# വാക്കറിവ്

പുസ്തകം 6 • ലക്കം 1 • 2012 ഫെബ്രുവരി –ഏപ്രിൽ

# വാക്കറിവ്

**മാസിക**
2012 ഫെബ്രുവരി-ഏപ്രിൽ
പുസ്തകം 6 ലക്കം 1

പത്രാധിപർ
മനോജ്

സഹ പത്രാധിപർ
എം.വി.ഹരിദാസൻ (ഓണററി)

വിലാസം
വാക്കറിവ് മാസിക, 'ഗയ',
പോസ്റ്റാഫീസീനു സമീപം,
കൊല്ലങ്കോട് - 678 506, പാലക്കാട് ജില്ല.
ഫോൺ : 04923 - 264331, 9446638940
e-mail : manojvakkarivu@gmail.com

ഡി.ടി.പി.
കിഷൻ കോപ്പി സെന്റർ, പാല ക്കാട്

പ്രിന്റിങ്ങ്
എസ്.പി.കെ. പ്രിന്റേഴ്സ്, കൊല്ലങ്കോട്.

## ഉള്ളടക്കം

ആമുഖലേഖനം

# പ്രപഞ്ചവും ഈശ്വരനും

എം.വി.ഹരിദാസൻ

പ്രപഞ്ചത്തിന്റെ ഉൽപത്തിയെ വിശദീകരിക്കാനായി മനുഷ്യൻ രൂപംനൽകിയ സങ്കല്പമാണ് ഈശ്വരൻ. ക്രമബദ്ധമായ പ്രപഞ്ചത്തിന്റെ പരിണാമത്തിലൂടെ ആവിർഭവിച്ചതിനാൽ മനുഷ്യൻ പ്രകൃത്യാ യുക്തിബോധമുള്ളവനാണ്. ആ യുക്തിബോധം എല്ലാറ്റിനും കാരണമുണ്ടെന്ന ഒരു ധാരണ അവനിൽ ഉണ്ടാക്കി. ആ ധാരണയാണ് പ്രപഞ്ചത്തിന്റെ ആദികാരണമായി അലൗകിക ശക്തിയായ ഒരു ഈശ്വരനെ സങ്കല്പിക്കാൻ പ്രേരണയായത്. സംഘടിതമതങ്ങളുടെ ആവിർഭാവത്തോടെ കാരണാന്വേഷണം ഈശ്വരനിൽ അവസാനിക്കുന്നു. എല്ലാറ്റിനും കാരണമുണ്ടെങ്കിൽ ഈശ്വരനും ഒരു കാരണമില്ലേ എന്ന സന്ദേഹത്തെ മതങ്ങൾ അനുവദിക്കുന്നില്ല. മതങ്ങളുടെയും ദൈവശാസ്ത്രങ്ങളുടെയും യുക്തിവിചാരം അവിടെ അവസാനിക്കുന്നു; വിശ്വാസത്തിന്റെ തേർവാഴ്ച അവിടെ നിന്നാരംഭിക്കുകയും ചെയ്യുന്നു.

വേദങ്ങളിലും ബ്രാഹ്മണങ്ങളിലും ചില സന്ദർഭങ്ങളിൽ പരമസത്തയെ ബ്രഹ്മം എന്നു വിശേഷിപ്പിക്കുന്നുണ്ട്. ഈശ്വരനു സമാനമായ പദമായിട്ടാണ് അത് ഉപയോഗിക്കപ്പെടുന്നത്. ഹിരണ്യഗർഭന്റെയും വിരാട്പുരുഷന്റെയും വികസിതരൂപമാണ് ബ്രഹ്മം. ഉപനിഷത്തുകളിലെത്തുമ്പോൾ ബ്രഹ്മം എന്ന പദത്തിന് പ്രാധാന്യമേറുന്നു. ബ്രഹ്മം, പരമാത്മാവ്, ഈശ്വരൻ, പരബ്രഹ്മം എന്നീ പദങ്ങളെ പലയിടത്തും ഒരേ അർത്ഥത്തിലാണ് ഉപനിഷത്തുകളിലും ഉപയോഗിക്കുന്നത്. എന്നാൽ ചില സന്ദർഭങ്ങളിൽ ബ്രഹ്മത്തെ ഈശ്വരനു മുകളിലായി പ്രതിഷ്ഠിക്കുന്നു. അവിടെ ബ്രഹ്മം ശുദ്ധചൈതന്യമാണ്. ഈശ്വരനാകട്ടെ, മായയിലുള്ള ശുദ്ധചൈതന്യ പ്രതിബിംബമാണ്. ബ്രഹ്മം നിരാകാരമാണെന്നാണ് സങ്കല്പം. രൂപമില്ലാത്ത ഒന്ന് എങ്ങനെ പ്രതിബിംബിക്കും എന്നത് ഒരു പ്രശ്നമാണ്. തന്നിൽ നിന്നന്യമായ ഒന്നിലാണ് മറ്റൊരു വസ്തു പ്രതിബിംബിക്കുക. ആ നിലയ്ക്ക് മായ ബ്രഹ്മത്തിൽനിന്ന് അന്യമായിരിക്കണം. ബ്രഹ്മഭിന്നമായ ഒന്നിന്റെ സാന്നിദ്ധ്യം ബ്രഹ്മത്തിന്റെ അദ്വിതീയാവസ്ഥയ്ക്ക് ഭംഗം വരുത്തും.

പൊതുവെ എല്ലാ മതങ്ങളും പ്രപഞ്ചത്തിന്റെ സ്രഷ്ടാവായി ഒരു അലൗകിക ശക്തിയായ ഈശ്വരനെ സങ്കല്പിക്കുന്നു. ബുദ്ധമതവും ജൈനമതവുമാണ് അതിന് ഒരു അപവാദം.

പ്രപഞ്ചവും ഈശ്വരനും തമ്മിലുള്ള ബന്ധം എന്താണ്? കാര്യകാരണബന്ധമാണോ ഉള്ളത്? അതായത് ഈശ്വരൻ സ്രഷ്ടാവും പ്രപഞ്ചം അദ്ദേഹത്തിന്റെ സൃഷ്ടിയും എന്ന ബന്ധം. ഈശ്വരൻ

നിമിത്തകാരണമാണോ ഉപാദാനകാരണമാണോ? നിമിത്തകാരണമാണെങ്കിൽ ഉപാദാന കാരണം എന്ത്? അതോ പ്രപഞ്ചം എന്നത് ഈശ്വരന്റെ ആവയവികമായ പരിണാമമോ വികാസമോ ആണോ? പൗരാണിക കാലം മുതൽതന്നെ വിചാരശീലരെ അലട്ടിക്കൊണ്ടിരുന്ന പ്രശ്നമായിരുന്നു ഇത്.

യഹോവ എന്ന ദൈവം പ്രപഞ്ചം ഉണ്ടാകട്ടെ എന്നു കല്പിച്ചപ്പോൾ ശൂന്യതയിൽനിന്ന് പ്രപഞ്ചം ഉണ്ടായി എന്നാണ് യഹൂദ–ക്രൈസ്തവ സങ്കല്പം. ആവശ്യത്തിൽനിന്ന് ആഗ്രഹവും, ആഗ്രഹത്തിൽനിന്ന് പ്രവൃത്തിയും, പ്രവൃത്തിയിൽനിന്ന് സൃഷ്ടിയും ഉണ്ടാകുന്നു. ആവശ്യമാകട്ടെ അപൂർണ്ണതയെയാണ് സൂചിപ്പിക്കുന്നത്. അപ്പോൾ, സമ്പൂർണ്ണനെന്നു സങ്കല്പിക്കപ്പെടുന്ന ഈശ്വരൻ എന്തിനാണ് പ്രപഞ്ചത്തെ സൃഷ്ടിച്ചത്? അതിന് പതിമൂന്നാം നൂറ്റാണ്ടിൽ ജീവിച്ച ക്രൈസ്തവ ദാർശനികനായ തോമസ് അക്വിനാസ് പറയുന്ന സമാധാനം ഇതാണ്: "ഈശ്വരൻ സർവ്വനന്മ സ്വരൂപനാണ്. നന്മയുടെ സ്വരൂപം സ്വയം പ്രസാരണമാണ്. സ്വന്തം ഗുണവിശേഷങ്ങളിൽ ഭാഗഭാഗിത്വം നൽകുവാനായി ഈശ്വരൻ മനുഷ്യരെ സൃഷ്ടിച്ചു. മനുഷ്യരുടെ ഉപയോഗത്തിനായി പ്രപഞ്ചവസ്തുക്കളെയും."

ഉൽപത്തിപുസ്തക പ്രകാരം യഹോവയായ ദൈവം ആദ്യം സൃഷ്ടിക്കുന്നത് ഭൂമിയെയും ആകാശത്തെയുമാണ്. പിന്നീടാണ് ഭൂമിയിലെ പൊടികൊണ്ട് മനുഷ്യനെ സൃഷ്ടിക്കുന്നത്. അക്വിനാസ് ഈശ്വരസൃഷ്ടിക്ക് ന്യായീകരണം കണ്ടെത്തുന്നതിനായി സൃഷ്ടിയുടെ കാലക്രമത്തെ തലകീഴാക്കുകയാണ് ചെയ്യുന്നത്. ഇത് ഉൽപത്തി പുസ്തകത്തിലെ കാലക്രമത്തിനു മാത്രമല്ല, ആധുനിക ശാസ്ത്രീയ കണ്ടെത്തലുകൾക്കും വിരുദ്ധമാണ്. അതുപോലെ നന്മ തുടങ്ങിയ നൈതികമൂല്യങ്ങൾക്ക് മാനവികവും സാമൂഹികവുമായ അടിസ്ഥാനമാണുള്ളത്.

ക്രൈസ്തവ ദർശനം ദ്വൈതവാദത്തിൽ അധിഷ്ഠിതമാണ്. ഈശ്വരനും പ്രപഞ്ചവും ഭിന്നമാണെന്ന് അതു കരുതുന്നു. അപ്പോൾ ഈശ്വരനു പുറമെ വേറേയും സത്തകളുണ്ടെന്നു സമ്മതിക്കേണ്ടിവരും. അത് ഈശ്വരൻ സർവ്വവ്യാപിയും സർവ്വംഗ്രാഹിയും ആണെന്ന സിദ്ധാന്തത്തെ വിഷമത്തിലാക്കും. ഈ വിഷമസന്ധിയെ തരണംചെയ്യാൻ പിതാവിന്റെയും പുത്രന്റെയും സാദൃശ്യകല്പനയിലൂടെ അക്വിനാസ് ശ്രമിക്കുന്നു. പുത്രൻ പിതാവിന്റെ സൃഷ്ടിയാണ്. സൃഷ്ടിയുടെ സത്ത സ്രഷ്ടാവിൽനിന്ന് ഉദ്ഭൂതമായതിനാൽ, സൃഷ്ടിയുടെയും സ്രഷ്ടാവിന്റെയും സത്തകൾ തമ്മിൽ കുറെ സാദൃശ്യമുണ്ട്. അതുപോലെ കുറേ വൈസാദൃശ്യവുമുണ്ട്. അതായത് സൃഷ്ടിയും സ്രഷ്ടാവും തമ്മിൽ ഭേദവും അഭേദവുമുണ്ട്. പക്ഷെ, ഭേദത്തിന് യുക്തിസഹമായ വിശദീകരണം നൽകാൻ അദ്ദേഹത്തിനു കഴിയുന്നില്ല. പിതാവിനു മാത്രമായിട്ട് പുത്രനെ സൃഷ്ടിക്കാൻ കഴിയില്ല. മാതാവും കൂടി ആവശ്യമാണ്. ആ മാതൃതത്ത്വം എന്താണ്? ഭേദത്തെ വിശദീകരിക്കാൻ ഒരു മാതൃതത്ത്വത്തെ സങ്കല്പിക്കേണ്ടിവരും. ആ മാതൃതത്ത്വമാണ് ഇന്ത്യൻ

ദർശനങ്ങളിൽ പ്രകൃതി, മായ എന്നൊക്കെ വിവക്ഷിക്കപ്പെട്ടത്. അതാകട്ടെ ദർശനത്തെ വീണ്ടും ദ്വൈതവാദത്തിന്റെ വിഷമവൃത്തത്തിൽ അകപ്പെടുത്തുന്നു.

ഋഗ്വേദത്തിൽ പ്രപഞ്ചസൃഷ്ടിയും ഈശ്വരനും തമ്മിലുള്ള ബന്ധം സംബന്ധിച്ച ചില ധാരണകൾ കാണാം. ബഹുദേവതാവാദ പ്രവണതകൾക്കൊപ്പംതന്നെ ഏകേശ്വരവാദത്തെ സൂചിപ്പിക്കുന്ന സൂക്തങ്ങളും അതിലുണ്ട്. പല കാലഘട്ടങ്ങളിലായി ജീവിച്ച നിരവധി ഋഷിമാരുടെ നിരീക്ഷണങ്ങളും ചിന്തകളും അഭ്യൂഹങ്ങളും ആഗ്രഹങ്ങളും പ്രാർത്ഥനകളും മറ്റുമാണ് ഋഗ്വേദസംഹിത എന്നതാണ് അതിനുകാരണം.

കവഷഐലൂഷൻ എന്ന ഋഷിക്ക് ദേവൻമാരാണ് ആകാശഭൂമികളെ സൃഷ്ടിച്ചത് എന്ന കാര്യത്തിൽ സംശയമില്ല. എന്നാൽ, ആകാശഭൂമികളെ സൃഷ്ടിക്കാനുപയോഗിച്ച ആ മരം എങ്ങനെയുണ്ടായി എന്നും, ആ മരത്തെ ഉണ്ടാക്കിയ കാട് ഏതെന്നും അദ്ദേഹം ചോദിക്കുന്നു (X.31). നിമിത്ത കാരണത്തിലല്ല, ഉപാദാന കാരണത്തിലാണ് ഋഷിക്ക് സംശയം. ഈ സൂക്തത്തിൽ ശ്രദ്ധിക്കേണ്ട ഒരു കാര്യം അതിലെ ബഹുദേവതാവാദമാണ്.

എന്നാൽ, പിൽക്കാലത്തെ വിശ്വകർമ്മ ഭൗവനൻ എന്ന ഋഷിയുടെ സൂക്തത്തിൽ ഏകേശ്വരവാദത്തിലേക്കുള്ള പുരോഗതി കാണാനാകും. അദ്ദേഹം പറയുന്നു: "ഈശ്വരൻ എന്തോ ഒന്നിൽനിന്ന് സ്വന്തം മഹത്വത്താൽ ഭൂമിയേയും ആകാശത്തേയും സൃഷ്ടിച്ചു. ആ ഈശ്വരനാണ് തന്നിൽ മൂന്നുലോകങ്ങളെയും ഉൽപാദിപ്പിക്കുന്നത്... ആകാശഭൂമികളെ നിർമ്മിച്ച മരമെടുത്ത കാടേതെന്നു ചോദിക്കുക. ഭൂതജാതങ്ങളെ ധരിച്ച് ഈശ്വരൻ ഏതു സ്ഥാനത്താണ് കഴിയുന്നതെന്ന് ചോദിക്കുക. ഇതിന്റെ ശരിയായ ഉത്തരം, ബ്രഹ്മം തന്നെയാണ് ആ വൃക്ഷമെന്നതാണ്." (X.81).

പ്രപഞ്ചത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവും ബ്രഹ്മം (ഈശ്വരൻ) തന്നെയാണെന്നാണ് ഈ സൂക്തം പറയുന്നത്. ഈ ഋഷി പ്രപഞ്ചത്തെ ഈശ്വരന്റെ ആവയവികമായ വികാസമോ പരിണാമമോ ആയിട്ടാണ് കാണുന്നത്. ഈശ്വരന്റെ ഉത്തമശരീരങ്ങളാണ് ദേവാദിരൂപങ്ങളെന്നും, മധ്യമശരീരങ്ങളാണ് മനുഷ്യാദിരൂപങ്ങളെന്നും, അധമശരീരങ്ങളാണ് കൃമികീടാദിരൂപങ്ങളെന്നും ഈ സൂക്തം പറയുന്നു. ഇത് വിശ്വദേവതാവാദമാണ്. ബഹുദേവതാവാദത്തെയും ഏകേശ്വരവാദത്തെയും സമന്വയിപ്പിക്കുന്ന വിശ്വദേവതാവാദമാണ് ഇന്ത്യയിൽ രൂപംകൊണ്ടത്. ഇതിനുകാരണം, ഇന്ത്യൻ മനസ്സിന്റെ സഹിഷ്ണുത എന്നതിനേക്കാളേറെ പുരോഹിതവർഗ്ഗത്തിന്റെ താൽപര്യ സംരക്ഷണമായിരുന്നു.

ഋഗ്വേദാനന്തര കാലഘട്ടത്തിൽ പ്രപഞ്ചസൃഷ്ടിയുടെ കർത്തൃത്വം ഈശ്വരനു നൽകുന്നതിൽ വിമുഖത പുലർത്തുന്ന പല ദർശനങ്ങളും രൂപംകൊണ്ടു. ലോകായതം, സാംഖ്യം, ആജീവികം എന്നിവ അവയിൽ

ചിലതാണ്. ശ്വേതാശ്വതരോപനിഷത്ത് (ബി.സി. 200–100) പ്രപഞ്ചോൽപത്തി സംബന്ധിച്ച് അക്കാലത്ത് പ്രധാനമായും ഏഴു സിദ്ധാന്തങ്ങൾ ഉള്ളതായി പറയുന്നു. കാലം, സ്വഭാവം, നിയതി, യദൃച്ഛാ, പഞ്ചഭൂതങ്ങൾ, മൂലപ്രകൃതി, പുരുഷൻ എന്നിവയിൽ ഏതെങ്കിലും ഒന്നിനെ ആദികാരണമായി കരുതുന്നവയായിരുന്നു അവ. കാലവും പഞ്ചഭൂതങ്ങളും മറ്റും ജഡങ്ങളാണെന്നും അവയ്ക്കൊന്നിനുംതന്നെ ആദികാരണമാവാൻ കഴിയില്ലെന്നും ശ്വേതാശ്വതരം വാദിക്കുന്നു (1.2). പ്രപഞ്ചത്തിന്റെ സ്രഷ്ടാവ് ഈശ്വരനാണെന്നും അദ്ദേഹം കാലം, സ്വഭാവം തുടങ്ങിയ കാരണങ്ങൾക്കും ദേവൻമാർക്കുമെല്ലാം അധിപതിയാണെന്നും ആ ഉപനിഷത്ത് സ്ഥാപിക്കാൻ ശ്രമിക്കുന്നു.

എന്നാൽ, 'ബുദ്ധചരിത'ത്തിൽ അശ്വഘോഷൻ പ്രപഞ്ചത്തിന്റെ സ്രഷ്ടാവ് എന്ന നിലയിലുള്ള ഈശ്വരന്റെ അസ്തിത്വത്തിനെതിരെ ചില ചോദ്യങ്ങൾ ഉയർത്തുന്നുണ്ട്. അദ്ദേഹം പറയുന്നു: "ഈശ്വരൻ ലോകം സൃഷ്ടിച്ചിട്ടുണ്ടെങ്കിൽ, മാറ്റമോ നാശമോ ഉണ്ടാകാൻ വയ്യ... ഈശ്വരൻ സ്രഷ്ടാവാണെങ്കിൽ, ഈശ്വരൻ ഒന്നുകിൽ ഉദ്ദേശ്യത്തോടെ അല്ലെങ്കിൽ ഉദ്ദേശ്യം കൂടാതെ പ്രവർത്തിക്കുന്നു എന്നു സമ്മതിക്കണം. ഉദ്ദേശ്യത്തോടുകൂടി പ്രവർത്തിക്കുന്നു എങ്കിൽ, അദ്ദേഹം പൂർണ്ണനാണെന്നു പറയുക വയ്യ. എന്തെന്നാൽ ഉദ്ദേശ്യത്തിൽ ആഗ്രഹനിവൃത്തി അവശ്യം അന്തർഭവിച്ചിരിക്കുന്നു. ഉദ്ദേശ്യം കൂടാതെ ചിലതു ചെയ്യുന്നു എന്നാണ് സങ്കല്പമെങ്കിൽ അദ്ദേഹം ഭ്രാന്തനെപ്പോലെയോ മുലകുടിമാറാത്ത കുട്ടിയെപ്പോലെയോ ആവണം പ്രവർത്തിക്കുന്നത്".

അശ്വഘോഷന്റെ ഈ വിമർശനത്തിന്റെ പൂർവ്വരൂപങ്ങൾ ഋഗ്വേദത്തിന്റെ അന്ത്യഘട്ടത്തിൽത്തന്നെ നിലനിന്നിരുന്നു എന്നുവേണം കരുതാൻ. സൃഷ്ടിക്കാനുള്ള ആഗ്രഹം ഈശ്വരന്റെ അപൂർണ്ണതയെ സൂചിപ്പിക്കുന്നതിനാൽ, അപൂർണ്ണത്വം എന്ന ദോഷത്തിൽനിന്ന് ഈശ്വരനെ രക്ഷിക്കാൻ എന്താണൊരു വഴി? ഈശ്വരന്റെ മനസ്സിലുള്ള ആഗ്രഹത്തിനു കാരണം ഈശ്വരനു പുറത്തുള്ള എന്തിലെങ്കിലും ആരോപിക്കുക. ഋഗ്വേദത്തിലെ 'നാസദീയസൂക്ത'ത്തിന്റെ കർത്താവ് അതുതന്നെയാണ് ചെയ്തത്. കഴിഞ്ഞ കല്പങ്ങളിലെ പ്രാണികളുടെ പുണ്യാപുണ്യ കർമ്മങ്ങളുടെ ഫലമാണ് ഈശ്വരന്റെ മനസ്സിലെ സൃഷ്ടിക്കാനുള്ള ഇച്ഛയായി തീർന്നതത്രേ. ആദ്യത്തെ പ്രപഞ്ചസൃഷ്ടിയുടെ കാലത്ത് പ്രാണികളും പുണ്യാപുണ്യകർമ്മഫലങ്ങളും ഉണ്ടാകാനിടയില്ലല്ലോ. അപ്പോൾ ആദ്യത്തെ സൃഷ്ടിക്ക് എന്തു സമാധാനം പറയാൻ കഴിയും? ഈശ്വരനെ രക്ഷിക്കാൻ പ്രാണികളെയും അവയുടെ കർമ്മങ്ങളെയും ഈശ്വരബാഹ്യമായി നിർത്താനുള്ള പ്രവണത ഇവിടെ പ്രകടമാകുന്നുണ്ട്. ഇത് ഈശ്വരന്റെ സർവ്വവ്യാപകത്വം, സർവ്വകർമ്മകർതൃത്വം എന്നീ ഗുണങ്ങളെ ദോഷകരമായി ബാധിക്കുന്നു. ദേവാദിരൂപങ്ങളും, മനുഷ്യാദിരൂപങ്ങളും, കൃമികീടാദി

രൂപങ്ങളും ഈശ്വരനന്റെ ശരീരഭാഗങ്ങളാണെന്ന ഋഗ്വേദസൂക്തത്തെ ഖണ്ഡിക്കുകയും ചെയ്യുന്നു.

എന്നാൽ, ഏതു പ്രവൃത്തിയും പ്രയോജനമുള്ളതാകണമെന്നു നിയമമുള്ളതുകൊണ്ട്, പൂർണ്ണതൃപ്തനായ ഈശ്വരൻ പ്രപഞ്ചരചന ചെയ്യാനിടയില്ല എന്ന പൂർവ്വപക്ഷത്തിനുള്ള 'ബ്രഹ്മസൂത്ര'കാരനായ ബാദരായണന്റെ സമാധാനം പ്രപഞ്ചസൃഷ്ടി എന്നത് ഈശ്വരന്റെ കേവലം ലീലയാണെന്നാണ്. സൂത്രത്തിനുള്ള ശാങ്കരഭാഷ്യം നോക്കുക: "എല്ലാ ആഗ്രഹങ്ങളും ശമിച്ച ചിലർ വിശേഷിച്ചൊരു പ്രയോജനവും ലക്ഷ്യമാക്കാതെ വെറും കളിയായി ക്രീഡാവിഹാരാദി പ്രവൃത്തികളിലേർപ്പെടുന്നത് ലോകത്തു കാൺമാനുണ്ടല്ലോ. അതുപോലെ ഈശ്വരനും വിശേഷിച്ചു പ്രയോജന മൊന്നും ലക്ഷ്യമാക്കാതെ സ്വാഭാവികമായി കേവലം ലീലാരൂപമായി സൃഷ്ടി പ്രവൃത്തി സംഭവിക്കുന്നു. ഈശ്വരനു യുക്തികൊണ്ടോ ശ്രുതികൊണ്ടോ മറ്റൊരു പ്രയോജനമുണ്ടെന്നു കരുതാൻ വയ്യ. ഇനി ലോകത്ത് കളിയിൽ പോലും എന്തെങ്കിലും സൂക്ഷ്മമായ പ്രയോജനമുണ്ടെന്നു കരുതിയാലും ഇവിടെ അങ്ങനെയൊന്നും കല്പിക്കാനാവില്ല. പരമാത്മാവ് ആപ്തകാമൻ (ആഗ്രഹങ്ങളെല്ലാം സാധിച്ചവൻ) ആണെന്ന് ശ്രുതി വെളിപ്പെടുത്തിയിട്ടുണ്ട്." (2.11.33).

ശങ്കരന്റെ ഈ വാദം വളരെ ദുർബലമാണെന്ന് സ്വയം വ്യക്തമാണ്. യുക്തികൊണ്ട് തന്റെ വാദം സമർത്ഥിക്കാനാവില്ലെന്ന് ബോദ്ധ്യമുള്ളതു കൊണ്ടാണ് അദ്ദേഹം ശ്രുതിയിൽ അഭയംതേടുന്നത്.

ഋഗ്വേദചിന്തകളുടെ തുടർച്ചയും വികാസവുമാണ് ഉപനിഷദ് ചിന്തകൾ. ഈശ്വരനും പ്രപഞ്ചവും തമ്മിലുള്ള ബന്ധം സംബന്ധിച്ച് ഉപനിഷത്തുകളും ഏകാഭിപ്രായമല്ല പുലർത്തുന്നത്. അവയിൽ പ്രധാനമായും നാലു സിദ്ധാന്തങ്ങൾ ആവിഷ്കരിക്കപ്പെട്ടിട്ടുള്ളതായി പോൾ ഡോയ്സൻ നിരീക്ഷിക്കുന്നു. പ്രഞ്ചോൽപത്തി സംബന്ധിച്ച ഇന്ത്യൻ ധാരണകളുടെ വികാസപരിണാമങ്ങൾ അവയിൽ കാണാനാകും.

ഒന്നാമത്തെ സിദ്ധാന്തത്തിൽ, പ്രകൃതി അനാദിയായി ഈശ്വരനിൽനിന്ന് സ്വതന്ത്രയായി നിലനിൽക്കുന്നു. ഈശ്വരൻ അതിനെ രൂപാന്തരപ്പെടുത്തുന്നതേയുള്ളൂ; സൃഷ്ടിക്കുന്നതില്ല. ഇതിൽ പ്രകൃതി ഉപാദാനകാരണവും, അനാദിയും, ഈശ്വരഭിന്നവും, സ്വതന്ത്രവുമാണ്. ഈശ്വരൻ നിമിത്തകാരണവും. കുടത്തിന്റെ കാര്യത്തിൽ കുശവൻ നിമിത്തകാരണവും മണ്ണ് ഉപാദാനകാരണവും കുടം കാര്യവുമാകുന്നു. പ്രപഞ്ചത്തിന്റെ കാര്യത്തിൽ ഈശ്വരൻ നിമിത്തകാരണവും പ്രകൃതി ഉപാദാനകാരണവും പ്രപഞ്ചം കാര്യവുമാകുന്നു. പ്രകൃതി അനാദിയും സ്വതന്ത്രവും ഭിന്നവും ആണെന്നതിന്റെ അർത്ഥം ഈശ്വരനുപുറമെ മറ്റൊരു തത്ത്വം കൂടി നിലനിൽക്കുന്നു എന്നാണ്. ഇത് ഈശ്വരൻ അദ്വിതീയനാണ്,

സർവ്വതിന്റെയും സ്രഷ്ടാവാണ്, സർവ്വവ്യാപിയാണ് എന്നീ സങ്കല്പങ്ങളുമായി യോജിക്കുന്നതല്ല. മാത്രമല്ല, സൃഷ്ടി എന്നത് ഈശ്വരന്റെ പരിപൂർണ്ണതയ്ക്ക് വിരുദ്ധവുമാണ്.

രണ്ടാമത്തെ സിദ്ധാന്തം അസത്തിൽനിന്നാണ് ഈശ്വരൻ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതെന്നു പറയുന്നു. ഈശ്വരസൃഷ്ടിയാണ് പ്രപഞ്ചമെങ്കിലും അത് ഈശ്വരനിൽനിന്ന് സ്വതന്ത്രമായി നിൽക്കുന്നു.

അസത്ത് എന്ന പദത്തിന് ഇല്ലായ്മയെന്നും സത്ത് എന്ന പദത്തിന് ഉൺമയെന്നുമാണ് അദ്വൈത വേദാന്തപക്ഷത്തുനിന്നുകൊണ്ട് മൃഡാനന്ദ സ്വാമികൾ അർത്ഥം നൽകുന്നത്. വേദസൂക്തങ്ങളുടെ വ്യാഖ്യാതാക്കൾ അസത്തിന് അമേയത, നിസ്സീമം, ബ്രഹ്മം എന്നൊക്കെയാണ് അർത്ഥം കല്പിക്കുന്നത്; സത്തിനാകട്ടെ പ്രപഞ്ചശക്തി, സീമിതം, ദേവാദിജഗത്ത് എന്നും. പിൽക്കാലത്ത് ഹൈന്ദവദർശനങ്ങളിൽ ഈ പദത്തിന്റെ അർത്ഥം പരസ്പരം മാറുന്നുണ്ട്. ഈ അർത്ഥസന്ദിഗ്ധത വേദോപനിഷത്ത് വിവർത്തകരെയും വ്യാഖ്യാതാക്കളെയും വിഷമിപ്പിച്ചിട്ടുണ്ട്. അചേതന പദാർത്ഥത്തെയാണ് ബൗദ്ധദാർശനികർ അസത്തെന്ന പദംകൊണ്ട് വ്യവഹരിക്കുന്നത്. നാമരൂപങ്ങളോടുകൂടി പ്രപഞ്ചം ഈ വിധത്തിൽ കാണപ്പെടുന്നതിനുമുമ്പുള്ള അവസ്ഥ എന്നാണ് ശങ്കരൻ നൽകുന്ന അർത്ഥം. ഇതിന്റെ അടിസ്ഥാനത്തിൽ ഇന്ത്യൻ തത്ത്വചിന്തയിൽ പ്രപഞ്ചോൽപത്തി സംബന്ധിച്ച് അസത്കാര്യവാദം, സത്കാര്യവാദം എന്നിങ്ങനെ രണ്ടു വീക്ഷണങ്ങൾ രൂപംകൊണ്ടിട്ടുണ്ട്. ബൗദ്ധദാർശനികരാണ് ആദ്യത്തേതിനെ വികസിപ്പിച്ചത്; രണ്ടാമത്തേതിനെ ഹൈന്ദവവേദാന്തികളും.

ഇവിടെ അസത്തിന് പ്രകൃതി, മായ എന്നൊക്കെ അർത്ഥം കല്പിക്കുകയാണെങ്കിൽ, ഒന്നാമത്തെ സിദ്ധാന്തത്തിനുള്ള ദോഷങ്ങളെല്ലാം ഇതിനും വന്നുചേരും. പ്രപഞ്ചം ഈശ്വരനിൽനിന്ന് സ്വതന്ത്രമായി നിൽക്കുന്നു എന്നു സങ്കല്പിക്കുമ്പോൾ അത് ഈശ്വരനിൽനിന്ന് ഭിന്നമാണ് എന്നാണർത്ഥം. ഇത് ഈശ്വരന്റെ സർവ്വശക്തിത്വം, സർവ്വജ്ഞത്വം, സർവ്വവ്യാപകത്വം എന്നിവയ്ക്ക് യോജിക്കാത്തതായി തീരുന്നു.

മൂന്നാമത്തെ സിദ്ധാന്തപ്രകാരം ഈശ്വരൻ പ്രപഞ്ചമായി പരിവർത്തനംചെയ്യുന്നു. ഒരു വസ്തു മറ്റൊന്നായി മാറുന്നതാണ് പരിവർത്തനം. ഈശ്വരൻ പ്രപഞ്ചമായി മാറി എന്നർത്ഥം. ഈശ്വരന് ഈശ്വരന്റേതായ തനിമ നഷ്ടപ്പെടുന്നു. ഇത് വിശ്വദേവതാവാദമാണ്. അപരിണാമിയായ കേവല ചൈതന്യമാണ് ഈശ്വരൻ എന്നാണ് സങ്കല്പം. ഇവിടെ ഈശ്വരന്റെ കേവലഭാവവും പ്രപഞ്ചമായി പരിണമിക്കലും എങ്ങനെ പൊരുത്തപ്പെടും? പ്രപഞ്ചത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവും ഈശ്വരൻതന്നെയാണെന്നാണ് ഈ സിദ്ധാന്തം പറയുന്നത്. നിമിത്ത – ഉപാദാന കാരണങ്ങളുടെ സ്വഭാവം തീർച്ചയായും കാര്യത്തിലും ഉണ്ടാകും.

ഈശ്വരൻ സത്തും, ചേതനനും, അഖണ്ഡവും, നിത്യനും, അദൃശ്യനും, നിർഗുണവും, അപരിണാമിയും ആണെന്നാണ് സങ്കല്പം. പ്രപഞ്ചമാകട്ടെ അസത്തും, അചേതനവും, ഖണ്ഡവും, അനിത്യവും, ദൃശ്യവും, സഗുണവും, പരിണാമിയും ആണ്. കാരണവും കാര്യവും തമ്മിലുള്ള ഈ വിലക്ഷണത വിശദീകരിക്കാൻ ഈ സിദ്ധാന്തത്തിനു കഴിയുന്നില്ല.

നാലാമത്തെ സിദ്ധാന്തപ്രകാരം ഈശ്വരൻ മാത്രമേ യഥാർത്ഥ സത്തയായുള്ളൂ; പ്രപഞ്ചം യഥാർത്ഥത്തിൽ നിലനിൽക്കുന്നില്ല. ഇത് ശങ്കരനും മറ്റും ആവിഷ്കരിച്ച അദ്വൈത വേദാന്തത്തിന്റെ കാഴ്ചപ്പാടാണ്. ബ്രഹ്മസത്യം ജഗന്മിഥ്യ എന്ന ശാങ്കരവചനം പ്രസിദ്ധമാണല്ലോ. ഉപനിഷത്തുകളിലെ ചില ആശയങ്ങളെ വികസിപ്പിച്ചുകൊണ്ട് പ്രപഞ്ചം മിഥ്യയാണെന്നു സമർത്ഥിക്കാൻ ആദ്യമയി ശ്രമിച്ചത് പിൽക്കാല ബൗദ്ധദാർശനികരിലെ ശൂന്യവാദികളും വിജ്ഞാനവാദികളുമാണ്. നാഗാർജ്ജുനനും അസംഗനും വസുബന്ധുവും ദിങ്നാഗനും ധർമ്മകീർത്തിയുമെല്ലാം ഈ ബൗദ്ധചിന്താസരണിയിലെ അതികായൻമാരാണ്. ഈ ചിന്താസരണി ഗൗഡപാദൻ, ഗോവിന്ദാചാര്യൻ എന്നിവരിലൂടെ കടന്ന് ശങ്കരാചാര്യരിലെത്തി ചില മാറ്റങ്ങളോടെ ഹൈന്ദവഭാവം കൈവരിച്ചു. അങ്ങനെയാണ് ശങ്കരൻ പ്രച്ഛന്ന ബൗദ്ധൻ ആകുന്നത്.

അദ്വൈതവേദാന്തത്തിന്റെ പ്രപഞ്ചവീക്ഷണത്തിൽ മായക്ക് കേന്ദ്രസ്ഥാനമാണുള്ളത്. എന്താണ് മായ? ഋഗ്വേദത്തിൽ പലയിടത്തും മായാശബ്ദം പ്രയോഗിച്ചു കാണുന്നുണ്ട്. പ്രജ്ഞ അഥവാ ബുദ്ധി എന്ന അർത്ഥമാണ് യാസ്കനെയും സായണനെയും മഹീധരനെയും പോലുള്ള വേദവ്യാഖ്യാതാക്കൾ പ്രധാനമായും നൽകുന്നത്. രാമാനുജൻ മായയെ ഈശ്വരന്റെ അഥവാ ബ്രഹ്മത്തിന്റെ അദ്ഭുതകരമായ സൃഷ്ടിശക്തി എന്നാണ് വിശേഷിപ്പിക്കുന്നത്. ഡോക്ടർ രാധാകൃഷ്ണനും ശക്തി എന്ന അർത്ഥമാണ് കൊടുക്കുന്നത്. എന്നാൽ മിഥ്യാഭ്രമം എന്ന അർത്ഥത്തിലും മായ എന്ന പദം ഋഗ്വേദത്തിൽ അപൂർവ്വമായി ഉപയോഗിച്ചിട്ടുള്ളതായി കാണാം (X.54.2). ഗൗഡപാദനിലും ശങ്കരനിലും എത്തുമ്പോൾ മായാശബ്ദത്തിനു, വാസ്തവത്തിലില്ലാത്തതും എന്നാൽ ഉണ്ടെന്നുതോന്നുന്നതുമായ ഒന്നിന്റെ പേര് എന്ന അർത്ഥത്തിന് പ്രാധാന്യം കൈവരുന്നു. (മാണ്ഡൂക്യ കാരികാഭാഷ്യം, IV.58).

ബ്രഹ്മത്തെപ്പോലെ മായയും അനിർവ്വചനീയമാണെന്ന് വേദാന്തികൾ പറയാറുണ്ട്. എങ്കിലും പലതരത്തിലും മായയെ നിർവ്വചിക്കാൻ ശ്രമിച്ചിട്ടുണ്ട്. മായ അനാദിയാണ്, പ്രകൃതിയാണ്, സത്വരജസ്തമോ ഗുണങ്ങളുള്ളതാണ്, പ്രപഞ്ചത്തിന്റെ ഉപാദാന കാരണമാണ്, പ്രപഞ്ചത്തേക്കാൾ ഉൽകൃഷ്ടമാണ്, ഈശ്വരന്റെ ശക്തിയാണ്, സത്യത്തിന്റെ പ്രതിച്ഛായയാണ്, പ്രജ്ഞ അഥവാ ബുദ്ധിയാണ്, ബുദ്ധിക്കുമുമ്പുള്ളതും ബുദ്ധിയെ ആശ്രയിക്കാതെ നിലനിൽക്കുന്നതുമാണ്, സൂക്ഷ്മബുദ്ധികൾക്ക് അനുമാനത്തിലൂടെ

അറിയാൻ കഴിയുന്നതാണ്, അസത്താണ്, അസത്തുമല്ല സത്തുമല്ല, ബ്രഹ്മത്തിൽനിന്ന് ഭിന്നമല്ല, ബ്രഹ്മത്തിൽനിന്ന് ഭിന്നമാണ് – പൊതുവെ ഇതെല്ലാമാണ് മായയെപറ്റിയുള്ള ധാരണകൾ. ഈ ധാരണകളിൽ പലതും പരസ്പരവിരുദ്ധങ്ങളുമാണ്.

പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങൾ ബ്രഹ്മത്തിൽനിന്നാണെന്ന് ബാദരായണൻ 'ബ്രഹ്മസൂത്ര'ത്തിൽ (1.1.2) പറയുന്നു. എന്നാൽ 'ബ്രഹ്മസൂത്ര'ത്തിൽ മായാവാദം കണ്ടെത്താൻ കഴിയില്ലെന്നാണ് പല പണ്ഡിതൻമാരുടെയും അഭിപ്രായം. ബ്രഹ്മസൂത്രത്തിനും ഗൗഡപാദ കാരികയ്ക്കും ശങ്കരൻ എഴുതിയ ഭാഷ്യത്തിലാണ് മായാവാദം ഉള്ളത്. ബൗദ്ധവിജ്ഞാനവാദികളെപ്പോലെ പ്രപഞ്ചത്തിന്റെ അസ്തിത്വത്തെ ശങ്കരൻ പൂർണ്ണമായും നിഷേധിക്കുന്നില്ല എന്നാണ് അദ്വൈത വേദാന്തികളിൽ പലരും അഭിപ്രായപ്പെടുന്നത്.

പ്രപഞ്ചം എന്നത് മുയൽക്കൊമ്പുപോലെയോ വന്ധ്യാ പുത്രനെപ്പോലെയോ ആകാശക്കോട്ടപോലെയോ ഇല്ലാത്ത ഒന്നല്ല എന്നാണ് അവരുടെ അഭിപ്രായം. പ്രപഞ്ചത്തിന് വ്യാവഹാരികസത്ത മാത്രമേയുള്ളൂ. പാരമാർത്ഥികസത്ത ബ്രഹ്മം മാത്രമാണ്. ഇരുട്ടിൽ കയറിനെക്കണ്ട് പാമ്പെന്നു തെറ്റിദ്ധരിക്കുന്നു. ഇരുട്ടിൽ കയർ സർപ്പമായി പ്രതിഭാസിക്കുകയാണ്. പാമ്പെന്ന പ്രതിഭാസത്തിന്റെ അധിഷ്ഠാനം കയറാണ്. അവിദ്യയാണ് ഈ തോന്നലിനു കാരണം. വെളിച്ചം വരുമ്പോൾ പാമ്പല്ല, കയറാണതെന്നു ബോദ്ധ്യമാകും. അതുപോലെ അവിദ്യയിൽനിന്ന് ജീവാത്മാവ് മുക്തമാകുമ്പോൾ പ്രപഞ്ചം സത്യമല്ല, ബ്രഹ്മമാണ് യഥാർത്ഥസത്ത എന്നു ബോദ്ധ്യമാകും. അതുവരെയും വ്യാവഹാരികമായി പ്രപഞ്ചം ഉണ്ട് എന്ന് അദ്വൈത വേദാന്തികൾ അംഗീകരിക്കുന്നു.

പ്രപഞ്ചം അവിദ്യാകല്പിതമായ മിഥ്യാഭ്രമമാണ് എന്നതിന് ഉദാഹരിക്കുന്ന കയറിന്റെയും പാമ്പിന്റെയും ദൃഷ്ടാന്തത്തിൽ ഒരു കുഴപ്പമുണ്ട്. ഈ പ്രപഞ്ചത്തിൽ കയറിനും പാമ്പിനും അസ്തിത്വമുണ്ട്. പാമ്പിനെ കണ്ടിട്ടുള്ളതിന്റെ സ്മരണ വ്യക്തിയുടെ മസ്തിഷ്ക്കത്തിലുണ്ട്. അതാണ് കയറിൽ പാമ്പിനെ കാണാനുള്ള അടിസ്ഥാനമായി വർത്തിച്ചത്. അതുപോലെ ഈ പ്രപഞ്ചം യഥാർത്ഥത്തിലുള്ള പ്രപഞ്ചമല്ല; മറ്റെന്തിലോ പ്രപഞ്ചത്തെ അദ്ധ്യാരോപിച്ചിരിക്കുകയാണെന്നാണ് സൂചന. ബ്രഹ്മത്തിൽ പ്രപഞ്ചത്തെ അദ്ധ്യാരോപിച്ചിരിക്കുന്നു എന്നർത്ഥം. പ്രപഞ്ചത്തെക്കുറിച്ചുള്ള സ്മരണ ഉള്ളതുകൊണ്ടാണല്ലോ മറ്റൊന്നിൽ പ്രപഞ്ചത്തെ കാണുന്നത്. സ്മരണയ്ക്ക് അടിസ്ഥാനമാകട്ടെ പൂർവ്വാനുഭവമാണ്. അനുഭവത്തിന് അടിസ്ഥാനം മനസ്സിനു ബാഹ്യമായി വസ്തുനിഷ്ഠമായി നിലനിൽക്കുന്ന വസ്തുവും. ആ നിലയക്ക്, ഈ പ്രപഞ്ചം യാഥാർത്ഥ്യമല്ലെങ്കിൽ, മറ്റൊരു വസ്തുവിൻമേലുള്ള അദ്ധ്യാരോപം മാത്രമാണെങ്കിൽ സ്മരണയ്ക്ക്

അടിസ്ഥാനമായ യഥാർത്ഥ പ്രപഞ്ചം മറ്റെവിടേയോ നിലനിൽക്കുന്നുണ്ട് എന്ന് അംഗീകരിക്കേണ്ടിവരും.

പ്രപഞ്ചം ഉണ്ടെന്ന തോന്നലിനുള്ള കാരണം അവിദ്യയാണെന്നാണ് അദ്വൈതവേദാന്തം പറയുന്നത്. മായയുടെ പര്യായമാണ് അവിദ്യ എന്നത്. മായ ഈശ്വരനുമായി ബന്ധപ്പെട്ട അനാദിയായ ശക്തിയാണെന്നാണ് സങ്കല്പം. ശക്തി എന്നത് ഒരു ഗുണമാണ്. ഗുണത്തിന് ഗുണിയെ ആശ്രയിച്ചേ നിലനിൽക്കാനാവു. ഈശ്വരനെ ആശ്രയിച്ചാണ് മായയുടെ നിലനിൽപ്പെന്ന് ബ്രഹ്മസൂത്രഭാഷ്യത്തിൽ (1.4.3) ശങ്കരൻ പറയുന്നുണ്ട്. മാത്രമല്ല, സത്വരജസ്തമോ ഗുണങ്ങളുടെ അധിഷ്ഠാനം മായയാണത്രേ. മായയെ ഈശ്വരനിൽനിന്ന് ഭിന്നമായി കണക്കാക്കാൻ കഴിയില്ലെന്നും ശങ്കരൻ സമ്മതിക്കുന്നു. അങ്ങനെ, ജ്ഞാനസ്വരൂപനെന്നും നിർഗുണനെന്നും സങ്കല്പിക്കപ്പെടുന്ന ഈശ്വരനിൽ അവിദ്യയുടെയും ഗുണത്രയങ്ങളുടെയും ദോഷം സംഭവിക്കുന്നു. ഇതിനെ തരണംചെയ്യാൻ അദ്വൈതവേദാന്തികൾ ബ്രഹ്മവും ഈശ്വരനും ഭിന്നമാണെന്ന വാദം ഉന്നയിക്കും. അതു വീണ്ടും പല വൈരുദ്ധ്യങ്ങളിലേക്കും നയിക്കും. അപ്പോളവർ യുക്തിയെയും തർക്കശാസ്ത്രത്തെയും ഭർത്സിക്കുകയും ശ്രുതിയിൽ അഭയംതേടുകയും ചെയ്യും.

ലളിതമായ ഈശ്വരവാദത്തിൽ അന്തർഭവിച്ചിട്ടുള്ള വൈരുദ്ധ്യങ്ങളെ മറികടക്കാനുള്ള ശ്രമമെന്ന നിലയിലാണ് ഹൈന്ദവമായാവാദം രൂപംകൊണ്ടത്. അത് ഈശ്വരനെ സ്ഥാപിക്കാൻ പ്രപഞ്ചത്തിന്റെ അസ്തിത്വത്തെ താത്ത്വികമായി നിഷേധിക്കുന്നതുവരെ എത്തി. എന്നാൽ ബൗദ്ധ വിജ്ഞാനവാദികളെപ്പോലെ പൂർണ്ണമായും നിഷേധിക്കാനുള്ള ധൈര്യമോ ധൈഷണികമായ സത്യസന്ധതയോ ഹൈന്ദവ ദാർശനികർ കാണിച്ചില്ല. അതിനുകാരണം പുരോഹിത വർഗ്ഗത്തിന്റെയും വരേണ്യവിഭാഗത്തിന്റെയും താൽപര്യങ്ങളെ സംരക്ഷിക്കാനും ശ്രേണീബദ്ധമായ വർണ്ണാശ്രമവ്യവസ്ഥയെ നിലനിർത്താനും പ്രപഞ്ചത്തിന്റെ അസ്തിത്വത്തെ വ്യാവഹാരികമായ തലത്തിൽ അംഗീകരിക്കാൻ അവർ നിർബന്ധിതരായിരുന്നു. അദ്വൈതവീക്ഷണത്തിന്റെ താർക്കികമായ പരകോടി ഒന്നുകിൽ ഈശ്വരനിഷേധം, അല്ലെങ്കിൽ പ്രപഞ്ചനിഷേധം ആണ്. ആദ്യത്തേത് യുക്ത്യധിഷ്ഠിതമായ ഭൗതിക യാഥാർത്ഥ്യവാദമാണ്. മറ്റേത് വിശ്വാസാധിഷ്ഠിതമായ ഈശ്വരവാദവും.

# മുഖമൊഴി

ഒരു കമ്മ്യൂണിസ്റ്റ് എഴുത്തുകാരൻ എന്ന നിലയിലായിരുന്നു എന്റെ തുടക്കം. എന്നാൽ വ്യവസ്ഥാപിത കമ്മ്യൂണിസത്തിന്റെ അപചയം തീവ്രവാദ കമ്മ്യൂണിസത്തിന്റെ സാംസ്കാരിക മണ്ഡലത്തോട് കുറച്ചുകാലത്തേയ്ക്ക് എന്നിൽ ആഭിമുഖ്യം ഉണ്ടാക്കി. ക്രമേണ, കമ്മ്യൂണിസ്റ്റ് പ്രസ്ഥാനങ്ങളെല്ലാം തന്നെ വ്യക്തിത്വത്തെയും മൗലികചിന്തയേയും സ്വാതന്ത്ര്യത്തേയും നിരസിക്കുകയും ആൾക്കൂട്ടത്തിന്റെ കായികശക്തിയിൽ മാത്രം വിശ്വസിക്കുകയും ചെയ്യുന്ന പ്രസ്ഥാനങ്ങളാണെന്ന് തിരിച്ചറിഞ്ഞപ്പോൾ അവയിൽനിന്നെല്ലാം ഞാൻ അകന്നു. വിമോചനപ്രസ്ഥാനമെന്ന നിലയിൽ രൂപംകൊണ്ട കമ്മ്യൂണിസം ലോകമെമ്പാടും ജനങ്ങളെ ഇരുമ്പിൻകൂടിൽ ബന്ധിച്ച് പരിസരബോധമില്ലാത്ത അവസ്ഥ സൃഷ്ടിക്കുകയാണ് ചെയ്തത്. അടിസ്ഥാനപരമായി കമ്മ്യൂണിസത്തിന്റെ ആന്തരികഘടനയിൽത്തന്നെ ഫാസിസമുണ്ട്. റോമാസാമ്രാജ്യത്തിന്റെ പട്ടാളസംവിധാനത്തെയാണ് ക്രൈസ്തവമതം അതിന്റെ ഘടനയിൽ അനുകരിച്ചത്. കമ്മ്യൂണിസ്റ്റ് ഘടനകൾ രൂപംകൊണ്ടതും ഇതേ രീതിയിലാണ്. ഒരു കമ്മ്യൂണിസ്റ്റ് സമൂഹത്തിൽ ജീവിതത്തിന്റെ സമസ്തമേഖലകളിലും ഭരണകൂടവും പാർട്ടിയും ആധിപത്യം പുലർത്തുന്നു. അവിടെ അഭിപ്രായ സ്വാതന്ത്ര്യവും മൗലികചിന്തയും സർഗ്ഗാത്മകതയുമെല്ലാം തടവറയ്ക്കുള്ളിലാകുന്നു.

കമ്മ്യൂണിസ്റ്റ്ചിന്ത സാമ്പത്തികനിർണ്ണയവാദത്തിൽ അധിഷ്ഠിതമാണ്. ഇത് മനുഷ്യനെയും ഇന്ത്യൻ സമൂഹത്തെയും ശരിയായി മനസ്സിലാക്കുന്നതിന് കമ്മ്യൂണിസ്റ്റുകാരെ അശക്തരാക്കിയിട്ടുണ്ട്. അപ്പംകൊണ്ടു മാത്രം തൃപ്തിപ്പെടുന്ന ഒരു മൃഗമാണ് മനുഷ്യൻ എന്ന കാഴ്ചപ്പാടാണ് കമ്മ്യൂണിസത്തിനുള്ളത്. മനുഷ്യപ്രകൃതി അതിനപ്പുറം പോകുന്നുണ്ട് എന്ന കാര്യം അത് വിസ്മരിക്കുന്നു. സാമ്പത്തികഘടനയാണ് സംസ്കാരത്തെയും മൂല്യങ്ങളെയുമെല്ലാം സൃഷ്ടിക്കുന്നത് എന്ന സാമ്പത്തികന്യൂനീകരണവാദം ഇന്ത്യൻഅവസ്ഥയിൽ പൂർണ്ണമായും ശരിയല്ല. ഇന്ത്യൻസമൂഹത്തിൽ സമ്പത്തിനേക്കാൾ ജാതിക്കാണ് കേന്ദ്രസ്ഥാനമുള്ളത്. ഇന്ത്യൻസമൂഹത്തെ നിയന്ത്രിക്കുന്നതിൽ ജാതികേന്ദ്രിതമായ സംസ്കാരത്തിന് നിർണ്ണായക പങ്കാണുള്ളത്. പൊതുവിൽ കമ്മ്യൂണിസ്റ്റുകാർ ഉപരിഘടനയുടെ പ്രാധാന്യത്തെ അവഗണിക്കുന്നു. ഇന്ത്യൻ സമൂഹത്തെ പരിവർത്തനമില്ലാതെ സഹസ്രാബ്ദങ്ങളായി നിലനിർത്തുന്നത് ഹൈന്ദവ പ്രത്യയശാസ്ത്രം മേധാവിത്വം പുലർത്തുന്ന ഉപരിഘടനയാണ്.

കുറ്റമറ്റതല്ലെങ്കിലും നിലവിലുള്ള ഭരണസംവിധാനങ്ങളിൽ മെച്ചപ്പെട്ട ഒന്നാണ് പാർലിമെന്ററി ജനാധിപത്യം. അതിന്റെ ഘടനയിൽത്തന്നെ അഭിപ്രായ സ്വാതന്ത്ര്യത്തിനും മൗലികചിന്തയ്ക്കും പൗരാവകാശങ്ങൾക്കും ഒരളവുവരെ സാദ്ധ്യതയുണ്ട്. അതിന്റെ തകരാറുകൾക്ക് ഒരു പരിധിവരെ

ജനങ്ങളുടെ സാംസ്കാരികമായ പിന്നാക്കാവസ്ഥയാണ് കാരണം. കമ്മ്യൂണിസത്തിലും ഫാസിസത്തിലും സ്വാതന്ത്ര്യം പാർട്ടിനേതാക്കന്മാർക്കു മാത്രമായി സംവരണം ചെയ്യപ്പെട്ടിരിക്കുന്നു.

ഇന്ത്യയിലെ ഔദ്യോഗിക കമ്മ്യൂണിസ്റ്റുകൾ അടവും തന്ത്രവുമെന്ന നിലയ്ക്ക് പാർലിമെന്ററി ജനാധിപത്യത്തെ സ്വീകരിച്ചിട്ടുണ്ട്. പാർലിമെന്ററി ജനാധിപത്യത്തെ അംഗീകരിക്കാത്ത കമ്മ്യൂണിസ്റ്റാണ് എം.എൻ.രാവുണ്ണി. കമ്മ്യൂണിസത്തിലെ പെന്തക്കോസ്റ്റുകളാണ് മാവോയിസ്റ്റുകൾ.

എനിക്ക് എം.എൻ.രാവുണ്ണിയുമായും കമ്മ്യൂണിസവുമായും ആശയപരമായി വിയോജിപ്പുകളുണ്ട്. എന്നാൽ അദ്ദേഹത്തെ വിയോജിപ്പുകളോടെതന്നെ ഞാൻ ഏറെ ആദരിക്കുന്നു. ജീവത്യാഗത്തോളം ഉയർന്ന അദ്ദേഹത്തിന്റെ ആത്മാർത്ഥതയേയും നിസ്വാർത്ഥതയേയും നമുക്ക് നിഷേധിക്കാനാവില്ല. ഗാന്ധിജിയുടെയും ഭഗത്സിങ്ങിന്റേയും രീതികളോടും ആശയങ്ങളോടും നമുക്ക് വിയോജിപ്പുണ്ടാവാം. എന്നാൽ അവരുടെ ആത്മത്യാഗത്തെ നമുക്ക് വിസ്മരിക്കാനാവില്ല. അതുപോലെ മറ്റുള്ളവർക്കുവേണ്ടി ആത്മസമർപ്പണം നടത്തിയ എം.എൻ.രാവുണ്ണിയും ചരിത്രപഥത്തിലെ നക്ഷത്രംതന്നെയാണ്.

– മനോജ്

അഭിമുഖം

# ഇങ്ങനെയും ഒരാൾ

**എം.എൻ.രാവുണ്ണി / മനോജ്**

**കമ്മ്യൂണിസത്തിലേക്ക് എം.എൻ.ബോധപൂർവ്വം എത്തിച്ചേർന്നതാണോ? അതോ യാദൃച്ഛികമായി വന്നുപെട്ടതാണോ?**

കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിലേക്ക് രാഷ്ട്രീയമായ തിരിച്ചറിവോടെയാണ് ഞാൻ പ്രവേശിക്കുന്നത്. വെടിയുണ്ട ഏറ്റുള്ള മരണത്തെവരെ ഞാൻ മുന്നിൽ കണ്ടിരുന്നു. ജയിൽ ജീവിതത്തെക്കുറിച്ചും അക്കാലത്തുതന്നെ ഞാൻ ചിന്തിച്ചിരുന്നു. ഇതിനെല്ലാമുള്ള വ്യക്തമായ അവബോധം ഉണ്ടാക്കിയ കൃതിയാണ് മാക്സിംഗോർക്കിയുടെ 'അമ്മ'. കോടതിയെ എങ്ങനെ രാഷ്ട്രീയ പ്രചരണായുധമാക്കാമെന്ന് അമ്മയിലെ പാവൽ തെളിയിച്ചിട്ടുണ്ടല്ലോ. വ്യക്തിഗതമായ മോചനം രാഷ്ട്രീയ പ്രവർത്തനത്തിൽ കൂടെ സംഭവിക്കേണ്ടതാണെന്ന് 'അമ്മ'യാണ് എന്നെ ബോദ്ധ്യപ്പെടുത്തിയത്.

**എടുത്തുപറയത്തക്ക കമ്മ്യൂണിസ്റ്റ് പാരമ്പര്യം കുടുംബത്തിൽ ഉണ്ടായിരുന്നുവോ?**

വീട്ടിൽ എല്ലാവരും കമ്മ്യൂണിസ്റ്റ് അനുഭാവികളാണ്. മുത്തശ്ശനായ

രാവുണ്ണിയിൽനിന്നാണ് ഇതിന്റെ എല്ലാം തുടക്കം. ഫ്യൂഡൽ ആയിരുന്നുവെങ്കിലും അദ്ദേഹം വളരെയധികം ഉല്പതിഷ്ണുവായിരുന്നു. ജാതിയും മതവുമൊന്നും അദ്ദേഹത്തെ അഗാധമായി സ്വാധീനിച്ചിട്ടില്ല. നാട്ടുകാർക്ക് എല്ലാവർക്കും വേണ്ടി; എല്ലാ ജാതിക്കാർക്കും പ്രവേശിക്കാൻ വേണ്ടി അദ്ദേഹം ഒരു അമ്പലം ഉണ്ടാക്കി. 1946 മുതൽ വീട്ടിൽ പലരും താമസിച്ചിട്ടുണ്ട്. അവരെല്ലാം രാഷ്ട്രീയപ്രവർത്തകരായിരുന്നു. കുട്ടിയായ എനിക്ക് അവരുമായി പറയത്തക്ക ബന്ധമൊന്നും ഉണ്ടായിരുന്നില്ല. പറളി, ഓടന്നൂരിൽ താമസിച്ചിരുന്ന കൊല്ലങ്കോട്ടുകാരൻ കേശവമേനോനുമായി എനിക്ക് രാഷ്ട്രീയമായ ബന്ധമാണ് ഉണ്ടായിരുന്നത്. അക്കാലത്ത് ഞാൻ കോട്ടായിയിൽ പഠിക്കുകയായിരുന്നു.

വീട്ടിലെ മൂത്ത ആൺകുട്ടിയാണ് ഞാൻ. എനിക്ക് മുകളിൽ ഉള്ളവർ പെൺകുട്ടികളാണ്. താഴെ നാല് അനുജൻമാരുമുണ്ട്. അവരെല്ലാം കമ്മ്യൂണിസ്റ്റുകാരാണ്; പ്രവർത്തകരല്ല. അച്ഛനും കമ്മ്യൂണിസ്റ്റ് അനുഭാവിയാണ്. രാഷ്ട്രീയസമ്മേളനം നടക്കുന്ന സ്ഥലങ്ങളിലെല്ലാം ഞാൻ അച്ഛന്റെ കൂടെ പോയിട്ടുണ്ട്. അച്ഛൻ പ്രാസംഗികനായ ഇ.എം.എസ്സിനെക്കുറിച്ച് വിസ്തരിച്ചു പറഞ്ഞുതന്നിട്ടുണ്ട്. അക്കാലത്ത് അച്ഛന്റെ തോളിൽ ഇരുന്നാണ് പ്രസംഗങ്ങൾ കേൾക്കാൻ പോയിരുന്നത്. മുണ്ടൂർ കൃഷ്ണൻകുട്ടി 'ഒറ്റതേക്ക്' എന്ന കഥയിൽ അന്നത്തെ കാലഘട്ടത്തെ വ്യക്തമായി ചിത്രീകരിച്ചിട്ടുണ്ട്.

കമ്മ്യൂണിസ്റ്റ് അനുഭാവികളുടെ കുടുംബമായിരുന്നുവെന്ന് ഞാൻ പറഞ്ഞുവല്ലോ. അതുകൊണ്ട് കുട്ടിക്കാലത്ത് മറ്റ് രാഷ്ട്രീയ പ്രസ്ഥാനങ്ങളെക്കുറിച്ച് എനിക്ക് യാതൊരു അറിവും ഉണ്ടായിരുന്നില്ല. ഹിറ്റ്ലർ, സ്റ്റാലിൻ, തെലുങ്കാന ഇതെല്ലാമായിരുന്നു വീട്ടിലെ സംസാരവിഷയം. തെലുങ്കാനയെ പ്രദേശമായല്ല ഒരു മനുഷ്യനായാണ് അന്നത്തെ എന്റെ ബാലമനസ്സ് മനസ്സിലാക്കിയത്.

**കോട്ടായിയിലെ സ്കൂൾ അന്തരീക്ഷം എം.എന്റെ രാഷ്ട്രീയ കാഴ്ചപ്പാടുകളെ സ്വാധീനിച്ചുവോ?**

കോട്ടായി സ്കൂളിലെ കൃഷ്ണൻകുട്ടിമാഷാണ് എന്റെ രാഷ്ട്രീയ ഗുരു. അച്യുതൻ മാഷും എന്നെ വളരെയധികം സ്വാധീനിച്ചിട്ടുണ്ട്. അന്നത്തെ പല അദ്ധ്യാപകരും നിസ്വാർത്ഥരും സാമൂഹ്യബോധം ഉള്ളവരുമായിരുന്നു. അച്യുതൻമാഷ് ഗോവ വിമോചനത്തെക്കുറിച്ച് അസംബ്ലിയിൽ പ്രസംഗിക്കുകയുണ്ടായി. അതെന്നെ വല്ലാതെ സ്വാധീനിച്ചു. പിന്നീട് ഗോവ വിമോചനസമരത്തിൽ അരുണ അസഫലിയോടൊപ്പം ഞാൻ വളണ്ടിയറായി പങ്കെടുത്തു. അന്നത്തെ അദ്ധ്യാപകൻമാരുടെ ഗുണപരമായ പ്രവർത്തനങ്ങൾ ഓരോ വിദ്യാർത്ഥിയേയും സ്വാധീനിച്ചിരുന്നു.

നന്നായി പഠിക്കുന്ന വിദ്യാർത്ഥിയായിരുന്നു ഞാൻ. എന്റെ രാഷ്ട്രീയ

നിലപാടിനെ തിരിച്ചറിഞ്ഞതുകൊണ്ടാണ് അച്ഛൻ എന്നെ അമ്മയുടെ വീട്ടിൽ, കോട്ടായിൽ കൊണ്ടാക്കിയത്. നന്നായി പഠിക്കുന്നതുകൊണ്ട് എനിക്കവിടെ പൂർണ്ണസ്വാതന്ത്ര്യം ലഭിച്ചു. ഞാൻ എസ്.എസ്.എൽ.സി.യ്ക്ക് പഠിക്കുമ്പോഴാണ് 1957ലെ തിരഞ്ഞെടുപ്പു വരുന്നത്. ഇതോടെ അമ്മാവന്റെ വീട്ടിലെ അന്തരീക്ഷം പ്രക്ഷുബ്ധമായി. ബന്ധുമിത്രാദികളെല്ലാം കോൺഗ്രസ്സും കമ്മ്യൂണിസ്റ്റുമായി വേർപിരിഞ്ഞു.

അമ്മാവന്റെ വീട്ടിലെ രാഷ്ട്രീയ ചേരിതിരിവ് അതിരൂക്ഷമായിരുന്നു. എനിക്ക് അവിടെ നിൽക്കാൻ പറ്റാത്ത അവസ്ഥ. രാഷ്ട്രീയവുമായി നടന്നതുകൊണ്ട് എനിക്ക് കുറേ കടബാദ്ധ്യതകളുണ്ടായിരുന്നു. വിവരമെല്ലാം ഞാൻ അച്ഛനോടു പറഞ്ഞു. അച്ഛൻ തന്ന പണംകൊണ്ട് ഞാൻ ബാദ്ധ്യകളെല്ലാം തീർത്തു. അതോടെ എന്റെ പഠനം അവസാനിച്ചു. ഞാൻ തമിഴ്നാട്ടിലേക്ക് നാടുവിടുകയും ചെയ്തു.

തമിഴ്നാട്ടിൽ എത്തിയ ഞാൻ നേരെ കമ്മ്യൂണിസ്റ്റ് പാർട്ടി ഓഫീസിലേക്കാണ് ചെന്നത്. പാർട്ടിയുടെ സഹായംകൊണ്ട് അവിടുത്തെ ഇലക്ട്രിസിറ്റി ബോർഡിൽ താൽക്കാലിക ജീവനക്കാരനായി. മൂന്നു വർഷത്തോളം ആ ജോലി ചെയ്തു. ഇതിനിടയ്ക്ക് കേരളത്തിൽ 57ലെ കമ്മ്യൂണിസ്റ്റ് മന്ത്രിസഭ വന്നു. അത് തമിഴ്നാട്ടുകാർക്കുപോലും ആവേശമായി.

N.M.R. തൊഴിലാളിയായിരുന്നു ഞാൻ. അവിടെ ഞാൻ പ്രധാനമായും ട്രേഡ് യൂണിയൻ പ്രവർത്തനമാണ് നടത്തിയത്. മൂന്നുവർഷത്തെ ജോലിയ്ക്കിടയിൽ ഏകദേശം ഒരുവർഷം മാത്രമാണ് ഞാൻ പണി എടുത്തിട്ടുള്ളത്. മിക്കപ്പോഴും ഞാൻ സസ്പെൻഷനിലായിരിക്കും. മേലുദ്യോഗസ്ഥൻമാരിൽ പലർക്കും എന്നോട് പ്രത്യേക താല്പര്യമുണ്ടായിരുന്നു. അതുകൊണ്ടാണ് താൽക്കാലിക ജീവനക്കാരനായിരുന്ന എന്നെ പിരിച്ചുവിടാതിരുന്നത്. ഞാൻ നന്നാവില്ലെന്ന് പൂർണ്ണമായും ബോദ്ധ്യപ്പെട്ടപ്പോൾ അവർ എന്നെ പിരിച്ചുവിട്ടു.

കമ്മ്യൂണിസ്റ്റ് പാർട്ടിയും തൊഴിലാളി സംഘടനയും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് അന്നെനിക്ക് വ്യക്തമായ ധാരണയുണ്ടായിരുന്നില്ല. സഹപ്രവർത്തകർക്കും കാര്യങ്ങളെ തിരിച്ചറിയാനായില്ല. ലേബർ കോടതിക്ക് തൊഴിലാളികളുടെ പ്രശ്നങ്ങളെ പരിഹരിക്കാനാവില്ലെന്ന് ഞങ്ങൾക്ക് അറിയാം. മറ്റൊരു മാർഗ്ഗത്തേയും ഞങ്ങൾക്ക് കണ്ടെത്താനായില്ല.

1962-ഓടെ തമിഴ്നാട്ടിലെ ട്രേഡ് യൂണിയനുകളുടെ ശക്തി ക്ഷയിച്ചുതുടങ്ങി. ഞങ്ങൾ പത്തുപേരടങ്ങുന്ന തൊഴിലാളികൾ ഒന്നിച്ചാണ് താമസിച്ചിരുന്നത്. അതിൽ പലർക്കും ജോലി ഇല്ലാതായി. ഒരു കമ്മ്യൂൺ ജീവിതമായിരുന്നു അത്. ജോലി ഉള്ളവരുടെ വരുമാനംകൊണ്ട് മറ്റുള്ളവരും ജീവിച്ചു. പിന്നീടൊരിക്കലും ഞാൻ ജോലിയിലേയ്ക്ക് തിരിച്ചുപോയില്ല. രാഷ്ട്രീയ പ്രവർത്തകനായി ജീവിതം തുടർന്നു. ഇക്കാലത്താണ്

ഇന്ത്യാ–ചൈന യുദ്ധം നടക്കുന്നത്. ചൈന ഒരു സോഷ്യലിസ്റ്റ് രാഷ്ട്രമായതുകൊണ്ട് അവിഭക്ത കമ്മ്യൂണിസ്റ്റ് പാർട്ടി ഇന്ത്യാ വിരുദ്ധ നിലപാടുകളാണ് സ്വീകരിച്ചത്. ഞങ്ങൾ രഹസ്യമായി അനേകം ഗ്രൂപ്പുകൾ ഉണ്ടാക്കി. അവിടത്തെ പ്രധാന ചർച്ചാവിഷയം നെഹ്റുവിന്റെ ജനവിരുദ്ധനയങ്ങളും വർഗ്ഗാധിഷ്ഠിത സാമ്പത്തികനയങ്ങളുമാണ്. ചൈനയോട് കൂറുപുലർത്തുന്ന നയമാണ് ഞങ്ങൾ എവിടേയും സ്വീകരിച്ചത്.

ഞങ്ങളുടെ കാഴ്ചപ്പാടുകളെ അവതരിപ്പിക്കാൻ ഒരു മാധ്യമം വേണമെന്ന ചിന്ത ഞങ്ങളുടെ മനസ്സിലേക്ക് കടന്നുവന്നു. അങ്ങനെയാണ് 63ൽ 'തീക്കതിർ' ആരംഭിക്കുന്നത്.

**അക്കാലത്തെ പ്രമുഖ കമ്മ്യൂണിസ്റ്റ് രാഷ്ട്രീയക്കാരുമായി താങ്കൾക്ക് ബന്ധമുണ്ടായിരുന്നുവോ?**

ഞങ്ങൾ ചെറുസംഘങ്ങളായി തമിഴ്നാട്ടിൽ പ്രവർത്തിക്കുന്ന കാര്യം അന്നത്തെ പോളിറ്റ് ബ്യൂറോ അംഗമായ രാമമൂർത്തിയുടെ ശ്രദ്ധയിൽപ്പെട്ടു. തുടർന്ന് ഞങ്ങൾ രാമമൂർത്തിയുമായി നിരന്തരം ബന്ധപ്പെട്ടുകൊണ്ടിരുന്നു. അതിനുമുമ്പുതന്നെ തമിഴ്നാട്ടിൽവരുന്ന സഖാക്കൾ ഞങ്ങളുമായി ബന്ധപ്പെട്ടിരുന്നു. അവർക്ക് പ്രവർത്തിക്കാനും പ്രസംഗിക്കാനും വേണ്ട സൗകര്യങ്ങളെല്ലാം ഞങ്ങൾ ചെയ്തിരുന്നു.

അക്കാലത്ത് ഏ.കെ.ജി. പാർലിമെന്റിലെ പ്രതിപക്ഷ നേതാവായിരുന്നു. സുഖലോലുപത നിറഞ്ഞ അത്തരമൊരു സ്ഥാനത്തെ അംഗീകരിക്കാൻ അന്നുതന്നെ എനിക്കു കഴിഞ്ഞില്ല. തമിഴ്നാട്ടിൽ വന്നിരുന്ന ഏ.കെ.ജി.യുമായി എനിക്ക് ബന്ധമുണ്ടായിരുന്നു. യുദ്ധത്തെ അനുകൂലിച്ചുകൊണ്ട് ഏ.കെ.ജി. ഒരു പ്രസ്താവന ഇറക്കുകയുണ്ടായി. അതിനെ അംഗീകരിക്കാൻ എനിക്കു കഴിഞ്ഞില്ല. രാമമൂർത്തിയിലൂടെ എന്റെ പ്രതികരണവുമറിഞ്ഞ ഏ.കെ.ജി. എന്നെ കാണാൻ താല്പര്യപ്പെട്ടു. പിന്നീട് ഞങ്ങൾ കണ്ടപ്പോൾ തെറ്റുതിരുത്താൻ ശ്രമിക്കുകയാണെന്ന് അദ്ദേഹം പറഞ്ഞു. അക്കാലത്ത് കോട്ടയ്ക്കലിൽ ചികിത്സയിലായിരുന്നുവെന്നും പാലക്കാട്ടെ സഖാക്കൾ തെറ്റിദ്ധരിപ്പിച്ച് പ്രസ്താവനയിൽ ഒപ്പിടുവിക്കുകയായിരുന്നുവെന്നും ഏ.കെ.ജി. പറഞ്ഞു.

യുദ്ധകാലഘട്ടമായതുകൊണ്ട് അറിയപ്പെടുന്ന നേതാക്കൻമാരെല്ലാം ജയിലിലാണ്. എന്നെപ്പോലുള്ള ചെറുകിടക്കാർക്കു മാത്രമാണ് രാഷ്ട്രീയ പ്രവർത്തനം നടത്താൻ കഴിഞ്ഞിരുന്നത്. കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം ആശയപരമായി രണ്ടു ചേരിയായി തിരിഞ്ഞു. റഷ്യയെ തിരുത്തൽവാദിയായി കണ്ട് മാവോ അതിനിശിതമായി ആക്രമിച്ചുതുടങ്ങി. ഇതിന്റെ ഫലമായി ചൈനയിൽനിന്ന് തിരുത്തൽവാദത്തിന് എതിരെയുള്ള സാഹിത്യം രഹസ്യമായി വന്നുതുടങ്ങി. ഞങ്ങൾ അതിനെ വിവർത്തനംചെയ്ത് ഇന്ത്യയുടെ വിവിധ ഭാഗങ്ങളിലുള്ള തമിഴൻമാരുടെ ഇടയിൽ എത്തിച്ചു.

**ഈ കാലഘട്ടത്തിൽ തൊഴിലാളി പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്നുവോ?**

തൊഴിലാളികളുടെ ഇടയിൽ തന്നെയാണ് ഞാൻ പ്രവർത്തിച്ചു കൊണ്ടിരുന്നത് എ.ഐ.ടി.യു.സി.യുടെ ടു പില്ലർ പോളിസിയോട് യോജിക്കാൻ എനിക്കു കഴിഞ്ഞില്ല. രാഷ്ട്രനിർമ്മാണവും അവകാശ സമരവുമാണ് ടു പില്ലർ പോളിസി. ഇതിൽ അവകാശസമരത്തെ അവർ കയ്യൊഴിച്ചു. ജനറൽബോഡി കൂടിയപ്പോൾ ഞാൻ മോഹൻ കുമരമംഗലത്തേയും എൻ.കെ.കൃഷ്ണനേയും എതിർത്തു. അതോടുകൂടി ജനറൽബോഡി അലസിപിരിഞ്ഞു.

**ഈ സംഭവം എം.എന്റെ രാഷ്ട്രീയ ജീവിതത്തിലും വ്യക്തിജീവിതത്തിലും എന്ത് പ്രതികരണമാണ് ഉണ്ടാക്കിയത്?**

എന്നേയും സുഹൃത്തുക്കളേയും വരുതിയിലാക്കുകയായിരുന്നു അവരുടെ ലക്ഷ്യം. അതുകൊണ്ട് വലിയൊരു വാഗ്ദാനം അവർ എന്റെ മുമ്പിൽവെച്ചു. മദിരാശിയിലെ സോവിയറ്റ് പ്രസിദ്ധീകരണ സ്ഥാപനത്തിൽ എനിക്കൊരു ജോലി. ഇരുന്നൂറ് ഉറുപ്പികയാണ് മാസശമ്പളം. അക്കാലത്ത് അത് വലിയൊരു തുകയാണ്. എനിക്കും സുഹൃത്തുക്കൾക്കും യാതൊരു വരുമാനവുമില്ല. അവസാനം ഞാൻ ആ ജോലിയിൽ ചേർന്നു. നവീന സാങ്കേതികവിദ്യയുള്ള പ്രസ്സും അനുബന്ധ ഉപകരണങ്ങളും സൈക്ലോസ്റ്റൈൽ മെഷീനുമുണ്ട്. ചൈനയുടെ നിലപാടുകളെ അനുകൂലിച്ചിരുന്ന ഞങ്ങൾ സോവിയറ്റ് വിരുദ്ധ ലഘുലേഖകൾ എഴുതി. അവയെല്ലാം സൈക്ലോസ്റ്റൈൽ മെഷീൻ ഉപയോഗിച്ച് കോപ്പികൾ എടുത്തു. റഷ്യയ്ക്ക് എതിരായ ലഘുലേഖകളെ റഷ്യക്കാരുടെ സ്ഥാപനത്തിൽ നിന്നുതന്നെ ഞങ്ങൾ രഹസ്യമായി ഇറക്കി. അവസാനം അവർ എന്നെ കയ്യോടെ പിടിച്ചു. തുടർന്ന് ജോലിയിൽനിന്ന് പിരിച്ചുവിടുകയും ചെയ്തു. ഏകദേശം ഒരുവർഷത്തോളം ഞാൻ റഷ്യൻ സ്ഥാപനത്തിൽ ജോലിചെയ്തു.

**തുടർന്നും എം.എൻ. തീവ്ര നിലപാടുകളുമായി കമ്മ്യൂണിസത്തിൽ ത്തന്നെ നില ഉറപ്പിച്ചുവോ?**

അന്നും ഇന്നും രാഷ്ട്രീയമുക്തമായ ഒരു ജീവിതം എനിക്കില്ലെന്നുതന്നെ പറയാം.

നേതാക്കൻമാരെല്ലാം ജയിലിലാണെന്ന് ഞാൻ മുമ്പു പറഞ്ഞുവല്ലോ. ഭരണകൂടവുമായി സന്ധിചെയ്ത് നിർമ്മാണാത്മക പ്രവർത്തനങ്ങളിൽ ഏർപ്പെടാൻ അണികൾ തയ്യാറായില്ല. സമരത്തിനും പരിവർത്തനത്തിനുമാണ് അണികൾ ഊന്നൽ നൽകിയത്. ജനകീയാഭിപ്രായങ്ങളെ പ്രകടിപ്പിക്കാനാണ് ഞങ്ങൾ 'തീക്കതിർ' എന്ന പ്രസിദ്ധീകരണം ആരംഭിച്ചത്. നേതൃത്വത്തിൽനിന്ന് വിഭിന്നമായി ചിന്തിച്ചിരുന്ന അണികൾ ഇന്ത്യയിലെ എല്ലാ സംസ്ഥാനങ്ങളിലും

ഉണ്ടായിരുന്നു. അതതു ഭാഷകളിൽ അവരെല്ലാം പ്രസിദ്ധീകരണങ്ങൾ ആരംഭിക്കുകയും ചെയ്തു. കേരളത്തിലെ 'ചിന്ത'യെപ്പോലെ ആന്ധ്രയിലും ബംഗാളിലും പഞ്ചാബിലും പ്രസിദ്ധീകരണങ്ങൾ ഉണ്ടായി.

'തീക്കതിരി'ന്റെ പ്രസിദ്ധീകരണം നിർത്തിവെയ്ക്കാൻ നേതൃത്വത്തിൽനിന്ന് സമർദ്ധമുണ്ടായിരുന്നു; ഞങ്ങൾ വഴങ്ങിയില്ല. 1964 ആകുമ്പോഴേയ്ക്കും നേതാക്കളെല്ലാം ജയിൽവിമോചിതരായി. വിഘടിച്ചുനിന്നവരുമായി സന്ധിസംഭാഷണത്തിന് രാമമൂർത്തിയും ജ്യോതിബസുമെല്ലാം തയ്യാറായി. ഇ.എം.എസ്. നിലപാടുകളില്ലാത്ത മദ്ധ്യവർത്തി നിലപാടാണ് സ്വീകരിച്ചത്.

ഏഴാംപാർട്ടി കോൺഗ്രസ്സിൽവെച്ച് പിളർപ്പ് പൂർത്തിയായി. തികച്ചും ആശയപരവും പ്രയോഗപരവുമായ പ്രശ്നങ്ങളുടെ പേരിലാണ് കമ്മ്യൂണിസ്റ്റ് പാർട്ടി പിളരുന്നത്. ചുരുക്കത്തിൽ പാർലിമെന്റ് വിപ്ലവക്കാരും പാർലിമെന്റേതര വിപ്ലവക്കാരുമായി പാർട്ടി ചേരിതിരിഞ്ഞു. വർഗ്ഗസമരവാദികൾ എല്ലാംതന്നെ ചൈനാചാരൻമാരായി മുദ്രകുത്തപ്പെട്ടു. അതോടുകൂടി അഖിലേന്ത്യാതലത്തിൽതന്നെ ആയിരങ്ങൾ ജയിലിലായി.

**ഏം.എന്നേയും അറസ്റ്റു ചെയ്തുവോ?**

'തീക്കതിരി'ന്റെ പത്രാധിപരായ ഞാൻ കമ്മ്യൂണിസ്റ്റ് പാർട്ടിയിലെ ചെറിയൊരു പ്രവർത്തകൻ മാത്രമായിരുന്നു. എങ്കിലും എന്നേയും അറസ്റ്റുചെയ്തു. കടലൂർ സെൻട്രൽ ജയിലിലാണ് എന്നെ അടച്ചത്.

**അന്നത്തെ ജയിൽ അനുഭവങ്ങളെ ഇപ്പോഴും ഓർക്കുന്നുണ്ടോ?**

രാഷ്ട്രീയപ്രവർത്തനത്തിന് ഇറങ്ങുമ്പോൾത്തന്നെ ജയിൽ വാസത്തെ മുമ്പിൽ കാണാൻ എനിക്കു കഴിഞ്ഞിരുന്നു. ജയിൽ സമൂഹത്തിന്റെ ഘടകം തന്നെയാണ്. നാലുപാടും മതിലുകളാണെങ്കിലും അതിനകത്തുള്ള മനുഷ്യരെല്ലാം സാമൂഹ്യജീവികളാണ്. പുറംലോകത്തിന്റെ സ്വാതന്ത്ര്യമില്ലെങ്കിലും ജയിലിലെ മനുഷ്യർക്കിടയിൽ ഞാൻ പ്രവർത്തിച്ചുതുടങ്ങി. ഞാനും കൂട്ടരും ഡെറ്റിന്യൂ തടവുകാരായിരുന്നു. ഷെയ്ക്ക് അബ്ദുള്ളയും ഡെറ്റിന്യൂ തടവുകാരനായിരുന്നു. ഡെറ്റിന്യൂ എന്നുവെച്ചാൽ സ്വാതന്ത്ര്യം നിയന്ത്രിക്കപ്പെട്ട പൗരൻ എന്നാണ് അർത്ഥം; തടവുകാരനല്ല. ഡെറ്റിന്യൂവിന് പ്രത്യേക പരിഗണനയാണുള്ളത്. അതെല്ലാം ഞങ്ങൾ നേടിയെടുത്തു. 1964 നവംബർ അവസാനത്തിലാണ് എന്നെ അറസ്റ്റുചെയ്തത്.

എന്തു സുഖസൗകര്യങ്ങൾ ഉണ്ടെങ്കിലും ബന്ധനം ബന്ധനം തന്നെയാണ്. വള്ളത്തോളിന് ഇതു നല്ലതുപോലെ മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്. മറ്റു സാധാരണ തടവുകാരുമായി ബന്ധപ്പെടാൻ ഞങ്ങളെ അനുവദിച്ചിരുന്നില്ല. അക്കാലം ഏറെ പ്രക്ഷുബ്ധമായിരുന്നു. ലോകത്തിൽ

അനേകം മാറ്റങ്ങൾ സംഭവിച്ചുകൊണ്ടിരിക്കുന്നു. പ്രതീക്ഷനിറഞ്ഞ യുവത്വം വ്യക്തമായ രാഷ്ട്രീയ ലക്ഷ്യത്തോടെ പ്രവർത്തിക്കുന്നു. അന്ന് തമിഴ്നാട്ടിൽ ഹിന്ദി വിരുദ്ധ പ്രക്ഷോഭം കത്തിജ്ജ്വലിക്കുകയാണ്. വിദ്യാർത്ഥികളാണ് മുൻനിരയിൽ. ജയിലിൽ എത്തുന്ന വിദ്യാർത്ഥികളെ അധികൃതർ ക്രൂരമായി മർദ്ദിക്കുന്നുണ്ടായിരുന്നു. അനീതിയ്ക്ക് എതിരെയുള്ള പ്രതിഷേധം എന്ന നിലയ്ക്ക് ജയിൽ അധികൃതരുടെ മൃഗീയ സമീപനങ്ങൾക്ക് എതിരെ ഞങ്ങൾ പ്രതികരിക്കുകയുണ്ടായി.

**അന്നത്തെ തമിഴ് വിദ്യാർത്ഥി പ്രക്ഷോഭകരിൽ ആരെയെങ്കിലും ഇപ്പോഴും ഓർക്കുന്നുണ്ടോ?**

ഞാനും സുഹൃത്തുക്കളും വ്യക്തികൾക്ക് ഒരിക്കലും പ്രാധാന്യം നൽകിയിട്ടില്ല. അതുകൊണ്ട് അന്നത്തെ വിദ്യാർത്ഥി സമര നേതൃത്വത്തിലെ ആരും ഇന്നെന്റെ ഓർമ്മയിലില്ല. കൂടാതെ ജയിൽവളപ്പിൽ ഞങ്ങളേയും വിദ്യാർത്ഥികളേയും വെവ്വേറെയാണ് അടച്ചിട്ടിരുന്നത്. അതുകൊണ്ട് ഞങ്ങൾ പരസ്പരം കണ്ടിരുന്നില്ല. ജയിൽ ഉദ്യോഗസ്ഥൻമാരാണ് വിവരങ്ങൾ കൈമാറിയിരുന്നത്. വിദ്യാർത്ഥികൾ ജയിലിലും സമരം തുടർന്നു. ഞങ്ങൾ ഇടപെട്ടാണ് അത് അവസാനിപ്പിച്ചത്. കാരണം ആറുമാസം കൂടുമ്പോൾ ജയിലിൽ റിവ്യു കമ്മിറ്റി കൂടും. അവർ ജയിലിലെ തടവുകാരുടെ സ്വഭാവത്തേയും പ്രവർത്തനത്തേയുംക്കുറിച്ച് മേലധികാരികൾക്ക് റിപ്പോർട്ട് നൽകും. അതുകൊണ്ട് ജയിലിൽ പ്രശ്നങ്ങൾ ഉണ്ടാക്കിയാൽ തടവറയിൽനിന്ന് എളുപ്പത്തിൽ വിമോചനം നേടാനാവില്ല.

**ഭരണകൂടത്തോട് വിധേയത്വമുള്ള ജയിൽ ജീവിതമാണോ നിങ്ങളെല്ലാം നയിച്ചിരുന്നത്?**

ഒരിക്കലുമല്ല. ഞാൻ മുമ്പുപറഞ്ഞതുപോലെ മതിൽക്കെട്ടിൽ ഒതുങ്ങിയ ജയിൽസമൂഹവുമായി ഞങ്ങൾ നിരന്തരം ഇടപഴകികൊണ്ടിരുന്നു. ആശയസംവാദങ്ങളും സുദീർഘമായ ചർച്ചകളും ഞങ്ങൾ ജയിലിൽവെച്ചു തന്നെ നടത്തി. ഭരണകൂടവുമായും നേതൃത്വവുമായും അനാവശ്യമായ വിട്ടുവീഴ്ചകൾ ചെയ്യാൻ ഞങ്ങൾ തയ്യാറായിട്ടില്ല. എന്റെ മുറി ചൈനാ കോർണർ എന്നാണ് അറിയപ്പെട്ടിരുന്നത്. അതുപോലെ അവരുടെ മുറിയെ മോസ്ക്കോവെന്നും ഞങ്ങൾ വിളിച്ചു. രണ്ടിടത്തും സജീവമായ ആശയചർച്ചകൾ നടന്നു. ഡെറ്റിന്യൂ തടവുകാരായതുകൊണ്ട് എടുത്തുപറയത്തക്ക പ്രശ്നങ്ങളൊന്നും ഉണ്ടായില്ല. ജയിൽപീഡനം ഇല്ലെന്നുതന്നെ പറയാം. രണ്ടുവർഷം നീണ്ട എന്റെ ജയിൽജീവിതത്തിൽനിന്ന് കമ്മ്യൂണിസ്റ്റുകാരൻ എങ്ങനെ ആയിരിക്കണമെന്നും എങ്ങനെ ആകരുതെന്നും ഞാൻ പഠിച്ചു.

**കമ്മ്യൂണിസ്റ്റ് തടവുകാരോടുള്ള ജയിൽ ഉദ്യോഗസ്ഥൻമാരുടെ സമീപനം എങ്ങനെയായിരുന്നു?**

ജയിലിലെ ഉയർന്ന ഉദ്യോഗസ്ഥർ ഡെറ്റിന്യൂ തടവുകാരോട് മാന്യതയോടെയാണ് പെരുമാറിയിരുന്നത്. താഴെത്തട്ടിലെ ചിലർ പരുക്കൻ പ്രകൃതക്കാരായിരുന്നു. അവരെ ഞങ്ങൾ സ്ഥലം മാറ്റിക്കുകയും ചെയ്തു. ഡെറ്റിന്യൂ തടവുകാരൻ ജയിലിൽ സുഖജീവിതമാണ് നയിച്ചിരുന്നതെന്ന് പറഞ്ഞുവല്ലോ. ഞാനത് വിശദീകരിക്കാം. മൂന്നുനേരത്തെ ഭക്ഷണ അലവൻസായി 11 ഉറുപ്പിക നൽകിയിരുന്നു. കൂടാതെ പാലും പഴവും വേറേയും. മാസത്തിൽ 15 ക. വാഷിംഗ് അലവൻസുമുണ്ട്. രണ്ട് കേരള ബാർസോപ്പ് തുണികൾ അലക്കുന്നതിനും 2 മൈസൂർ സാൻഡൽ സോപ്പ് കുളിക്കാനും നൽകിയിരുന്നു. ഫാമിലി അലവൻസിൽ ഒരു പങ്ക് പാർട്ടിക്കും ബാക്കി പണം കുടുംബത്തിനും നൽകാൻ ഞങ്ങൾ തീരുമാനിച്ചു. ഞാനടക്കമുള്ള ചിലർ മാത്രമാണ് പാർട്ടിയ്ക്ക് പണംകൊടുത്തത്. മിക്കവരും ഫാമിലി അലവൻസ് വീട്ടിലേക്കുതന്നെ അയച്ചു. കാരണം അവരുടെ കുടുംബം വലിയ കഷ്ടത്തിലായിരുന്നു.

**ഡെറ്റിന്യൂ തടവുകാർ ജയിലിൽനിന്ന് വിടുതൽ നേടാൻ ആഗ്രഹിച്ചില്ലേ?**

ഞാൻ ആദ്യം പറഞ്ഞതുപോലെ ബന്ധനം ബന്ധനം തന്നെയാണ്. ഞാനും കൂട്ടരും ജയിലിലും രാഷ്ട്രീയ പ്രവർത്തനം നടത്തുകയായിരുന്നു. ആറുമാസം കൂടുമ്പോൾ റിവ്യൂ കമ്മിറ്റി കൂടുമെന്ന് പറഞ്ഞിരുന്നുവല്ലോ. അപ്പോൾ തടവുകാരുടെ സ്വഭാവത്തേയും പ്രവർത്തനത്തേയും കേന്ദ്രീകരിച്ച് തീരുമാനം എടുക്കും. ഞങ്ങളുടെ തടങ്കൽ കാലാവധി പതിവായി നീട്ടിക്കൊണ്ടിരുന്നു. പി.രാമമൂർത്തി, വെങ്കിട്ടരാമൻ, ഉമാനാഥ്, ശങ്കരയ്യ ഇവർക്കെല്ലാം ജയിലിൽനിന്നിറങ്ങാൻ വല്ലാത്ത വ്യഗ്രതയായിരുന്നു. അവർ എന്നെയാണ് പ്രധാനമായും കുറ്റക്കാരനാക്കിയത്. ജയിലിലെ എന്റെയും കൂട്ടരുടേയും പ്രവർത്തനംകാരണം റിവ്യൂകമ്മിറ്റി വിടുതൽ നൽകുന്നില്ല എന്നതാണ് അവരുടെ പരാതി. നാട്ടിലും വീട്ടിലും എത്താൻ അവർ വല്ലാതെ ആഗ്രഹിച്ചിരുന്നു.

കടലൂർ ജയിലിലെ എന്റെ അനുഭവങ്ങൾ സി.പി.എം. നേതൃത്വത്തെക്കുറിച്ച് വ്യക്തമായ അവബോധം എനിക്കു നൽകി. സുഖലോലുപരായ നേതൃത്വമാണ് സത്യത്തിൽ വിപ്ലവത്തിന് വിഘാതം സൃഷ്ടിച്ചത്.

അറുപത്തിആറ് ഏപ്രിൽ അവസാനത്തോടെ ഞങ്ങളെല്ലാം ജയിൽ വിമോചിതരായി. ജയലിൽവെച്ചുതന്നെ ഞങ്ങൾ രണ്ടു ചേരിയായി വേർതിരിഞ്ഞു. എങ്കിലും ഞാൻ സി.പി.എം.ൽതന്നെ പ്രവർത്തിച്ചു. പത്രം എന്റെ കയ്യിലായിരുന്നു; അപ്പോഴും പത്രാധിപർ ഞാൻ തന്നെയാണ്.

കവിത

# സന്താൾ-ഒരു നിശ്ചലദൃശ്യം

മോഹൻദാസ് തെമ്പള്ളം

മഞ്ഞ് – സമയം 6.15

ശരീരം മുഴുവൻ
കറുപ്പു പടർത്തി
മൂക്കൊലിപ്പിച്ച്
ഒറ്റമുണ്ടുടുത്ത്
ചെരിപ്പില്ലാതെ
നൊന്തുനടന്നവൻ

അതേ മഞ്ഞ് – സമയം 7 മണി–സൈക്കിൾ റിക്ഷാ

കണ്ണുകളിൽ
സൂചിത്തിളക്കവുമായി
വെയിലിലിലൂറിയ
ചിരിയുമായി
ഒറ്റ ഭാണ്ഡത്തിൽ
ജീവിതം കുടുക്കിയവൻ

വെയിൽ – 7.30–റോഡരികിൽ

കാടിന്റെ മണത്തോടെ
കാട്ടുകിഴങ്ങിൻ രുചിയോടെ
കിനാവിൽ കല്ലിച്ച
കാലത്തോടെ
ക്യാമറയിൽ
മുഖം പൂഴ്ത്തിയവൻ

വെയിൽ – 8 മണി – മുളങ്കൂട്ടങ്ങൾ

വൈക്കോൽകൊണ്ടുള്ള
ഒറ്റമുറിയുള്ള
കിളിക്കൂടിൽ
ഒരു ജന്മം താണ്ടുന്നവൻ
മുളത്തഴപ്പുകൾക്ക്
കാവലായി
കൈപ്പത്തി മുദ്രകളിഴപാകിയ
ചുവരിന്റെ ചിത്രപഥം.

വെയിൽ മങ്ങുന്നു – കട്ട്

സന്താൾ
എനിക്കെന്തുകാര്യം
അവന്റെ കുടിലിൽ?

കവിത

# നാഗാനന്ദം

ഷാജി ഷൺമുഖം

മാണിക്യമോഹത്തിൻ
മുൻപിൽ
കാലാന്തരങ്ങളായ്
പ്രാഞ്ചിക്കിടന്നൊരു
നാഗപടദേവതേ,
നിൻ ചിത്രാങ്കിതമാം
മനസ്സിൽ
ഇന്നോ
പരിഹൃതമായതു മോഹം?

ഉള്ളിലെ കരമനയാറ്റിൽ
ദുരിതത്തിൽ മറുകരയാറ്റിൽ
ഒരു നാളാദ്യം
ചുഴികൾ പൊട്ടിയുലഞ്ഞ്
പൂന്തിങ്കൾ വിടർന്നപ്പോൾ
അതിൽ
ഈരിലപ്പൊട്ടായ്
മാണിക്യമോഹം
കുലവിരിഞ്ഞപ്പോൾ
അതും പേറി
എത്ര നാളെത്ര നാൾ
ദിക്കറിയാതെ
പക്കറിയാതെ
നീയലഞ്ഞു.
എങ്ങുമെത്താത്ത
നിൻ കിനാക്കലവികൾ
മനം മയക്കും
മാന്ത്രികപ്പൂട്ടിൽ
ഞെരിഞ്ഞമർന്നു.
എങ്കിലും നീ ചുമന്നു
പൂന്തിങ്കളിൻ ഭാരം
മാണിക്യമോഹവിതാനം

ഇടയിലൊരു സംശയകാലം,
ആകെയും
ഇരുളെരിയിച്ച
അതിൻ ചൂടിൽ
നീ പനിച്ചു.
ഒന്നും മുളയെടുക്കാതെ
ഭൂവറിയാതെ
വാനമറിയാതെ
മാണിക്യമോഹം
അന്തഃകരണത്തിൽ
ചതഞ്ഞുകിടന്നു.
ഒടുവിലിതാ
ആയുർദലങ്ങൾ
അടർന്നു തീരാറായപ്പോൾ
ഒരു തിരിമാറ്റം ദാ, ഇങ്ങനെ.

മാണിക്യമോഹത്തിൻ
മുൻപിൽ
കാലാന്തരങ്ങളായ്
പ്രാഞ്ചിക്കിടന്നൊരു
നാഗപടദേവതേ,
കരഗതമായതിൽ
തൃപ്തികൊള്ളുക
നോറ്റുണരുക
മാണിക്യവെട്ടം
നീളെ വിതയ്ക്കുക.

# ദൈവജ്ഞാനത്തിന്റെ ദൈവനിഗ്രഹം

**എം.എൻ.റോയ്**

പ്ലേറ്റോയുടെ ത്രിത്വത്തിന്റെ നിഗൂഢതയിലേയ്ക്കു ചുഴിഞ്ഞിറങ്ങാനുള്ള ഔത്സുക്യം വരട്ടുതത്ത്വവാദപരവും അതിസങ്കീർണ്ണവുമായ നിരവധി സൈദ്ധാന്തികചിന്തകൾക്കു ജന്മംനൽകി. വിശ്വയുക്തി (Logos) സിദ്ധാന്തം സ്വീകരിച്ചതോടെ സൃഷ്ടിയെക്കുറിച്ചുള്ള വിഷമം പ്രശ്നം അപ്രത്യക്ഷമായി. ക്രിസ്തുമതം, യഹൂദന്മാരിൽനിന്ന് പാരമ്പര്യമായി കിട്ടിയ പ്രപഞ്ചഘടനാ ശാസ്ത്രത്തിൽനിന്നു മുക്തമായി. യവനലോകത്തിലെ സങ്കീർണ്ണമായ യുക്തിവിചാരത്തിന്റേതായ അന്തരീക്ഷത്തിൽ സ്വീകരിക്കാനാവാത്തത്ര പ്രാകൃതവും അയുക്തികവുമായിരുന്നു യഹൂദ പ്രപഞ്ചദർശനം. ഇസ്രായേലിന്റെ വ്യക്തിദൈവം അമൂർത്തമായ ഒരു ദൈവതമായി മാറി. അനന്തമായ അനുമാനത്തിന്റെ ഭാവനാസൃഷ്ടിയായ ഒരു വിഷയം. പക്ഷെ, പ്രശ്നം പുതിയ രൂപത്തിൽ പിന്നെയും പ്രത്യക്ഷപ്പെട്ടു. അമൂർത്തമായ ആദിതത്ത്വവും ലോഗോസും തമ്മിലുള്ള ബന്ധം എന്താണ്? രണ്ടും അനന്യമായിരുന്നുവോ? അതംഗീകരിക്കാൻ കഴിയുമായിരുന്നില്ല. കാരണം, അങ്ങനെ ചെയ്താൽ ഒന്നുകിൽ ലോഗോസിനു ലോകത്തിന്റെ സ്രഷ്ടാവും ഭരണാധികാരിയും ആവാൻ കഴിയുമായിരുന്നില്ല. അല്ലെങ്കിൽ ആദിതത്ത്വത്തിന്റെ അമൂർത്തത ബാധിക്കപ്പെടുമായിരുന്നു. അപ്പോൾ അവ വ്യത്യസ്തമായിരുന്നുവോ? അതും അംഗീകരിക്കാനാവുമായിരുന്നില്ല. കാരണം, അങ്ങനെയായാൽ ലോഗോസിനു ദൈവികത്വം നഷ്ടപ്പെടുമായിരുന്നു. പരമസത്തയുടെ സ്വഭാവത്തെയും പ്രവർത്തനരീതിയേയും കുറിച്ചുള്ള ഈ ചോദ്യങ്ങൾ അനുമാനത്തിന്റെ ഫലഭൂയിഷ്ഠമായ മണ്ഡലത്തിലേയ്ക്കുള്ള വഴി തുറന്നു. അതിന്റെ ഫലമാകട്ടെ, നിഗൂഢാത്മകമായ ഒരു ദൈവശാസ്ത്ര പദ്ധതി ആയിരുന്നു. അതിന്റെ ഇന്ത്യൻ ആദിമാതൃകയിൽനിന്ന് ഒരു തരത്തിലും താഴെ ആയിരുന്നില്ല അത് – രൂപത്തിലായാലും ഭാവത്തിലായാലും.

ആ അനുമാനവിഷയത്തിന്റെ അത്യന്തം അമൂർത്തമായ സ്വഭാവം മഹാനായ അത്തനേഷ്യസിന്റ് നിഷ്കപടമായ കുമ്പസാരത്തിൽനിന്നു വ്യക്തമാണ്. “അദ്ദേഹം തന്റെ ധാരണാശേഷിയെ വിശ്വയുക്തിയുടെ ദൈവികത്വത്തെക്കുറിച്ചു വിചിന്തനം ചെയ്യാൻ നിർബന്ധിച്ചപ്പോഴെല്ലാം ശ്രമകരവും പ്രയോജനരഹിതവുമായ ആ പരിശ്രമങ്ങൾ സ്വയം വിപരീതഫലങ്ങളുളവാക്കി. അദ്ദേഹം എത്ര കൂടുതൽ ചിന്തിച്ചുവോ അത്ര കുറച്ചേ മനസ്സിലാക്കിയുള്ളൂ; തന്റെ ചിന്തയെപ്പറ്റി എത്ര കൂടുതൽ എഴുതിയോ അത്ര കുറച്ചേ അവയെ വിശദമാക്കാൻ കഴിഞ്ഞുള്ളൂ. ഓരോ ഘട്ടത്തിലും വിഷയത്തിന്റെ (object) വലുപ്പവും മനുഷ്യമനസ്സിന്റെ ശേഷിയും തമ്മിലുള്ള അളവറ്റ അനുപാതരാഹിത്യം അറിയാനും

അംഗീകരിക്കാനും നാം നിർബന്ധിതരാകുന്നു.'' (ഗിബ്ബൺ). ക്രിസ്തുമതം അതിന്റെ ഉത്ഭവത്തിനുശേഷം മുന്നൂറുവർഷം കഴിഞ്ഞ് അത്തനേഷ്യസിന്റെ കാലത്ത്, യെഹൂദ്യായിലെ മുക്കുവൻമാർക്ക് ഉപദേശിച്ച ലളിതവും തികച്ചും മതപരവുമായ ആശയങ്ങളിൽനിന്നു വളരെ വളരെ അകലെയായിരുന്നുവെന്ന് സ്പഷ്ടമാണ്. അത് അതിന്റെ ലൗകിക കാര്യങ്ങളോടുള്ള താൽപര്യത്തെ കവിഞ്ഞു വളർന്ന് തികച്ചും ആദ്ധ്യാത്മികമായ ഒരു അസ്തിത്വത്തെ അന്വേഷിച്ച് ഉയർന്നുയർന്നു പറക്കുകയായിരുന്നു. ഭൂമിയിൽ സ്വർഗരാജ്യം സ്ഥാപിക്കുകയെന്ന, ആദ്ധ്യാത്മിക മാനദണ്ഡങ്ങളുടെ അടിസ്ഥാനത്തിൽ ഭരിക്കപ്പെടുന്ന പുതിയ മനുഷ്യബന്ധങ്ങൾ സ്ഥാപിക്കുകയെന്ന അതിന്റെ മൗലികദൗത്യത്തെ അത് ഉപേക്ഷിച്ചുകഴിഞ്ഞിരുന്നു. അത് സ്വർഗരാജ്യത്തെ അഭൗതികമായ ഒരു അമൂർത്തസങ്കല്പത്തിൽ ലയിപ്പിച്ചു കഴിഞ്ഞിരുന്നു. സാരാംശത്തിൽ ലൗകികമായിരുന്ന അതിന്റെ വിപ്ലവാത്മകമായ ആദിമദൗത്യത്തെ അവഗണിച്ചുകൊണ്ട് അത് ശുദ്ധമായ ആദ്ധ്യാത്മികതയുടെ ആകാശത്തിൽ ഉയർന്നു പറക്കുകയും അങ്ങനെ റോമാസാമ്രാജ്യത്തിന്റെ ഔദ്യോഗികമതമായി സ്ഥാപിക്കപ്പെടാനുള്ള യോഗ്യത സ്വയം നേടുകയും ചെയ്തു.

ക്രൈസ്തവ ദൈവശാസ്ത്രത്തിന്റെ സൃഷ്ടിയിൽ ഉപയോഗപ്പെടുത്തുന്നതിന് മുമ്പുതന്നെ പ്ലേറ്റോയുടെ അതിഭൗതികവാദപരമായ അനുമാനങ്ങളെ പൗരസ്ത്യ നിഗൂഢാത്മവാദവുമായി കൂട്ടിക്കലർത്തി മാറ്റു കുറച്ചിരുന്നു. നിഗൂഢമായ വിശ്വയുക്തി സിദ്ധാന്തത്തിന് ഏതൻസിലെ യുക്തിവിചാരത്തിന്റേതായ അന്തരീക്ഷത്തിൽ കാര്യമായ പിന്തുണയൊന്നും കിട്ടിയിരുന്നില്ല. ബൗദ്ധികമായ അധ:പതനത്തിന്റെ നാളുകളിൽപോലും ഇതുതന്നെയായിരുന്നു സ്ഥിതി. ഏതൻസിന്റെ പതനത്തിനുശേഷം യവനസംസ്കാരത്തിന്റെയും വിജ്ഞാനത്തിന്റെയും കേന്ദ്രം ലെവന്റിലൂടെ അലക്സാൺഡ്രിയയിലെത്തിച്ചേർന്നു. പൗരസ്ത്യ നിഗൂഢാത്മവാദത്തിന്റെ സ്വാധീനമുള്ള ആ പുതിയ അന്തരീക്ഷത്തിൽ പ്ലേറ്റോയുടെ ദൈവിക സിദ്ധാന്തങ്ങൾ തഴച്ചുവളർന്നു.

ക്രിസ്തുമതത്തിന്റെ ഉദയത്തിനുമുമ്പുള്ള നൂറ്റാണ്ടിൽ പ്രജ്ഞാനവാദം (Gnosticism) എന്നു വിളിക്കപ്പെട്ട ഒരു നിഗൂഢാത്മക വീക്ഷണം ലെവന്റയിൻ രാജ്യങ്ങളിലുടനീളം പ്രചാരത്തിലുണ്ടായിരുന്നു. അതും വിശ്വദേവതാപരമായ ഒരു വീക്ഷണമായിരുന്നു. അത് ദൈവത്തെ പ്രാതിഭാസിക ലോകത്താകമാനം വ്യാപിച്ചു കിടക്കുന്ന എല്ലാറ്റിന്റെയും മൂലകാരണമായി സങ്കല്പിച്ചു. ദൈവികമായ ആ മൂലകാരണം നന്മയും സ്നേഹവുമായി ലോകത്തു പ്രകാശിക്കുന്ന വെളിച്ചത്തിന്റെ ഉറവിടമായിരുന്നു. ആ ദിവ്യപ്രകാശരശ്മികൾ ഉറവിടത്തിൽനിന്ന് അകലുന്തോറും അതിന്റെ തിളക്കവും വിശുദ്ധിയും കുറയുന്നു. ഈ പ്രക്രിയയെ കല്പങ്ങൾ (Aeons) എന്നു വിളിക്കപ്പെട്ട വിവിധ ഘട്ടങ്ങളായി വിഭജിച്ചിരുന്നു. വളരെ അകലെയുള്ള കല്പങ്ങൾ ദൈവികത കുറഞ്ഞതും ഭൗതികമയവുമായിരുന്നു. ഇവയിൽനിന്നാണ് പ്രാതിഭാസികലോകം രൂപംകൊണ്ടത്. മറ്റു വാക്കുകളിൽ പറഞ്ഞാൽ, കാലത്തിന്റെ ആരംഭംമുതലേ

പദാർത്ഥം ആത്മാവിന്റെ വിരുദ്ധപക്ഷമായി നിലനിന്നിരുന്നു എന്നർത്ഥം. ഈ ഭൗതികലോകം ദൈവം നേരിട്ടു സൃഷ്ടിച്ചതല്ല. സൃഷ്ടിപരമായ ഇച്ഛ (Demiurges) വളരെ അകലെയുള്ള കല്പങ്ങളിൽ പ്രത്യക്ഷപ്പെടുന്നു. അങ്ങനെ, ദൈവം നേരിട്ടല്ല ലോകത്തെ സൃഷ്ടിക്കുന്നത്, മറിച്ച് സർവ്വവ്യാപിയായ ദൈവികമൂലകാരണത്തിൽനിന്നും ഉത്ഭവിക്കുന്ന ഒരു അനുബന്ധ ശക്തിയിലൂടെയാണ്. സൃഷ്ട്യുന്മുഖമായ ഇച്ഛ ഒരു ആദ്ധ്യാത്മികശക്തിയാണ്. പക്ഷെ, അത് അതിന്റെ പരിശുദ്ധമായ ഉത്ഭവസ്ഥാനത്തുനിന്ന് അകലുന്നതിന് ആനുപാതികമായി അതിന്റെ ദൈവികത്വം കുറയുന്നു. അതിനാൽ, ഈ ലോകത്ത് വെളിച്ചവും ഇരുട്ടും നന്മയും തിന്മയും ഒരുപോലെ ഉണ്ട്. ഈ വിരുദ്ധശക്തികൾ ശാശ്വതങ്ങളാണ്. ജീവിതത്തിന്റെ ലക്ഷ്യം വെളിച്ചംകൊണ്ട് ഇരുട്ടിനെ അകറ്റുകയും നന്മകൊണ്ട് തിന്മയെ വെല്ലുകയുമാണ്. പരിശുദ്ധമായ വെളിച്ചവും നന്മയും ദൈവംതന്നെയാണ്. അവ എല്ലാവരിലും അന്തർലീനമാണ്. മനുഷ്യനിലുള്ള ദൈവത്തെ സാക്ഷാത്കരിക്കലാണ് ജീവിതത്തിന്റെ ലക്ഷ്യം.

പ്രജ്ഞാനവാദത്തിന്റെ ജന്മദേശം പുരാതന സംസ്കാരങ്ങളുടെ തൊട്ടിലായിരുന്നു. ഈജിപ്ത്, അസ്സീറിയ, ബാബിലോണിയ, പേർസ്യ എന്നീ മഹത്തായ സാമ്രാജ്യങ്ങളുടെ പതനം നിരാശയും അശുഭാപ്തിവിശ്വാസവും നിറഞ്ഞ ഒരന്തരീക്ഷം സൃഷ്ടിച്ചു. തരണംചെയ്യാനാവാത്ത ആ സാമൂഹിക പ്രതിസന്ധിയുടെ പ്രത്യയശാസ്ത്ര പ്രതിഫലനമായി നിഗൂഢാത്മവാദം (Mysticism) രൂപംകൊണ്ടു. സാമൂഹിക അരാജകത്വത്തിന്റെ നിരാശാജനകമായ സാഹചര്യങ്ങളിൽ അനുഭവിച്ച ദുരിതങ്ങളിൽനിന്നു രക്ഷപ്പെടാനുള്ള സ്വാഭാവികമായ ആഗ്രഹം മനുഷ്യനെ ഈ ലോകത്തിലെ തരണംചെയ്യാനാകാത്ത പ്രതിബന്ധങ്ങൾക്കപ്പുറത്തുള്ള ഉന്നതതരമായ ഒരസ്തിത്വത്തിന്റെ പ്രലോഭനത്തിനു കീഴ്പ്പെടുത്തുന്നു. ദീപ്തിമത്തായ ഒരു മായികഭ്രമം ജീവിതത്തിലെ ക്ഷുദ്ര യാഥാർത്ഥ്യങ്ങൾക്കു നടുവിൽ മനുഷ്യനെ ആശ്വസിപ്പിക്കുന്നു. ലൗകിക സന്തോഷം അസാദ്ധ്യവും അപ്രാപ്യവുമായി മാറിയതുകൊണ്ട് അതിനുവേണ്ടിയുള്ള ശ്രമം ഉപേക്ഷിക്കപ്പെടുന്നു. ലൗകികമായ ഉത്കണ്ഠകളാലും ആധികളാലും ബാധിക്കപ്പെടാത്ത ശ്രേഷ്ഠതരമായ ഒരു ജീവിതപ്രാപ്തി പുതിയ ആദർശമായി മാറുന്നു. എന്നാൽ ഭൗതികജീവിതം ജീവിച്ചുതീർക്കാനായി എന്നിട്ടും അവിടെത്തന്നെ ഉണ്ട്. ആദ്ധ്യാത്മിക അസ്തിത്വത്തിന്റെ അനന്തമായ ആനന്ദത്തിന്റെ മായികഭ്രമം ക്ഷുദ്രയാഥാർത്ഥ്യങ്ങളെ ഇല്ലാതാക്കുന്നില്ല. വിമോചനം നേടുന്നതിനുമുമ്പ് അതിജീവിക്കേണ്ട അനിവാര്യതിന്മകളായി ഉദാസീനതയോടെ തല്ക്കാലം അവ പരിഗണിക്കപ്പെടുന്നു.

ഇത്തരം ഒരന്തരീക്ഷത്തിൽ ദർശനം അതിന്റെ സ്വന്തം ധർമ്മത്തെ മറക്കുന്നു – പ്രപഞ്ചത്തെക്കുറിച്ചുള്ള ജ്ഞാനാന്വേഷണം. അത് യാഥാർത്ഥ്യങ്ങളോട് ഉദാസീനത പുലർത്തുകയും ഭൗതികാതീത അസ്തിത്വത്തിന്റെ ഭാവനാലോകത്തിൽ അലഞ്ഞുതിരിയുകയും ചെയ്യുന്നു. ഭാവന കാടുകയറുന്നു. ആദ്ധ്യാത്മികസത്തയുടെ നിഗൂഢതകളെക്കുറിച്ചു പകിട്ടുള്ള സിദ്ധാന്തങ്ങൾ

ഉപദേശിക്കപ്പെടുന്നു. നിഗൂഢശക്തിയുടെ സ്വഭാവത്തെക്കുറിച്ചു സങ്കീർണ്ണ സിദ്ധാന്തങ്ങൾ ഭാവനയിൽ നെയ്തെടുക്കുന്നു. പക്ഷെ, ആത്യന്തികമായി ഒരു വിഷമപ്രശ്നത്തെ അഭിമുഖീകരിക്കേണ്ടിവരുന്നു. ആദ്ധ്യാത്മിക അസ്തിത്വത്തിന്റെ യാഥാർത്ഥ്യം തന്റെ ശിഷ്യന്മാരെ ബോധ്യപ്പെടുത്താൻ ദാർശനികന് എങ്ങനെ കഴിയും? അതേക്കുറിച്ചുള്ള തന്റെ വീക്ഷണങ്ങൾ ശരിയാണെന്ന് അയാൾ എങ്ങനെ തെളിയിക്കും? ആദ്ധ്യാത്മികസത്ത അതിന്റെതന്നെ പ്രകൃതത്താൽ ഇന്ദ്രിയങ്ങളുടെ പരിധിക്കപ്പുറത്താണ്; അതിനെ മനുഷ്യമനസ്സിന് സങ്കല്പിക്കാനാവില്ല. ആദ്ധ്യാത്മികസത്തയുടെ പ്രകൃതത്തെക്കുറിച്ചുള്ള അതിന്റെ അപ്പോസ്തലന്റെ വിവരണത്തിൽനിന്നും അതിന്റെ യാഥാർത്ഥ്യത്തെ സാക്ഷ്യപ്പെടുത്തിയവരുടെ ഏറ്റുപറച്ചിലിൽനിന്നും ഇക്കാര്യം വ്യക്തമാണ്. അപ്പോൾ ഇവയെല്ലാം കേവലം ഭാവനയല്ല എന്ന് എങ്ങനെ തെളിയിക്കാനാവും? ഈ വൈഷമ്യം തരണം ചെയ്യാനുള്ള വഴി വെളിപാടു സിദ്ധാന്തത്തിൽ കണ്ടെത്തപ്പെടുന്നു. എങ്കിലും ഈ പരിഹാരം കബളിപ്പിക്കൽ തന്നെയാണ്. ആർക്കും കേവലാത്മാവിന്റെ മണ്ഡലത്തിൽനിന്നു തിരിച്ചുവരാനാകില്ലെന്നു കരുതപ്പെടുന്നു. എന്നിട്ടും പ്രവാചകൻമാരുടെയും ദിവ്യൻമാരുടെയും അനുഭവങ്ങൾ ആദ്ധ്യാത്മികസത്തയുടെ യാഥാർത്ഥ്യത്തിന്റെ സാക്ഷ്യങ്ങളായി മുന്നോട്ടുവെയ്ക്കപ്പെടുന്നു. തികച്ചും സന്ദേഹാസ്പദമായ ഈ രീതിയിൽ സ്ഥാപിക്കപ്പെട്ട ആദ്ധ്യാത്മികസത്തക്ക് നിഗൂഢതയുടെ അഭേദ്യമായ ഒരു മറ അനിവാര്യമാണ്. അറിയാനാകാത്തതിനെ അറിയുക, അനുഭവിക്കാനാവാത്തതിനെ അനുഭവിക്കുക, സാക്ഷാത്കരിക്കാനാകാത്തതിനെ സാക്ഷാത്കരിക്കുക – അതാണ് മഹത്തായ നിഗൂഢത. ആ പരമമായ ജാലവിദ്യ നിഗൂഢാത്മവാദത്തിലൂടെയാണ് നിർവ്വഹിക്കപ്പെടുന്നത്.

പ്രജ്ഞാനവാദികൾ തിന്മയുടെ ശക്തികളെ വെല്ലാൻ കഴിയുമെന്ന് കരുതി. ആത്മാവും പദാർത്ഥവും, വെളിച്ചവും ഇരുട്ടും, നന്മയും തിന്മയും നിലനിൽക്കുകയും നിരന്തരമായി പോരാടുകയും ചെയ്യുന്നു. പോരാട്ടത്തിൽ ആത്മാവ് അതിന്റെ വിരുദ്ധപക്ഷത്താൽ–പദാർത്ഥം, ഇരുട്ട്, തിന്മ – മറയ്ക്കപ്പെടുന്നു. അവയാകട്ടെ, ഒരു പരമാധികാര ശക്തിയായി പ്രത്യക്ഷപ്പെടുകയും ചെയ്യുന്നു. അതിനാൽ, ആദ്ധ്യാത്മികസത്തയുടെ പരിശുദ്ധിയിലേയ്ക്കു തിരിച്ചുപോകുന്നതിനു ലൗകികകാര്യങ്ങളിൽനിന്ന് ഒഴിഞ്ഞുമാറുകയും പരിത്യാഗത്തിലും സന്യാസത്തിലും അഭയംതേടുകയും വേണം. ഈ അശുഭാപ്തിവിശ്വാസവും പരാജയ മനോഭാവവും പുരാതന സംസ്ക്കാരത്തിന്റെ തകർച്ച സൃഷ്ടിച്ച ചിന്താക്കുഴപ്പത്തിൽനിന്ന് ഉടലെടുത്തതാണ്.

സമാനമായ സാഹചര്യങ്ങൾ സമാനമായ ആശയങ്ങളെ സൃഷ്ടിക്കുന്നു. വൈദിക യുഗത്തിലെ പുരാതന സമൂഹത്തിന്റെ തകർച്ച ഇന്ത്യയിലും ഒരു സാംസ്ക്കാരിക പ്രതിസന്ധി സൃഷ്ടിച്ചിരുന്നു. ഇന്ത്യയുടെ ആദ്ധ്യാത്മിക പ്രതിഭയായി അഭിമാനപൂർവ്വം പ്രഖ്യാപിക്കപ്പെടുന്ന അശുഭാപ്തികരമായ ജീവിതവീക്ഷണം വളർന്നുവന്നത് ഈ പ്രതിസന്ധിയിലാണ്. പക്ഷെ, കടുത്ത സാമൂ

ഹിക പ്രതിസന്ധിയുടെ സാഹചര്യങ്ങളാൽ നിർണ്ണീതമായ സവിശേഷ രൂപത്തിലുള്ള ഈ ചിന്താഗതി ഇന്ത്യയുടെ മാത്രം കുത്തകയല്ലെന്ന് ചരിത്രം നമ്മെ പഠിപ്പിക്കുന്നു. വാസ്തവത്തിൽ, അത് തുടർന്നുള്ള പുരോഗതിക്ക് പ്രോത്സാഹനം നൽകാനിരുന്ന മുന്നേറുന്ന ഒരു യുഗത്തിന്റെ അപചയത്തെ സൂചിപ്പിക്കുന്നു.

പ്രജ്ഞാനവാദികളുടെ വിശ്വദേവതാ സിദ്ധാന്തവുമായി കുഴഞ്ഞു സങ്കീർണ്ണമായ പ്ലേറ്റോയുടെ ദൈവശാസ്ത്രം, കാടുകയറിയതും അങ്ങേയറ്റം വർണ്ണപ്പകിട്ടാർന്നതുമായ നവപ്ലേറ്റോണിക് സമ്പ്രദായത്തെ സൃഷ്ടിച്ചു. അതാകട്ടെ, ക്രൈസ്തവ ദൈവശാസ്ത്രവുമായി സംയോജിപ്പിക്കപ്പെടുകയും ചെയ്തു.

പ്ലേറ്റോയുടെ വിശ്വയുക്തി സിദ്ധാന്തം ഒരു ദിവ്യാവതാരത്തിലുള്ള വിശ്വാസത്തിനു പ്രത്യക്ഷത്തിൽത്തന്നെ ഇടംകൊടുക്കുന്നത്ര അമൂർത്തമായിരുന്നു. എങ്കിലും, ചിന്താപരമായ കബളിപ്പിക്കലിന്റെ ഈ സൂത്രപ്പണിയിലൂടെയല്ലാതെ കേവലമായ ആദികാരണവും പ്രാതിഭാസികലോകവും തമ്മിൽ പ്രകടമായ ബന്ധം സ്ഥാപിക്കാൻ കഴിയുമായിരുന്നില്ല. ഈ അനിവാര്യമായ വിടവ് ഒടുവിൽ നവപ്ലേറ്റോണിസ്റ്റുകൾ നികത്തി. ദൈവാവതാരം എന്ന നിലയിൽ അനശ്വരനാക്കപ്പെടുന്നതിനായി കുരിശ്ശിൽക്കിടന്നു മരിച്ച യഹൂദ്യയിലെ അവ്യക്തനായ ആ വിപ്ലവനേതാവിന് ഏകദേശം ഒരു നൂറ്റാണ്ടിനുമുമ്പ് അലക്സാൺഡ്രിയയിലെ ദാർശനികനായ ഫിലൊ വിശ്വയുക്തി എന്ന അതിഭൗതിക സംവർഗത്തെ, ആദ്ധ്യാത്മികമായ സാർവത്രിക കാരണത്തിനുമേൽ ആരോപിക്കാൻ കഴിയാത്ത കൃത്യങ്ങൾ നിർവ്വഹിക്കുന്നതിനു നശ്വരമായ ഭൂമിയിലേയ്ക്കു നശ്വരനായ മനുഷ്യരൂപത്തിൽ ഇറങ്ങിവരുന്ന ദൈവപുത്രനാക്കി മാറ്റിയിരുന്നു. നവപ്ലേറ്റോണിസത്തിന്റെ സ്ഥാപകൻ വ്യാഖ്യാനിച്ച ഈ അവതാരവാദം ക്രൈസ്തവ ദൈവശാസ്ത്രത്തിന്റെ ആധാരശിലയായിരുന്നു. ഭഗവദ്ഗീതയിലെ ദർശനത്തിന്റെ ഈ അടിസ്ഥാനതത്ത്വം ക്രൈസ്തവ നിഗൂഢാത്മവാദത്തിന്റേയും ദൈവശാസ്ത്രത്തിന്റെയും മതദർശനത്തിന്റെയും ഘടനയിലാകെ വ്യാപിച്ചുനിൽക്കുന്നു. പതിനാറാം നൂറ്റാണ്ടുവരെ ആ ആദ്ധ്യാത്മികസിദ്ധാന്തം പാശ്ചാത്യചിന്താധാരകളിലാകെ സമ്പൂർണ്ണമായ ആധിപത്യം പുലർത്തിയിരുന്നു.

ഫിലൊയുടെയും അദ്ദേഹത്തിന്റെ അനുയായികളുടെയും കൃതികളിൽനിന്നുള്ള ചില ഉദ്ധരണികൾ ക്രൈസ്തവ നിഗൂഢാത്മവാദത്തിന്റെയും ഹൈന്ദവ ആദ്ധ്യാത്മിക ദർശനത്തിന്റെയും അടിസ്ഥാന ആശയങ്ങൾ തമ്മിലുള്ള വിസ്മയകരമായ സാദൃശ്യത്തെ വെളിപ്പെടുത്തും.

"മനുഷ്യന്റെ അറിവ് മായ ആണെങ്കിൽ, നാം സത്യം ഉയർന്ന ഏതെങ്കിലും മണ്ഡലത്തിൽ അന്വേഷിക്കണം. ഇന്ദ്രിയങ്ങൾ വഞ്ചിക്കാം; യുക്തി ശക്തിഹീനമാകാം; എന്നാൽ മറ്റൊരു കഴിവു മനുഷ്യനിലുണ്ട് – വിശ്വാസം.

യഥാർത്ഥ ജ്ഞാനം ദൈവത്തിന്റെ വരദാനം, അതിന്റെ നാമം വിശ്വാസം; അതിന്റെ ഉറവിടം ദൈവത്തിന്റെ നന്മ.'' (ഫിലൊ)

ഹൈന്ദവ ദർശനത്തിൽനിന്ന് ഒട്ടും വിഭിന്നമല്ലാത്ത ക്രൈസ്തവ നിഗൂഢാത്മവാദത്തിന്റെ സ്രഷ്ടാവ് ബൗദ്ധികമായി സത്യസന്ധനായിരുന്നു. അദ്ദേഹത്തിനു തന്റെ ചിന്തകളെ അവയുടെ താർക്കികമായ പര്യവസാനംവരെ കൊണ്ടുപോകാനുള്ള ധൈര്യം ഉണ്ടായിരുന്നു. ജ്ഞാനവും വിശ്വാസവും തമ്മിൽ ഒരു ഒത്തുതീർപ്പ് ഉണ്ടാക്കുകയെന്ന തട്ടിപ്പിൽ അദ്ദേഹം അഭയം തേടിയില്ല. ഇന്ദ്രിയ സംവേദനങ്ങളെ നിരാകരിക്കുന്നതോടെ ലോകത്തെ വിശദീകരിക്കാനുള്ള എല്ലാ ശ്രമങ്ങളെയും ഉപേക്ഷിക്കേണ്ടിവരുമെന്ന് അദ്ദേഹത്തിനു തികച്ചും ബോദ്ധ്യമുണ്ടായിരുന്നു. നിഗൂഢാത്മവാദം ലോകത്തിന്റെ അവ്യാഖ്യേയതയ്ക്കുമേൽ ഉറപ്പിക്കപ്പെടുന്നു. ലോകത്തെ വിശദീകരിക്കാനുള്ള കഴിവുകേട് അല്ലെങ്കിൽ വസ്തുനിഷ്ഠ യാഥാർത്ഥ്യത്തിന്റെ പ്രതിഫലനമായ ഇന്ദ്രിയസംവേദനങ്ങളാൽ നയിക്കപ്പെടുന്നതിനെ നിഷേധിക്കൽ – ഇവ വസ്തുക്കളുടെ നിഗൂഢമായ കാരണത്തെക്കുറിച്ചുള്ള ആശയത്തിലേയ്ക്ക് അനിവാര്യമായും നയിക്കുന്നു. അതുകൊണ്ട് നിഗൂഢാത്മവാദത്തെ വിശ്വാസത്തിൽനിന്നു വേർപെടുത്താനാകില്ല; നിഗൂഢമായ ഒരു പരമസത്തയിലുള്ള വിശ്വാസം, അത് ഏതു രൂപത്തിലുള്ളതാണെങ്കിലും, പ്രകൃതി പ്രതിഭാസങ്ങളുടെ കാരണങ്ങളെക്കുറിച്ചുള്ള യുക്തിപരമായ അന്വേഷണത്തിനു നിർണ്ണായകമായ തടസ്സവുമാണ്. അതിനാൽ, നിഗൂഢാത്മവാദം കൃത്യമായ അർത്ഥത്തിലുള്ള ദർശനത്തിന്റേയും ശാസ്ത്രത്തിന്റെയും ശത്രുവാണ്.

ഫിലൊയുടെ നിഗൂഢാത്മവാദം ഒട്ടും കലർപ്പില്ലാത്തതിനാൽ അത് വിശ്വാസവുമായുള്ള അതിന്റെ അനന്യത തുറന്നു പ്രഖ്യാപിച്ചു. അദ്ദേഹത്തിന്റെ ദൈവസങ്കല്പവും ബ്രഹ്മത്തെക്കുറിച്ചുള്ള ഹൈന്ദവ ആശയവും തികച്ചും സമാനമായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ ആദ്ധ്യാത്മികവാദം കുറേക്കൂടി ശുദ്ധമായിരുന്നു. വിശ്വാസത്തിലൂടെയല്ലാതെ മനുഷ്യമനസ്സിനു പരമസത്തയെ അറിയാൻ കഴിയുമെന്ന തർക്കശാസ്ത്രവിരുദ്ധവും ദൈവദൂഷണപരവും അർദ്ധ ആദ്ധ്യാത്മികവും ആയ വീക്ഷണംകൊണ്ടു പരമസത്തയുടെ കേവലമായ അഭൗതികത്വത്തിന്റെ തകരാറുകൾ നേരെയാക്കുകയെന്ന കൗശലപ്പണിക്ക് അദ്ദേഹം ശ്രമിച്ചില്ല.

ഫിലൊയുടെ നിഗൂഢാത്മവാദത്തിന്റെ തർക്കശാസ്ത്രത്തിൽ നിഗൂഢമായി യാതൊന്നും ഉണ്ടായിരുന്നില്ല. ''ദൈവം അജ്ഞേയമാണ്; അദ്ദേഹത്തിന്റെ അസ്തിത്വം അറിയപ്പെടാം, പക്ഷെ അദ്ദേഹത്തിന്റെ പ്രകൃതം ഒരിയ്ക്കലും അറിയാനാകില്ല. ദൈവം ഏകനും കേവലനും സമ്പൂർണ്ണനും അപരിണാമിയും നിർഗുണനും ആയതുകൊണ്ടാണ് അദ്ദേഹത്തിന്റെ പ്രകൃതത്തെ അറിയാനാകാത്തത്. പക്ഷെ ദൈവത്തെക്കുറിച്ച് ഇത് അറിയുകയെന്നത് എന്തിലാണ് അദ്ദേഹത്തിന്റെ പൂർണ്ണത അടങ്ങിയിരിക്കുന്നത് എന്നറി

യലല്ല. അദ്ദേഹത്തിന്റെ അസ്തിത്വത്തിന്റെ നിഗൂഢതയിലേയ്ക്ക് ആഴ്ന്നിറങ്ങാൻ നമുക്ക് ഒരിയ്ക്കലും കഴിയില്ല; വിശ്വസിക്കാൻ മാത്രമേ കഴിയൂ.''

വസ്തുക്കളുടെ നിഗൂഢാത്മവീക്ഷണത്തെക്കുറിച്ചുള്ള ഒട്ടും വളച്ചുകെട്ടില്ലാത്ത ഒരു പ്രസ്താവന. പക്ഷെ, അത് തികഞ്ഞ സന്ദേഹവാദിയെ സംതൃപ്തനാക്കില്ല. അയാൾ ചോദിക്കും: ''ഇന്ദ്രിയജ്ഞാനം വഴിതെറ്റിക്കുന്നതാണെങ്കിൽ, യുക്തിയെ ആശ്രയിക്കാനാവില്ലെങ്കിൽ, വിശ്വാസത്താൽമാത്രം അസ്തിത്വമുള്ളതും മനസ്സിലാക്കാനാകാത്ത പ്രകൃതത്തോടുകൂടിയതുമായ ഒരു ദൈവത്തെ അന്തിമ മാനദണ്ഡമായി നമുക്കെങ്ങനെ സ്വീകരിക്കാനാകും?''

ഫിലൊയുടെ ശിഷ്യനായ പ്ലോട്ടിനസ് ആത്മവിശ്വാസത്തോടെ ഈ പ്രതിബന്ധം മാറികടന്നു. അദ്ദേഹം സന്ദേഹവാദികളുടെ വിമർശനങ്ങളെ, നിഗൂഢാത്മവാദത്തെ താർക്കിക പ്രമാണങ്ങളിൽനിന്നു മോചിപ്പിച്ചുകൊണ്ട് എതിരിട്ടു. ഒരു ഹൈന്ദവ ഋഷിയെപ്പോലെ ആ ക്രൈസ്തവ യോഗി പ്രഖ്യാപിച്ചു: ''നിർവൃതിയിലൂടെ, അതായത് വൈയക്തികാസ്തിത്വത്തിന്റെ പൂർണ്ണമായ വിസ്മൃതിയിലൂടെ ദൈവത്തെ അറിയാനാകും.'' വിശ്വാസത്തെ യാഥാർത്ഥ്യത്തിന്റെ അടിത്തറയിൽ പ്രതിഷ്ഠിക്കാനുള്ള പാഴ്ശ്രമം മിഥ്യാഭ്രമത്തെ സത്യത്തിന്റെ അന്തസ്സിലേക്ക് ഉയർത്തുന്നു. ബോധമില്ലാതെ അവബോധം (perception) സാദ്ധ്യമല്ല. ''വൈയക്തികാസ്തിത്വത്തിന്റെ പരിപൂർണ്ണ വിസ്മൃതി'' എന്നതുകൊണ്ട് അർത്ഥമാക്കുന്നത്, എന്തെങ്കിലും അർത്ഥമാക്കുന്നുണ്ടെങ്കിൽ, വ്യക്തിബോധത്തിന്റെ തിരോധാനത്തെയാണ്. അത് നിർവൃതിയുടെ അവസ്ഥയായിരിക്കാം. പക്ഷെ, അതെന്തായാലും ആ അവസ്ഥയിൽ അവബോധം സാദ്ധ്യമല്ല. പരമാനന്ദത്തിന്റെ ആ ഉദാത്താവസ്ഥയിൽ ''അനുഭവം'' എന്നത് മിഥ്യാഭ്രമമാണ്. അസാദ്ധ്യമായത് ചെയ്യാനായി നിഗൂഢാത്മവാദത്തിന് ആത്മവഞ്ചനാപരമായ ഈ സൂത്രപ്പണിയെ അല്ലെങ്കിൽ പ്രത്യക്ഷമായ കാപട്യത്തെ ആശ്രയിച്ചേ തീരൂ. നിഗൂഢാത്മവാദത്തിന് ചെയ്യാനാകുമെന്ന് അവകാശപ്പെടുന്ന അദ്ഭുത പ്രവൃത്തിയെക്കുറിച്ച് പ്ലോട്ടിനസ് വിവരിച്ചു:

''ഞാൻ ഒരു പരിമേയ (finite) സത്തയാണ്; പക്ഷേ, എനിക്ക്, എങ്ങനെ അപരിമേയത (infinite)യെ ഗ്രഹിക്കാനാകും? അപരിമേയതയെ ഗ്രഹിക്കുന്നതോടെ ഞാൻതന്നെ അപരിമേയതയാകുന്നു. അതായത് ഞാൻ ഞാനായി നിൽക്കുന്നത് അവസാനിക്കുന്നു; സ്വന്തമായ ബോധമുള്ള ആ പരിമേയസത്ത ഇല്ലാതാകുന്നു. ഞാൻ അപരിമേയതയെക്കുറിച്ചുള്ള ജ്ഞാനത്തിൽ എത്തിച്ചേരുകയാണെങ്കിൽ അത് പരിമേയമായ എന്റെ യുക്തിയിലൂടെ അല്ല. പരിമേയതയ്ക്ക്, പരിമേയത എന്ന നിലയിൽ അപരിമേയമായതിനെ ഒരിയ്ക്കലും അറിയാനാവില്ല. യുക്തിയിലൂടെ അപരിമേചതയെ അറിയാൻ ശ്രമിയ്ക്കുന്നത് നിഷ്ഫലമാണ്; നേരിട്ടുള്ള സാന്നിദ്ധ്യ (immediate presence) നിർവൃതി–ത്തിലൂടെ മാത്രമേ അതിനെ അറിയാനാവൂ. നിർവൃതിയിൽ, ആത്മാവ് ഭൗതിക തടവറയിൽനിന്നും വൈയക്തികബോധത്തിൽനിന്നും സ്വതന്ത്രമാകുകയും, ഏതിൽനിന്നാണോ അത് ഉദ്ഭവിക്കുന്നത് ആ അപരിമേയ ബുദ്ധിയിൽ വിലയം

പ്രാപിക്കുകയും ചെയ്യുന്നു. നിർവൃതിയിൽ അത് യഥാർത്ഥ അസ്തിത്വത്തെ ധ്യാനിക്കുന്നു; എന്തിനെയാണോ ധ്യാനിക്കുന്നത് അതുമായി അത് താദാത്മ്യം പ്രാപിക്കുന്നു" (Lewis, History of Philosophy).

സ്വാഭാവികമായും, പരിമേയമായതിന് അപരിമേയമായതിനെ ഒരിയ്ക്കലും അറിയാനാവില്ല. എന്നിട്ടും അതറിയുന്നു; അതുതന്നെയാണ് നിഗൂഢാത്മവാദത്തിന്റെ ജാലവിദ്യ. അറിവിന് അറിയുന്ന ഒരു വിഷയി (Subject) അനിവാര്യമാണ്. പക്ഷെ, അറിയുന്ന വിഷയിയുടെ തിരോധാനമാണ് അപരിമേയമായതിനെക്കുറിച്ചുള്ള അറിവിനു വേണ്ടത്. അറിയാൻ ഒരാളില്ലാതെ അറിവ് എങ്ങനെ സാദ്ധ്യമാകും? എന്നാൽ ഇത്തരം നക്കാപ്പിച്ച ചോദ്യങ്ങൾ യോഗിയുടെ ആദ്ധ്യാത്മിക പ്രശാന്തതയെ ഒട്ടും അലോസരപ്പെടുത്തുന്നില്ല. അയാൾ "നേരിട്ടുള്ള സാന്നിദ്ധ്യ"ത്തിൽനിന്ന് ദൈവത്തെ അനുഭവിക്കുന്നു. നിർവൃതിയിൽ അയാൾ ദൈവത്തെ ധ്യാനിക്കുന്നു. അതിനാൽ, ആ അവസ്ഥയിലും ദ്വൈതഭാവം (Duality) ഇല്ലാതാകുന്നില്ല. തത്ഫലമായി, പരിമേയവും അപരിമേയവും തമ്മിലുള്ള മറികടക്കാനാകാത്ത വിടവ് അതേപോലെതന്നെ നിലനിൽക്കുന്നു. പക്ഷെ, നിർവൃതിയിൽ ആത്മാവ് അപരിമേയ ബുദ്ധിയിൽ വിലയിക്കുന്നു; ധ്യാനി ധ്യാനവിഷയവുമായി താദാത്മ്യം പ്രാപിക്കുന്നു എന്ന് നമ്മോട് പറയുന്നു. നിർവൃതിയെക്കുറിച്ചുള്ള വൈരുദ്ധ്യപൂർണ്ണമായ ഈ വിവരണം കാര്യങ്ങളെ ഒട്ടും മെച്ചപ്പെടുത്തുന്നില്ല. പരിമേയവും അപരിമേയവും തമ്മിലുള്ള നികത്താനാകാത്ത വിടവുനിമിത്തമുള്ള ദ്വൈതഭാവത്തിന്റെ നൈരന്തര്യം അറിവ് അസാദ്ധ്യമാക്കുന്നുവെങ്കിൽ, വിഷയിയുടെ തിരോധാനവും അറിവിനെ അത്രതന്നെ അസാദ്ധ്യമാക്കുന്നു. അങ്ങനെ നിർവൃതി വെറും ഭാവനാസൃഷ്ടിയാണെന്നു വെളിവാകുന്നു. ഓരോ ഭാവി പ്രവാചകനും തന്റെ അഭിരുചിക്കനുസരിച്ച് തന്റെ മരുഭൂമി തെരഞ്ഞെടുക്കാനാകും. ജ്വരമൂർച്ഛയിൽ കാണുന്ന പ്രേതങ്ങൾ രോഗികളെ സംബന്ധിച്ചു യാഥാർത്ഥ്യമായിരിക്കാം. ആരോഗ്യവാൻമാർക്ക് അവ യാഥാർത്ഥ്യമല്ല. രോഗികൾക്കും, ബോധം തിരികെവരുന്നതോടെ അവ അപ്രത്യക്ഷമാകും. മാത്രമല്ല, നിർവൃതി സാങ്കല്പികമായ ഒരവസ്ഥ അല്ലെങ്കിൽ ഞരമ്പുസംബന്ധമായ ക്രമക്കേടിന്റെ സൃഷ്ടി ആയതിനാൽ, ആ അവസ്ഥയിൽ കാണുന്ന കാഴ്ചകൾ വെറും മായികഭ്രമങ്ങളാണ്.

അജ്ഞേയമായതിന്റെ അസ്തിത്വം, വിശ്വാസത്തെ ദൈവത്തിൽനിന്ന് ദൈവമനുഷ്യനിലേയ്ക്കു മാറ്റുന്നതിലൂടെ തെളിയിക്കപ്പെടുന്നു. ദൈവം, സ്വപ്നവിഹാരികളുടെ അല്ലെങ്കിൽ കപടവേഷധാരികളുടെ സാക്ഷ്യത്തിൻമേലാണ് നിലനിൽക്കുന്നത്. തികച്ചും അവിശ്വസനീയമായ ഈ സാക്ഷ്യത്തിന്റെ വിശ്വാസ്യത ഒരു തെളിവുമില്ലാതെ അംഗീകരിക്കപ്പെടുന്നു. ദൈവം വിശ്വാസത്തിന്റെ വിഷയവസ്തു (Object) അല്ലാതാകുന്നു. അദ്ദേഹത്തിന്റെ സ്ഥാനം യോഗി ഏറ്റെടുക്കുന്നു. അങ്ങനെ നിഗൂഢാത്മവാദം മതത്തെ ഇല്ലായ്മചെയ്യുന്നു. മതപരമായ ചിന്താരീതിയുടെ അനിവാര്യഫലമാണത്.

പ്ലോട്ടിനസ് വ്യാഖ്യാനിച്ച തരത്തിലുള്ള ക്രൈസ്തവ നിഗൂഢാത്മവാദം യാഥാസ്ഥിതിക ഹൈന്ദവദർശനങ്ങളിൽനിന്ന് ഒട്ടും വ്യത്യസ്തമല്ല. അസം ബന്ധങ്ങളും ആന്തരിക വൈരുദ്ധ്യങ്ങളും രണ്ടിലും ഒരു പോലെയുണ്ട്. താഴെ കൊടുക്കുന്ന ഉദ്ധരണി സാദൃശ്യം വെളിവാക്കും:

"ദൈവം അദ്ദേഹത്തിന്റെ കേവലാവസ്ഥയിൽ അസ്തിത്വമോ ചിന്തയോ അല്ല; ചലിക്കുന്നതോ പരിണാമിയോ അല്ല; അദ്ദേഹം കേവലമായ ഏകത്വമാണ്. തർക്കശാസ്ത്രം ദൈവത്തിന്റെ അസ്തിത്വത്തെക്കുറിച്ചു ചില ധാരണകൾ നമ്മിൽ ഉളവാക്കുന്നുവെങ്കിലും, നിഷേധാത്മകമായല്ലാതെ നമുക്ക് അദ്ദേഹത്തിന്റെ പ്രകൃതത്തെക്കുറിച്ചു സംസാരിക്കാനാവില്ല. അദ്ദേഹത്തിന്റെ അസ്തിത്വം അംഗീകരിക്കാൻ നാം നിർബന്ധിതരാണ്. അദ്ദേഹം അസ്തിത്വ ത്തിനും ചിന്തയ്ക്കും മേലെയാണ് എന്നു പറയുന്നത് അദ്ദേഹത്തെ നിർവ്വചി ക്കലല്ല. അദ്ദേഹം എന്തല്ല എന്നതിൽനിന്ന് അദ്ദേഹത്തെ വേർതിരിക്കുക മാത്ര മാണ് അത് ചെയ്യുന്നത്. എന്താണ് അദ്ദേഹം എന്നത് നമുക്കറിയാനാവില്ല. അദ്ദേഹത്തെ അറിയാൻ ശ്രമിക്കുന്നത് പരിഹാസ്യമായിരിക്കും."

ക്രിസ്തുമതവും യഥാർത്ഥ ജ്ഞാനത്തിലേയ്ക്കുള്ള ഒരേയൊരു വഴി എന്ന നിലയിൽ ആത്മദർശനത്തിൽ വിശ്വസിക്കുന്നു. അത് ശാസ്ത്രീയജ്ഞാ നത്തെ അപൂർണ്ണവും ആശ്രയിക്കാനാകാത്തതും എന്നുപറഞ്ഞ് തള്ളിക്കള യുന്നു. അത് സത്യത്തിലേയ്ക്കുള്ള താക്കോലെന്ന നിലയിൽ ആത്മാവലോ കനപരമായ അഭ്യൂഹത്തെ (Introspective speculation) ആനുഭവിക അന്വേ ഷണത്തിന്റെ (Empirical Investigation) അല്ലെങ്കിൽ യുക്തിചിന്തയുടെ മുക ളിൽ പ്രതിഷ്ഠിക്കുകയും ചെയ്യുന്നു. മറ്റൊരു നവപ്ലേറ്റോണിസ്റ്റ് പ്രവാചകൻ ഉദ്ബോധിപ്പിച്ചു:

"ഏതു ഉറവിടത്തിൽ നിന്നാണ് നിങ്ങൾ ഉദ്ഭവിച്ചതെന്ന് അറിയുന്നതിന് സ്വയം അറിയുക. ദിവ്യമായ ഒന്നിന്റെ കാരണമാണ് നിങ്ങളുടെ ആത്മാവ് എന്നറിയുന്നതിന് നിങ്ങളിലുള്ള ദൈവികതയെ അറിയുക. സ്വന്തം മനസ്സിനെ അറിഞ്ഞാൽ സർവ്വജ്ഞാനത്തിന്റെയും താക്കോൽ ലഭിക്കും. മുകളിൽനിന്ന് ആത്മാവിലേയ്ക്ക് ഇറങ്ങിവരുന്ന ശാസ്ത്രം സൂക്ഷ്മമായ അന്വേഷണത്തി ലൂടെ ലഭിച്ച ഏതു ശാസ്ത്രത്തേക്കാളും പൂർണ്ണമാണ്; മറ്റുള്ളവരാൽ നമ്മിൽ ഉത്തേജിപ്പിക്കപ്പെടുന്നത് തികച്ചും അപൂർണ്ണമാണ്. മുകളിൽനിന്നുവരുന്ന ശാസ്ത്രം ആത്മാവിനെ പരമകാരണത്തിന്റെ ശക്തിപ്രവാഹംകൊണ്ട് നിറ യ്ക്കുന്നു." (പ്രോക്ലസ്)

മുന്നൂറുകൊല്ലംമുമ്പുവരെ പാശ്ചാത്യദർശനം ഈ ആദ്ധ്യാത്മിക പാര മ്പര്യത്തിന്റെ നിഴലിലാണ് വളർന്നത്. ഇന്നും പാശ്ചാത്യരാജ്യങ്ങളിലെ സാമാ ന്യജനങ്ങൾക്കിടയിൽ ക്രിസ്തുമതം ജീവത്തായ ഒരു ശക്തിയാണ്. ആധു നിക ആശയവാദദർശനം ക്രൈസ്തവ ആദ്ധ്യാത്മികവാദത്തിന്റെ യുക്തി വൽക്കരണം മാത്രമാണ്. സാംസ്ക്കാരിക പ്രതിസന്ധിയുടെ അന്തരീക്ഷത്തിൽ അഭിവൃദ്ധിപ്പെടുന്ന സമകാലിക നിഗൂഢാത്മവാദവും ക്രൈസ്തവപാരമ്പര്യ

ങ്ങളാൽ പ്രചോദിതമാണ്. പക്ഷെ, ഇന്നത്തെ പാശ്ചാത്യ ലോകം, പുരാതന സമൂഹത്തിന്റെ തകർച്ചയിൽനിന്നു ക്രിസ്തുമതം ഉയർന്നുവന്നപ്പോഴുണ്ടായിരുന്ന അവസ്ഥയിൽനിന്ന് തികച്ചും വ്യത്യസ്തമാണ്. പ്രബലശക്തികൾ വർത്തമാനകാല സാമൂഹിക പ്രതിസന്ധിയെ മറികടക്കുന്നതിനു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ശാസ്ത്രം നിഗൂഢാത്മവാദത്തിന്റെ അടിത്തറയെ തകർത്തുകഴിഞ്ഞിട്ടുണ്ട്. അതിനാൽ, സമകാലിക യൂറോപ്യൻ നിഗൂഢാത്മവാദം യുക്തിവിചാരത്തിൽ അധിഷ്ഠിതമായ ഒരു ലോകത്തിന്റെ മധ്യത്തിൽ ഒരു വിചിത്ര പ്രതിഭാസമായി കാണപ്പെടുന്നു. പക്ഷെ, ഇത് കിഴക്കുനിന്നുള്ള ഒരു സന്ദേശമല്ല; അതിന്റെ വേരുകൾ പാശ്ചാത്യ സംസ്കാരചരിത്രത്തിൽ ആഴത്തിൽ തറഞ്ഞുനിൽക്കുന്നതാണ്.

ഹിന്ദു ബുദ്ധിജീവി വ്യക്തിദൈവത്തെക്കുറിച്ചുള്ള ക്രൈസ്തവ സങ്കല്പത്തെ പരിഹസിക്കുന്നു – തന്റെ സ്വന്തം മതത്തിന്റെ ബഹുവിശ്വദേവതാപരമായ (Poly Pantheistic) അവിയൽ സ്വഭാവം അങ്ങനെ ചെയ്യാൻ അദ്ദേഹത്തിനു ഒരു ന്യായവും നൽകുന്നില്ലെങ്കിലും. ഒരു വ്യക്തി ദൈവത്തെക്കുറിച്ചുള്ള ആശയം മതത്തിന്റെ കാതലും ഏകദൈവവാദം മതത്തിന്റെ ഉയർന്ന രൂപവുമാണ്. ഒന്നുമില്ലായ്മയിൽ നിന്നുള്ള സൃഷ്ടി എന്ന സിദ്ധാന്തം മതചിന്തയുടെ അനിവാര്യഘടകമാണ്. അത് ബൈബിളിൽ സാമ്പ്രദായികരൂപത്തിലും തികഞ്ഞ താർക്കിക രൂപത്തിലും ഒരുപോലെ പ്രതിപാദിക്കപ്പെടുന്നുണ്ട്. സർവ്വശക്തിത്വം എന്ന ആശയത്തിനു പൂർണ്ണ സ്വാതന്ത്ര്യം നൽകപ്പെടുന്നു. അതിൽ കൈകടത്താൻ യുക്തി അനുവദിക്കപ്പെടുന്നില്ല. സർവ്വശക്തിത്വം എന്ന ആശയം തന്നെ അസംബന്ധമായതിനാൽ, അതിന്റെ ആദിമ വിശുദ്ധിയിൽ മായംചേർക്കപ്പെട്ടിട്ടില്ലെങ്കിൽ, അതിന്റെ അസംബന്ധ സ്വഭാവം അതിന്റെ പ്രായോഗിക ആവിഷ്ക്കാരത്തിൽ വെളിപ്പെടും. പിന്നീട്, മതത്തിന്റെ അടിസ്ഥാന തത്ത്വത്തിലുള്ള തങ്ങളുടെ വിശ്വാസത്തിന്റെ അപൂർണ്ണത കാരണം വിശ്വാസികൾ മതബോധം വളരെ കുറഞ്ഞവരായിത്തീരുകയും ചെയ്യും.

ക്രിസ്തുമതത്തിന്റെ മറ്റൊരു സവിശേഷതയാണ് അത്ഭുത പ്രചാരണം. അതിനെ "ശാസ്ത്രീയ മത"ത്തിന്റെ വക്താക്കൾ പ്രായേണ പരിഹസിക്കുന്നു. ഹിന്ദുമതം മാത്രമാണ് ശാസ്ത്രീയമായ മതം എന്ന് പലരും പിടിവാദപരമായി അവകാശപ്പെടുന്നുണ്ട്. ഈ അവകാശവാദത്തിന് ചരിത്രപരമായ എന്തെങ്കിലും അടിസ്ഥാനം ഉണ്ടായിരുന്നുവെങ്കിൽ, ശാസ്ത്രീയമതം എന്ന വൈശിഷ്ട്യം ഒരു മതമെന്ന നിലയിൽ ഹിന്ദുമതത്തിന്റെ വിനാശത്തെ കുറിക്കും. കാരണം, ശാസ്ത്രവും വിശ്വാസവും പരസ്പരം തള്ളിക്കളയുന്നവയാണ്. വിശ്വാസമില്ലാതെ ഒരു മതത്തിനും നിലനിൽക്കാനും ആവില്ല. ശാസ്ത്രജ്ഞാനത്തെ അഹങ്കാരത്തോടെ അപഹസിക്കുകയും മങ്ങിയ വെളിച്ചത്തിൽ അന്ധമായി തപ്പിത്തടയുകയും ചെയ്യുന്ന ആധുനികബുദ്ധിജീവികളുടെ വിചിത്രവംശത്തിൽപ്പെട്ട മതാതീത ആദ്ധ്യാത്മികവാദികൾ മുന്നോട്ടുവെച്ച വിചി

ത്രമായ ഈ അവകാശവാദം ഏതുവിധത്തിലായാലും തികച്ചും അടിസ്ഥാന രഹിതമാണ്.

സർവ്വശക്തനായ ദൈവത്തിലുള്ള വിശ്വാസത്തിന്റെ പ്രായോഗിക പ്രകടനമാണ് അദ്ഭുത പ്രചാരണം. ഈ ലോകം പ്രകൃതിനിയമങ്ങൾക്കു വിധേയമല്ലാത്ത ഒരു പരമശക്തിയുടെ സൃഷ്ടി ആയതിനാൽ എവിടെയും എന്തും സംഭവിക്കാം. ഈ വിശ്വാസം മതത്തിന്റെ ജീവശ്വാസമാണ്. പൂർവ്വനിശ്ചിതമായ ധാരണകൾക്ക് അനുസൃതമായി ചരിത്രത്തെ പുതുക്കി എഴുതുക എന്ന ആവേശത്തിന്റെ വലയിൽ അകപ്പെടാത്ത ആർക്കും ഓരോ ഹിന്ദുവും ഇന്നും അത്ഭുതങ്ങളിൽ വിശ്വസിക്കുന്നുണ്ട് എന്ന് കാണാനാവും. അല്ലാത്തപക്ഷം ഭാരതമാതാവിന്റെ മുഖം തിരിച്ചറിയാനാകാത്തവിധം വളരെ മുമ്പുതന്നെ മാറിയിരുന്നേനേ.

രാമായണത്തിലും മഹാഭാരതത്തിലും മുഴുവൻ അദ്ഭുത കഥകളാണുള്ളത്. ഇതിഹാസ നായകൻമാർ അദ്ഭുതങ്ങളുടെ മൂർത്തരൂപങ്ങളാണ്. ഹിന്ദുജനത ഈ കഥകളിൽ ആന്തരികമായി വിശ്വസിക്കുക മാത്രമല്ല, അവയുടെ സത്യാത്മകതയെ സംശയിക്കുന്നത് പാപമാണെന്നും കരുതുന്നു; ആധുനിക ബുദ്ധിജീവികൾപോലും ഇതിഹാസങ്ങളിൽ അടങ്ങിയിരിക്കുന്ന "ചരിത്രവസ്തുത"കളുടെ അടിസ്ഥാനത്തിൽ പൗരാണിക മഹത്വത്തെക്കുറിച്ചുള്ള സിദ്ധാന്തത്തെ തീവ്രതയോടെ ന്യായീകരിക്കുന്നു. ഇന്നോളം ആധുനിക സംസ്ക്കാരത്തിനു എത്തിപ്പെടാൻ കഴിയാത്ത ശാസ്ത്രീയവും സാങ്കേതികവുമായ വികാസത്തിന്റെ ഒരു തലത്തിൽ നിരവധി സഹസ്രാബ്ദങ്ങൾക്കു മുമ്പുതന്നെ ഇന്ത്യ എത്തിച്ചേർന്നിരുന്നു എന്ന് വാദിക്കപ്പെടുന്നുണ്ട്. തീർത്തും ചരിത്രവിരുദ്ധമായ ഈ അഭിപ്രായത്തിന് അനുകൂലമായി അവിതർക്കിതമായ തെളിവെന്ന നിലയിൽ ഇതിഹാസ നായകൻമാരുടെ അദ്ഭുത പ്രവൃത്തികളും പെരുമാറ്റങ്ങളും ചൂണ്ടിക്കാണിക്കപ്പെടുന്നു. ആ ദിശയിലുള്ള ഏതെങ്കിലും മുന്നേറ്റത്തിന് ആവശ്യമായ സാമൂഹിക സാഹചര്യങ്ങളുടെ പൂർണ്ണമായ അഭാവത്തിൽ ഇത്തരം ശാസ്ത്രീയവും സാങ്കേതികവുമായ നേട്ടങ്ങൾ അദ്ഭുതം എന്ന നിലയിലേ സംഭവിക്കൂ. യോഗിയുടെ പ്രകൃത്യാതീത ശക്തികളിലുള്ള വിശ്വാസം അദ്ഭുതങ്ങളിലുള്ള വിശ്വാസമാണ്. ഏതെങ്കിലും സാധാരണ ജാലവിദ്യക്കാരന്റെ സാധാരണ അദ്ഭുതകർമ്മങ്ങളെ, ശാസ്ത്രീയ സിദ്ധാന്തങ്ങളെ അസാധുവാക്കുന്ന തെളിവായി കണക്കാക്കാതിരിക്കുകയും, ഇതുവരെയും വിശദീകരിക്കാൻ കഴിയാത്ത ഏതെങ്കിലും പ്രകൃതി പ്രതിഭാസത്തിൽ ദൈവത്തിന്റെ കൈ കണ്ടെത്താതിരിക്കുയും ചെയ്യുന്നവർ ആധുനിക വിദ്യാഭ്യാസം ലഭിച്ച ഇന്ത്യക്കാർക്കിടയിൽപ്പോലും അധികമില്ല. നൂറ്റാണ്ടുകൾക്കുമുമ്പു ക്രിസ്ത്യാനികൾ വിശ്വസിച്ചിരുന്നതുപോലെ അത്ഭുതങ്ങളിൽ സാധാരണക്കാരായ ഹിന്ദുക്കൾ ഇന്നും വിശ്വസിക്കുന്നുണ്ട്. ഉദാഹരണത്തിന്, പകർച്ചവ്യാധി പിടിപെടുമ്പോൾ ബഹുഭൂരിപക്ഷംവരുന്ന ഗ്രാമീണ ജനങ്ങൾ ഔഷധങ്ങളെയും ശുചിത്വ സംവിധാനങ്ങളെയും ആശ്രയിക്കുന്നതിനേക്കാൾ, ഏതെ

ങ്കിലും തരത്തിലുള്ള മതകർമ്മങ്ങളിൽ ആശ്വാസം തേടാനാണ് ശ്രമിക്കുന്നത്. സാധുക്കളുടെയും സന്യാസിമാരുടെയും പ്രകൃത്യാതീത കഴിവ് പൊതുവിശ്വാസവുമായി ബന്ധപ്പെട്ട കാര്യമാണ്. ഗാന്ധിയുടെ ബഹുജനസമ്മതിയ്ക്കു രാഷ്ട്രീയബോധത്തിന്റെ ഉണർവ്വു വളരെ ചെറിയ അളവിൽ മാത്രമേ കാരണമായിട്ടുള്ളൂ. സാധാരണ മനുഷ്യർക്കു ചെയ്യാൻ കഴിയാത്ത കാര്യങ്ങൾ ചെയ്യാനുള്ള, അതായത് അത്ഭുതങ്ങൾ ചെയ്യാനുള്ള കഴിവ് അദ്ദേഹത്തിനുണ്ടെന്ന വ്യാപകമായ വിശ്വാസമാണ് അദ്ദേഹത്തിന്റെ ജനപ്രീതിക്കു പ്രധാനകാരണം. അത്ഭുതങ്ങളിലുള്ള വിശ്വാസം ആത്മവിശ്വാസരാഹിത്യത്തിന്റെ ഫലമാണ്. മധ്യകാലഘട്ടത്തിന്റെ തുടക്കത്തിലെ ക്രിസ്ത്യാനികളെ അപേക്ഷിച്ച് ആധുനിക ഇന്ത്യക്കാർ അത്ഭുതങ്ങളിലുള്ള വിശ്വാസത്തിന് കുറച്ചേ അടിമപ്പെട്ടിരുന്നുള്ളുവെങ്കിൽ അവർ തങ്ങളുടെ ദു:ഖകരമായ അവസ്ഥയെ മാറ്റാൻ കൂടുതൽ ശേഷി പ്രകടിപ്പിച്ചേനേ.

യാതൊരു ഭൗതിക പദാർത്ഥവുമില്ലാതെ, തന്റെ സർവ്വശക്തിത്വംകൊണ്ട് ഒന്നുമില്ലായ്മയിൽനിന്ന് ദൈവം എങ്ങനെയോ ഈ പ്രപഞ്ചത്തെ സൃഷ്ടിച്ചു എന്ന വിശ്വാസത്തിൽ നിരുപാധികമായി ഉറച്ചുനിന്നില്ലെങ്കിൽ; ഈ വിശ്വാസത്തിന്റെ സ്വാഭാവികഫലമായി ദൈവത്തിന്റെ സർവ്വശക്തിത്വത്തിലും എല്ലാത്തരത്തിലുമുള്ള ഇന്ദ്രജാലങ്ങളിലും അദ്ഭുതങ്ങളിലും ഉറച്ചുവിശ്വസിച്ചില്ലെങ്കിൽ; അനിവാര്യമായും, വിനാശകരമായ ഒരു ചോദ്യം ഉയരും. ദൈവം ഈ പ്രപഞ്ചത്തെ എങ്ങനെ സൃഷ്ടിച്ചു? – ഉടൻതന്നെ മതത്തിന്റെ അതിരുകൾ ലംഘിക്കുന്നതും ഉടനെയോ കുറേക്കൂടിക്കഴിഞ്ഞോ, പ്രത്യക്ഷമായോ പരോക്ഷമായോ പ്രകൃതിവാദത്തിലേയ്ക്കും നിരീശ്വരവാദത്തിലേയ്ക്കും ഭൗതികവാദത്തിലേയ്ക്കും, അതായത് യഥാർത്ഥ ദർശനത്തിലേക്ക് നയിക്കുന്നതും ആയ ഒരു ചോദ്യം.

ഉപനിഷത്തുകളിലെ നിഗൂഢാത്മകമായ അഭ്യൂഹങ്ങളിൽ നിഗൂഹനം ചെയ്യപ്പെട്ട സന്ദേഹത്തിന്റെ അങ്കുരങ്ങളാൽ ഉണർത്തപ്പെട്ട ആദ്യകാല ഇന്ത്യൻ ദർശനപദ്ധതികൾ (വൈശേഷികം, സാംഖ്യം, ന്യായം) വിനാശകരമായ ആ ചോദ്യം വ്യക്തമായ രൂപത്തിൽ ഉയർത്താതെതന്നെ അതിനു മറുപടി നൽകാൻ ശ്രമിച്ചു. അതിന്റെ ഫലം ബൗദ്ധ നിരീശ്വരവാദം ആയിരുന്നു. വിനാശകരമായ ഈ സിദ്ധാന്തത്തെ അടിച്ചമർത്തുന്നതിനുവേണ്ടി വൈദിക മൗലികവാദത്തിന്റെ വമ്പിച്ച പീരങ്കിപ്പടയെ ഉപയോഗിക്കേണ്ടതായി വന്നു. ഒരു വ്യക്തിദൈവത്തെ സങ്കല്പിക്കുകവഴി സ്വയം വൈരുദ്ധ്യത്തിൽ അകപ്പെടാതെ, തന്റെ വേദാന്തസൂത്രഭാഷ്യത്തിന് ബുദ്ധമതത്തേയും അർദ്ധഭൗതികവാദ സമ്പ്രദായങ്ങളേയും പരാജയപ്പെടുത്താൻ കഴിയില്ലെന്ന് ശങ്കരാചാര്യർക്കു തന്നെ അറിയാമായിരുന്നു.

അല്ലാത്തപക്ഷം, ജഗത്തിന്റെ മിഥ്യാത്വം പോലും മതചിന്തയുടെ അതിരുകൾക്കകത്ത് വിശദീകരിക്കാൻ കഴിയുമായിരുന്നില്ല. തീർച്ചയായും, വേദാന്തത്തിന്റെ തന്നെ വിശ്വദേവതാവാദത്തെ, താർക്കികമായി അങ്ങേയറ്റംവരെ

കൊണ്ടുചെന്നാൽ അത് ഏതൊരു കേവലാശയവാദ ദർശനത്തെയുംപോലെ ഭൗതികവാദത്തിലേയ്ക്കു നയിക്കുന്നു. ശങ്കരാചാര്യർ, ദൈവത്തെക്കുറിച്ചുള്ള മാനവരൂപദേവതാ സങ്കല്പത്തിലേയ്ക്കു ലജ്ജാകരമായി തിരിച്ചുപോക്കു നടത്തിയാണ് തന്റെ സമ്പ്രദായത്തിന്റെ താർക്കികമായ പരിണതഫലത്തിൽനിന്ന് ഒഴിഞ്ഞുമാറിയത് – കള്ളന്യായങ്ങളും ആശയക്കുഴപ്പങ്ങളും കൊണ്ടു പൊതിഞ്ഞ ഒരു പിൻമടക്കം – എല്ലാം ആത്മവഞ്ചന എന്ന ഒരൊറ്റ ഉദ്ദേശ്യത്തിന് ഉതകുന്നു.

തികച്ചും മതപരമായ മണ്ഡലത്തിൽനിന്ന് ദൈവശാസ്ത്രത്തിലേയ്ക്കു വ്യതിചലിച്ചതോടെ ക്രിസ്തുമതവും ആശയവാദ ദർശനത്തിന്റെ വഴുക്കുന്ന പാതയിലേയ്ക്കു നീങ്ങി. പക്ഷേ, ഒരു വ്യക്തിദൈവത്തെക്കുറിച്ചുള്ള വിട്ടുവീഴ്ചയില്ലാത്ത സങ്കല്പവും ആ ശുദ്ധമായ മതസങ്കല്പവുമായി ബന്ധപ്പെട്ട പരിശുദ്ധവിശ്വാസത്തോടുള്ള ദൃഢബന്ധവും കാരണം ക്രിസ്തുമതം തുടക്കത്തിൽ കലർപ്പറ്റ ഒരു ആദ്ധ്യാത്മിക പ്രതിഭാസമായിരുന്നു.

ആദ്ധ്യാത്മികവാദം പരമാത്മാവിൽ ആരോപിച്ച എല്ലാ പ്രകൃത്യാതീത ഗുണങ്ങളെയും താർക്കികമായി മാനവരൂപദേവതാ സങ്കല്പങ്ങളുമായി മാത്രമേ ബന്ധപ്പെടുത്താനാകൂ എന്നതിനാൽ വ്യക്തിദൈവമാണ് യഥാർത്ഥ ദൈവം. പരമാത്മാവ് എല്ലാ പരിമിതികൾക്കും അതീതനാണെന്നാണ് കരുതപ്പെടുന്നത്. അദ്ദേഹത്തിന്റെ സ്രഷ്ടാക്കൾ (ദൈവം മതവിശ്വാസിയായ മനുഷ്യന്റെ സൃഷ്ടിയാണ്) അദ്ദേഹത്തിനു നിശ്ചയിച്ച ജോലിക്കിണങ്ങുന്നതിന് പരമാത്മാവ് സർവ്വതന്ത്ര സ്വതന്ത്രനായിരിക്കണം. ലഭ്യമല്ലാത്ത വസ്തുവിൽനിന്നുള്ള ഭൗതിക പ്രപഞ്ചത്തിന്റെ സൃഷ്ടി എന്നത് സ്വാതന്ത്ര്യത്തിന്റെ ഏറ്റവും ഉന്നതമായ സങ്കല്പമാണ്; സർവ്വശക്തിത്വം അപരിമിതമായ സ്വാതന്ത്ര്യത്തിൽനിന്ന് ഉത്ഭവിക്കുകയും ചെയ്യുന്നു. ഈ രണ്ടു സങ്കല്പങ്ങളെയും ശക്തിക്ഷയം വരുത്താതെ വേർപെടുത്താനാവില്ല; ഒരു വ്യക്തിദൈവത്തിൽ മാത്രമേ അവയ്ക്കു യഥാർത്ഥഭാവം കൈക്കൊള്ളാനാവുകയുമുള്ളൂ. പ്രകൃത്യാതീത ശക്തികളെയും ഗുണങ്ങളെയും ഒരു വിഷയിയുടെ (Subject) ശക്തികളും ഗുണങ്ങളുമായി ഗ്രഹിക്കാത്തിടത്തോളം അവ പൊള്ളയായ സങ്കല്പങ്ങളും അയാഥാർത്ഥ്യങ്ങളുമായി നിലനിൽക്കും. അതായത്, ആദ്ധ്യാത്മിക (പ്രകൃത്യാതീത) സംവർഗ്ഗങ്ങൾ ഒരു വ്യക്തിദൈവവുമായി ബന്ധപ്പെട്ടിരിക്കുമ്പോൾ മാത്രമാണ് ഗ്രഹിക്കാനാകുക. നൽകപ്പെടാത്ത പദാർത്ഥത്തിൽനിന്ന് അനന്തമായ വസ്തുക്കളെ സൃഷ്ടിക്കുന്നതിനുള്ള തീർത്തും അതിരറ്റ സ്വാതന്ത്ര്യം ഉൾക്കൊള്ളുന്ന ഒന്ന് യഥാർത്ഥത്തിൽ അതീതവും ഭൗതികസത്തകൊണ്ട് അറിയാനാകാത്തതുമാണ്. അദ്ദേഹം അതിവിശിഷ്ടമായ യഥാർത്ഥ ആദ്ധ്യാത്മിക അസ്തിത്വമാണ്. ഒന്നുമില്ലായ്മയിൽനിന്നുള്ള സൃഷ്ടി ഒരു പ്രവൃത്തിയാണ് – ആ പ്രവൃത്തിയാൽ സ്രഷ്ടാവ് ബന്ധിതനാകാത്ത പ്രവൃത്തി. കാരണം, അവയ്ക്കുതമ്മിൽ കാര്യകാരണപരമായ ഒരു ബന്ധവുമില്ല. വ്യക്തിദൈവം അനിവാര്യതയിൽനിന്ന് ഒന്നും സൃഷ്ടിക്കുന്നി

ല്ല. സർവ്വശക്തിത്വത്തിന്റെ സ്വാഭാവികഫലമായ നിരങ്കുശതയിൽ അല്ലെങ്കിൽ വെറും ക്ഷണികബുദ്ധിയിൽനിന്നാണ് അദ്ദേഹം സൃഷ്ടി നടത്തുന്നത്. അദ്ദേഹത്തിന്റെ ഇച്ഛ സർവ്വത്ര സ്വതന്ത്രമാണ്. അനിവാര്യതയിൽ നിന്നല്ലാതെ, ശുദ്ധമായ ഇച്ഛയിൽനിന്ന് സൃഷ്ടി നടത്തുന്നതിനാൽ അദ്ദേഹം സൃഷ്ടിക്കുകയോ സൃഷ്ടിക്കാതിരിക്കുകയോ ചെയ്യാം. അദ്ദേഹം സൃഷ്ടി നടത്താൻ നിർബന്ധിതനല്ല. അതിനാൽ, അദ്ദേഹം ഭൗതിക അസ്തിത്വത്തിൽ നിന്നെല്ലാം തീർത്തും സ്വതന്ത്രനാണ്. കേവല പരിശുദ്ധിയുള്ള ഒരു ആദ്ധ്യാത്മികസത്ത. ക്രിസ്തുമതത്തെയും ഇസ്ലാമിനെയും പോലുള്ള കർക്കശമായ ഏകദൈവ വിശ്വാസത്തിലധിഷ്ഠിതമായ മതങ്ങളുടെ വ്യക്തിദൈവം ബാലിശത്വത്തിന്റെയും അപരിഷ്കൃതത്വത്തിന്റെയും ആത്മീയമായ അപകർഷതയുടെയും അടയാളമല്ല; മറിച്ച്, ഈ സങ്കല്പം മതചിന്തയുടെ ഉച്ചകോടിയെ പ്രതിനിധാനം ചെയ്യുന്നു. ഈ സങ്കല്പത്തിന്റെ യുക്തിരാഹിത്യത്തെ സൂക്ഷ്മവും സങ്കീർണ്ണവുമായ സിദ്ധാന്തങ്ങളുടെ പിന്നിൽ ഒളിപ്പിക്കുകയോ നിഗൂഢതത്ത്വവാദത്തിന്റെ മരീചികയിൽ സത്യമെന്നു തോന്നിപ്പിക്കുകയോ ചെയ്യാതെ അതിനെ അതിന്റെ താർക്കികമായ പരിസമാപ്തിയിലേയ്ക്കു ധീരമായും സത്യസന്ധമായും കൊണ്ടുപോകുന്നു. മതത്തെ മതത്തിന്റെ മാനദണ്ഡംകൊണ്ടാണ് അളക്കേണ്ടത്. ആദ്ധ്യാത്മികവാദം അതിന്റെ ആദ്ധ്യാത്മികതയുടെ ശുദ്ധതയുടെ അടിസ്ഥാനത്തിലാണ് വിലയിരുത്തപ്പെടേണ്ടത്. കണിശമായ മതസ്വഭാവം കൈവിടാതെ, അതായത് വിശ്വാസത്തിന്റെ നേർവഴിയിൽ നിന്നു വ്യതിചലിക്കാതെ സ്വയം ദ്യോതിപ്പിച്ച പരമകാഷ്ഠയെ പ്രാപിക്കാൻ കഴിയുന്ന മതചിന്തകൾ ശുദ്ധമായ ആദ്ധ്യാത്മികവാദമാണ്. സ്വന്തം യുക്തിഹീനതയിൽ ലജ്ജിക്കാതെ, കൃത്രിമത്വത്തിന്റെ തിരശ്ശീലകൊണ്ട് സ്വന്തം അപരിഷ്കൃതത്വത്തിന്റെ നഗ്നസൗന്ദര്യം മറച്ചുവെയ്ക്കേണ്ടതിന്റെ ആവശ്യകത കാണാതെ, സ്വന്തം ഗുണത്തിന്റെ അടിസ്ഥാനത്തിൽ നിഷ്കപടമായി സ്വയം നിലനിൽക്കാൻ കഴിയുന്ന കാലത്തോളം മതം പ്രയോജനകരമായ ഒരു സാമൂഹിക ധർമ്മം അനുഷ്ഠിക്കുന്നതായി കണക്കാക്കപ്പെടണം. അതിനുശേഷമാകട്ടെ, മതത്തിനു മനുഷ്യവംശത്തിന്റെ തുടർന്നുള്ള ആത്മീയ പുരോഗതിയെ തടസ്സപ്പെടുത്തുന്ന കൃത്രിമമായ ഒരു ഘടനയായി മാത്രമേ നിലനിൽക്കാനാവൂ.

കർക്കശമായ ഏകദൈവ വിശ്വാസത്തിലധിഷ്ഠിതമായ മതങ്ങളുടെ വ്യക്തിദൈവത്തെക്കുറിച്ചുള്ള ശുദ്ധമായ ആദ്ധ്യാത്മിക ആശയത്തിൽനിന്നു വിരുദ്ധമായി, ഹിന്ദു വിശ്വദേവതാവാദത്തിന്റെ പരമാത്മാവ് ഒരു സ്വതന്ത്രശക്തിയല്ല. അത് വാസ്തവത്തിൽ നിരാകാരവും നിർവികാരവും ആയിരുന്നുവെങ്കിൽ, അതിനു പ്രപഞ്ചത്തിന്റെ കാരണമാകാൻ കഴിയുമായിരുന്നില്ല. പക്ഷെ, കേവലമായ നിശ്ചലാവസ്ഥയിൽ മാത്രമാണ് അത് അങ്ങനെയാകുന്നത്. ഇപ്പോൾ, ആ കേവലമായ ആത്മീയാവസ്ഥ ഭഞ്ജിക്കപ്പെട്ട് പരമാത്മാവ് സ്വയം പ്രാപഞ്ചിക പ്രതിഭാസങ്ങളായി പ്രകടമാകുന്നു. വിത്ത് മരമായും ആത്മാവ് ഭൗതികപദാർത്ഥമായും പരിണമിക്കുന്നു. അങ്ങനെ, ആദ്ധ്യാത്മിക

മായ പരമസത്ത കാര്യകാരണബന്ധത്താൽ ഭൗതിക അസ്തിത്വവുമായി ബന്ധിതമാണ്. രണ്ടുവസ്തുക്കൾ തമ്മിൽ പൊതുവായ എന്തെങ്കിലും ഇല്ലെങ്കിൽ അവയ്ക്കു കാര്യകാരണബന്ധത്തിന്റെ അടിസ്ഥാനത്തിൽ നിലനിൽക്കാനാവില്ല. വിശ്വദേവതാവാദിയായ സ്പിനോസ തന്റെ ദർശനത്തിന്റെ ഗണിതശാസ്ത്രപരമായ കൃത്യതയുള്ള കർക്കശമായ യുക്തിയാൽ നിർബന്ധിതനായി ഈ നിഗമനത്തിലെത്തുകയും അചഞ്ചലമായ വിശ്വദേവതാവാദം ഭൗതികവാദത്തിന്റെ ബീജം ഉൾക്കൊള്ളുന്നുണ്ടെന്ന് വ്യക്തമാക്കുകയും ചെയ്തു. വിശ്വദേവതാ വാദത്തിന്റെ പരമസത്ത തികച്ചും ആത്മീയമല്ല; കാരണം, അതും ഭൗതികലോകവും അനന്യമാണ്. പ്രത്യക്ഷമാകാത്തപ്പോൾ ഭൗതികലോകം പരമസത്തയിൽ സുപ്താവസ്ഥയിലിരിക്കുന്നു.

ഒരു പ്രവൃത്തി ചെയ്യണമെങ്കിൽ അതിനുമുമ്പ് അതിനുള്ള ആഗ്രഹം ഉണ്ടായിരിക്കണം. സൃഷ്ടി സിദ്ധാന്തം ആഗ്രഹത്തെ ദൈവത്തിൽ ആരോപിക്കുന്നു. അതുവഴി അദ്ദേഹത്തിന്റെ കേവലത്വത്തിനു പരിധി കൽപ്പിക്കുകയും അദ്ദേഹത്തെ മനുഷ്യന്റെ നിലവാരത്തിലേയ്ക്കു ഇറക്കിക്കൊണ്ടുവരികയും ചെയ്യുന്നു. പക്ഷെ, ദൈവത്തിൽനിന്ന് മനുഷ്യസ്വഭാവം എടുത്തുകളയാനുള്ള ദൈവശാസ്ത്രത്തിന്റെയും മതദർശനത്തിന്റെയും താൽപര്യം ഒരു മതാത്മക ഉണ്മയായ അദ്ദേഹത്തെ ഇല്ലാതാക്കുന്നു. മതവിശ്വാസികളെ സംബന്ധിച്ചു, ദൈവത്തിനു ഒരു യഥാർത്ഥ അസ്തിത്വത്തിന്റെ ശക്തി കൈവരുന്നത്, മനുഷ്യമാതൃകയിൽ നിർമ്മിതമെങ്കിലും മനുഷ്യന്റെ പരിമിതികളിൽ നിന്നെല്ലാം മുക്തനായ, വാസ്തവത്തിൽ അതിമാനുഷനായ, വളരെ ആദർശവൽകൃതനായ ഒരു മനുഷ്യൻ എന്ന നിലയിൽ മാത്രമാണ്. ദൈവസങ്കല്പത്തെ യുക്തിവൽക്കരിക്കാനുള്ള, സൃഷ്ടിക്കാനുള്ള മനുഷ്യ പ്രവണതയെ അദ്ദേഹത്തിൽനിന്ന് എടുത്തുകളയാനുള്ള ഉത്കണ്ഠ, ദൈവത്തിൽനിന്ന് അദ്ദേഹത്തിന്റെ പരിശുദ്ധമായ ദൈവികത്വത്തെ, പദാർത്ഥത്താൽ യഥാർത്ഥത്തിൽ ബന്ധിതനാവാതിരിക്കാനുള്ള അദ്ദേഹത്തിന്റെ ശേഷിയെ ഇല്ലാതാക്കുന്നു; അദ്ദേഹത്തിൽനിന്ന് അദ്ദേഹത്തിന്റെ സത്തയെ – അദ്ദേഹത്തിന്റെ അസ്തിത്വത്തിനുള്ള നീതീകരണത്തെ – അപഹരിക്കുന്നു.

"മതം മനുഷ്യരാശിയുടെ സ്വപ്നമാണ്. പക്ഷെ, സ്വപ്നത്തിൽപോലും നാം ശൂന്യമണ്ഡലത്തിലോ സ്വർഗ്ഗത്തിലോ പാറിപ്പറക്കുന്നില്ല. അപ്പോഴും നാം യാഥാർത്ഥ്യത്തിന്റെ മണ്ഡലത്തിൽ, ഭൂമിയിൽ, നിലകൊള്ളുന്നു; യാഥാർത്ഥ്യത്തിന്റെയും അനിവാര്യതയുടെയും വെളിച്ചത്തിൽ യഥാർത്ഥവസ്തുക്കളെ കാണാതെ, ഭാവനയുടെയും സേച്ഛാപരതയുടെയും കണ്ണഞ്ചിക്കുന്ന പ്രഭയിൽ നാം കാണുന്നുവെന്നുമാത്രം" (Feurbach, Das Wesen Des Christentums).

ദൈവത്തിൽനിന്ന് അദ്ദേഹത്തിന്റെ സത്തയെ എടുത്തുകളയുന്നത് അദ്ദേഹത്തെ നശിപ്പിക്കലാണ്. ദൈവത്തെ യുക്തിവൽക്കരിച്ച് അതിഭൗതികവും നിഗൂഢവുമായ ഒരു പരമസത്തയാക്കുന്നത് – ആ സത്തയുടെ സഹജസ്വഭാവം മതാത്മക സത്തയുടേതായ ശക്തിപ്രഭാവം ഉൾക്കൊള്ളുന്നില്ല – ദൈവ

ത്തിന്റെ അസ്തിത്വത്തെത്തന്നെ നിഷേധിക്കലാണ്. കാരണം, ദൈവസങ്കല്പം അയുക്തികമായ ഒരു സങ്കലമാണ്. മതത്തിന് യുക്തിയുമായി പൊരുത്തപ്പെടാൻ കഴിയില്ല. സത്യസന്ധനായ മതവിശ്വാസി, അതായത്, ഉറച്ച ആദ്ധ്യാത്മികവാദി പ്രായംചെന്ന വീട്ടമ്മയായ വിശ്വാസത്തോടുള്ള തന്റെ പ്രേമത്തിൽ ലജ്ജിക്കില്ല; മാത്രമല്ല, പരിഷ്ക്കാരിയായ യുക്തിയുമായി ശൃംഗരിക്കാനുള്ള പ്രവണതയെ ചെറുക്കുകയും ചെയ്യും. മതത്തെ യുക്തിവൽക്കരിക്കാനുള്ള, അതിന്റെ അടിസ്ഥാനത്തെ വിശ്വാസത്തിൽനിന്നു യുക്തിയിലേക്കു മാറ്റാനുള്ള ഏതു ശ്രമവും പരിഹരിക്കാനാകാത്ത വൈരുദ്ധ്യങ്ങളുടെ വിഷമവൃത്തത്തിൽ അകപ്പെടാൻ നിർബന്ധിതമാണ്. ഒരു പ്രകൃത്യാതീതസത്ത എന്ന നിലയിലുള്ള മതപരമായ ദൈവസങ്കല്പം യുക്തിയെ നിഷേധിക്കുന്നു. മറിച്ച്, പ്രപഞ്ചാത്മാവായി യുക്തിപരമായി സങ്കല്പിച്ച ദൈവം, കൃത്രിമമായ ദൈവം, ദൈവം അല്ലെന്നർത്ഥം. കാരണം അത്തരമൊരു ദൈവം, അതിന്റെ സ്വഭാവംകൊണ്ടു തന്നെ മനുഷ്യയുക്തിയുടെ സൃഷ്ടിയാണ്.

തികച്ചും മതപരമായ സൃഷ്ടിസിദ്ധാന്തത്തേക്കാൾ ആത്മീയമായ ശ്രേഷ്ഠത അവകാശപ്പെടുന്ന, ഉത്ഭവത്തെക്കുറിച്ചുള്ള അല്ലെങ്കിൽ പരിണാമത്തെക്കുറിച്ചുള്ള ഹിന്ദു വിശ്വദേവതാ സിദ്ധാന്തം ഒന്നുകിൽ പരമസത്തയെ അദ്ദേഹത്തിന്റെ കേവലഗുണങ്ങളുമായി താദാത്മ്യപ്പെടുത്തുന്നു. അല്ലെങ്കിൽ അദ്ദേഹത്തിൽനിന്ന് എല്ലാ ഗുണങ്ങളെയും എടുത്തുകളയുന്നു. പക്ഷെ, ഏതു പ്രകാരമായാലും, അത് അദ്ദേഹത്തിൽനിന്ന് സർവ്വശക്തിത്വത്തെയും അതിരറ്റ സ്വാതന്ത്ര്യത്തെയും അപഹരിക്കുന്നു. കാരണം, ഉദ്ഭവത്തെക്കുറിച്ചുള്ള സിദ്ധാന്തം, ഇച്ഛിക്കുമ്പോൾ സൃഷ്ടിക്കാനുള്ള സവിശേഷാവകാശത്തെ ദൈവത്തിൽനിന്ന് കവർന്നെടുക്കുന്നു. ഈ സിദ്ധാന്തം, തന്റെ ഇഷ്ടംപോലെ സൃഷ്ടിക്കുകയോ സൃഷ്ടിക്കാതിരിക്കുകയോ ചെയ്യാനുള്ള സ്വാതന്ത്ര്യം ദൈവത്തിനു നൽകുന്നില്ല. ദൈവത്തിന്റെ കേവലമായ ശക്തിയേയും അതിരറ്റ സ്വാതന്ത്ര്യത്തേയും വിനാശകരമായ വിലയായി നൽകിക്കൊണ്ട് അദ്ദേഹത്തിൽനിന്ന് മാനവികമായ കളങ്കത്തെ – സൃഷ്ടിക്കാനുള്ള ആഗ്രഹത്തെ – കഴുകിക്കളയുന്നു; പക്ഷെ, സന്ദേഹാത്മകമായ ആനുകൂല്യത്തിന്റെ ഈ വെളിച്ചത്തിൽ അദ്ദേഹത്തെ പ്രതിഷ്ഠിക്കുന്ന ഈ സിദ്ധാന്തം, ആശയറ്റ് അദ്ദേഹത്തിന്റെ ശുദ്ധമായ ആദ്ധ്യാത്മികതയുടെ കാര്യത്തിൽ വിട്ടുവീഴ്ചയ്ക്കു തയ്യാറാകുന്നു.

കോട്ടംവരുത്തുന്ന ഈ സിദ്ധാന്തപ്രകാരം, ദൈവത്തിന്റെ ഭാഗത്തുനിന്നുള്ള ആഗ്രഹത്തിന്റെ ഫലമായല്ല സൃഷ്ടി നടക്കുന്നത്; പരമസത്തയിൽ അന്തർലീനമായ ഒരു പ്രക്രിയ ഭൗതിക പ്രപഞ്ചമായി നിർഗമിക്കുന്നു. അതുവഴി, പരമസത്ത പദാർത്ഥവുമായി ശാശ്വതമായും അവിഭാജ്യമായും ബന്ധപ്പെട്ടിരിക്കുന്നു. വാസ്തവത്തിൽ, അതിന്റെ സത്തയിൽത്തന്നെ പദാർത്ഥം അന്തർലീനമാണ്. പരമസത്തയുടെ ശുദ്ധമായ ആദ്ധ്യാത്മികതയിലുള്ള നിർബന്ധം പിടിക്കൽ, അതിനു സമാന്തരമായി ആദ്ധ്യാത്മികേതരമായ ഒരു

പദാർത്ഥം ബീജാവസ്ഥയിൽ ശാശ്വതമായി നിലനിൽക്കുന്നുണ്ടെന്ന് അംഗീകരിക്കാൻ നിർബന്ധിക്കുകയും ചെയ്യുന്നു.

ഭൗതിക പദാർത്ഥത്തിന്റെ പരിണാമ വിപരിണാമങ്ങളുമായി ബന്ധപ്പെട്ടുള്ള നിർദ്ദേശാത്മകമോ നിയന്ത്രണാത്മകമോ ഉപക്രമപരമോ ആയ ധർമ്മത്തിൽനിന്ന് പരമസത്ത മുക്തമാകുമ്പോൾ സൃഷ്ടി സിദ്ധാന്തം പ്രച്ഛന്നരൂപത്തിൽ തിരിച്ചുവരുന്നു. ദൈവത്തിന്റെ ഔന്നത്യം പകുതിയെങ്കിലും കുറയ്ക്കപ്പെടുന്നു എന്നതാണ് വ്യത്യാസം; സൃഷ്ടിക്കാനോ സൃഷ്ടിക്കാതിരിക്കാനോ ഉള്ള സ്വാതന്ത്ര്യം അപ്പോഴും അദ്ദേഹത്തിന് ഉണ്ടായിരിക്കാമെങ്കിലും, ഏതെങ്കിലും തരത്തിൽ തന്നിൽനിന്നു സ്വതന്ത്രമായും സമാന്തരമായും നിലനിൽക്കുന്ന പദാർത്ഥം കൊണ്ടുമാത്രമേ സൃഷ്ടി നടത്താനാവൂ എന്നതാണ് അതിനുകാരണം. അങ്ങനെയാണെങ്കിൽ, യഥാർത്ഥത്തിൽ അദ്ദേഹം സ്വതന്ത്രനല്ല. അദ്ദേഹം സൃഷ്ടിക്കണം; അല്ലാത്തപക്ഷം ശാശ്വതമായി നിലനിൽക്കുന്ന ഭൗതികപദാർത്ഥത്തിൽ അന്തർലീനമായ പ്രക്രിയ തുടരുകയും പരമസത്തയുടെ ധർമ്മം അപ്രസക്തമായിത്തീരുകയും ചെയ്യും.

ഈ അത്യാഹിതത്തിൽനിന്നു രക്ഷപ്പെടുന്നതിനായി വിശ്വദേവതാവാദം പദാർത്ഥത്തിന്റെ സമാന്തരമായ അസ്തിത്വത്തെ നിഷേധിക്കുന്നു. അതിനെ ആത്മാവുമായി താദാത്മ്യപ്പെടുത്തുന്നു. എന്നാൽ, വിശ്വദേവതാവാദപരമായ നിർഗമന (Emanation) സിദ്ധാന്തം അഭിന്നമായ മൗലിക അസ്തിത്വ (Unitary Prime Existence)ത്തിന്റെ ആദ്ധ്യാത്മികതയെ ഇല്ലാതാക്കുന്നു. ഭൗതിക പ്രപഞ്ചം അതിൽനിന്നു പരിണമിച്ചുവരുന്നതിനാൽ, പദാർത്ഥത്തെ അത് ഭ്രൂണരൂപത്തിൽ ഉൾക്കൊണ്ടിരിക്കണം. അതുകൊണ്ട്, ഒന്നുകിൽ ദൈവത്തെ പ്രയോജനരഹിതമായ ഒരു ഏച്ചുകെട്ടൽ ആക്കാനായിദ്വൈതവാദത്തിന്റെ പ്രശ്നം തിരിച്ചുവരുന്നു; അല്ലെങ്കിൽ ഒരു ഭൗതിക ഏകത്വമായി മാത്രമേ ഏകത്വം പരിപാലിക്കാൻ കഴിയൂ. വിശ്വദേവതാവാദത്തിന്റെ അതിവിചിത്രമായ കാടുകയറ്റം – മായാവാദം – പോലും പരമസത്തയുടെ പരിശുദ്ധമായ ആദ്ധ്യാത്മികതയ്ക്ക് ഒരുറപ്പും നൽകുന്നില്ല. എന്തെന്നാൽ, നിർഗമന സിദ്ധാന്തം നിർണ്ണായവാദ (Determinism) ത്തെ സൂചിപ്പിക്കുന്നുണ്ട്. പ്രാതിഭാസിക പ്രപഞ്ചത്തിന്റെ രൂപത്തിൽ സ്വയം പ്രകടമാകുക എന്നത്, അത് യഥാർത്ഥമോ മായികഭ്രമമോ ആകട്ടെ, പരമസത്തയിൽത്തന്നെ അന്തർലീനമാണ്. അതായത്, അതിന്റെ ചലനങ്ങൾ നിയമങ്ങളാൽ നിർണ്ണിതമാണ്; അവ പരമസത്തയുടെ നിയമങ്ങളാണ്, എങ്കിലും നിയമങ്ങൾ തീർത്തും നിയമങ്ങൾതന്നെയാണ്. തീർത്തും നിയമനിയന്ത്രിതമായ ഒരു സംവിധാനത്തിൽ സ്വാതന്ത്ര്യം ഒട്ടുമില്ല. നിർണ്ണീതതയ്ക്കു വിധേയമായ അസ്തിത്വം നിബന്ധനകൾക്കുള്ളിലാണ്; അതുകൊണ്ട് അതിന് ആദ്ധ്യാത്മികമാകാനും കഴിയില്ല.

പിന്നെയും, വളരെ അടിസ്ഥാനപരമായ പ്രശ്നം അവശേഷിക്കുന്നു. അസ്തിത്വം എന്നത് സ്ഥലത്തിലുള്ള വ്യാപനമാണ്. സ്ഥലം എന്ന ഭൗതിക പരികല്പനയാൽ പരിമിതമാക്കപ്പെട്ട ഒന്നിന് ആദ്ധ്യാത്മികമാവാൻ കഴിയില്ല.

സ്ഥലത്തിന്റെയും കാലത്തിന്റെയും കാരണതയുടെയും പരിമിതികളെ ആദ്ധ്യാത്മികമായ ഒന്ന് സ്വയം അതിവർത്തിക്കണം. മതത്തെ അതിന്റെ സഹജമായ അയുക്തികതയിൽ നിന്നു മോചിപ്പിക്കാനും ഒന്നുമില്ലായ്മയിൽ നിന്നുള്ള സൃഷ്ടി എന്ന അപരിഷ്കൃത സിദ്ധാന്തത്തെ വേഷം മാറ്റി അവതരിപ്പിക്കാനുമുള്ള ദൈവശാസ്ത്രത്തിന്റെയും മതദർശനത്തിന്റെയും ശ്രമം, തനിക്കു വെളിയിൽ നിലനിൽക്കുന്ന ഒന്നിനാലും നിയന്ത്രിതമല്ലാത്ത ദൈവത്തിന്റെ അതിരറ്റ സ്വാതന്ത്ര്യത്തെ, അനിയന്ത്രിതമായ ഇച്ഛാശക്തിയെ അദ്ദേഹത്തിൽനിന്ന് എടുത്തുകളഞ്ഞു, പരാധീനതയുടെ അപമാനകരമായ സ്ഥാനത്ത് പ്രതിഷ്ഠിക്കുന്നു – പദാർത്ഥത്തിന്റെ നേരിട്ടുള്ള അധീനതയിലല്ലെങ്കിൽ നിർണ്ണീത നിയമത്തിന്റെ അധീനതയിൽ. നിർണ്ണീതതയുടെ നിയമം, പ്രപഞ്ചം എന്ന ഭൗതിക പ്രതിഭാസത്തെ സൃഷ്ടിക്കാൻ ദൈവത്തെ ബാദ്ധ്യസ്ഥനാക്കുന്ന ഒന്നാണ്. പ്രാപഞ്ചിക പ്രതിഭാസങ്ങളാകട്ടെ, നിർണ്ണീതതയുടെ കർക്കശ നിയമങ്ങളെ അനുസരിച്ചുകൊണ്ട്, പരമസത്തയുടെ ഇച്ഛയെ പരിഗണിക്കാതെ സ്വന്തം വഴിയിലൂടെ പോകുന്നു.

ദൈവത്തെ നശിപ്പിച്ച് ഒന്നുമല്ലാതാക്കുന്നത് – ആദ്ധ്യാത്മികവാദത്തിന്റെ ഉയർന്ന രൂപമായാണ് വിഗ്രഹഭഞ്ജകമായ ഈ പ്രക്രിയ നടക്കുന്നതെങ്കിലും – നിരീശ്വരവാദമാണ്. നിർണ്ണീതതയ്ക്കു കീഴ്പ്പെടുത്തുന്നതുവഴി ആത്മാവിനെ പദാർത്ഥത്തിന്റെ നിലയിലേയ്ക്കു തംതാഴ്ത്തുന്നത് മതവിരുദ്ധതയുടെ ഉച്ചകോടിയാണ്, ആദ്ധ്യാത്മികവാദത്തിന്റെ നിഷേധമാണ് – സ്വയം പൂർത്തീകരണത്തിന്റെ വിനാശകരമായ ഈ പ്രക്രിയ ഭൗതികവാദത്തിനെതിരായ ആക്രമണം എന്ന നിലയ്ക്കാണ് സംഭവിക്കുന്നത് എന്നിരിക്കിലും. പക്ഷെ, ഇത് അനിവാര്യമായ ഒരു വികാസപ്രക്രിയയാണ്. മതം അനിവാര്യമായും ദൈവശാസ്ത്രത്തിലേയ്ക്ക്, ദൈവത്തിന്റെ പ്രകൃതത്തെ വിശദീകരിക്കാനുള്ള നിഷ്ഫലമായ സൈദ്ധാന്തിക ശ്രമത്തിലേയ്ക്കു നയിക്കുന്നു. ദൈവശാസ്ത്രം നിഷ്ഫലമായ സൈദ്ധാന്തിക വിചാരമാണ്, കാരണം ദൈവശാസ്ത്രം സ്വയം ഏറ്റ കർത്തവ്യം നിർവ്വഹിക്കാൻ അതിന് ഒരിയ്ക്കലും കഴിയില്ല. മനുഷ്യമനസ്സിനു ദൈവത്തെ വിവരിക്കാൻ കഴിയുന്നതോടെ ദൈവം ദൈവമല്ലാതാകുന്നു. അതുകൊണ്ട്, ദൈവശാസ്ത്രത്തിന്റെ ചരിത്രപരമായ ധർമ്മം മതമെന്ന നിലയിൽ മതത്തെ നശിപ്പിക്കലാണ്. ദൈവശാസ്ത്രം വിശ്വദേവതാവാദത്തിൽ എത്തിച്ചേരുന്നു. വേദാന്തത്തിന്റെ വിശ്വദേവതാവാദം ഉപനിഷത്തുകളിലെ ഈശ്വരവാദത്തിന്റെ താർക്കികമായ പരിണതഫലമാണ്. വിശ്വദേവതാവാദരൂപത്തിലുള്ള ദൈവശാസ്ത്രം സ്വയം നശിപ്പിക്കുന്നു. കാരണം, അചഞ്ചലമായ വിശ്വദേവതാവാദം ദൈവനിഷേധത്തിലേയ്ക്കാണ് നയിക്കുക.

ആശയപരമായ വികാസത്തിന്റെ അനന്ത പ്രക്രിയ ഇങ്ങനെ പോകുന്നു. ഈ പ്രക്രിയയുടെ ഏതെങ്കിലും ഒരു ബിന്ദുവിനെ പരമകാഷ്ഠയായി നിശ്ചയിച്ച് അതിനെ അവിടെ നിർത്താൻ കഴിയില്ല. വിശ്വദേവതാവാദപരമായ അവസ്ഥയിൽ എത്തിക്കൊണ്ട് ക്രൈസ്തവ ആദ്ധ്യാത്മികവാദം സ്പിനോസയു

ടേയും ഹെഗലിന്റെയും ദർശനത്തിൽ സ്വയം വിലയിച്ച് ഇല്ലാതായി. സ്പിനോസയുടെയും ഹെഗലിന്റെയും ദർശനമാകട്ടെ, അതിന്റെ താർക്കികമായ വികാസം ആധുനിക ഭൗതികവാദ ദർശനത്തിൽ കണ്ടെത്തുകയും ചെയ്തു.

അതേപോലെ വേദാന്തപരമായ വിശ്വേവതാവാദത്തെയും ഇല്ലായ്മ ചെയ്യുന്നത്, ലോകസംസ്കാരത്തിന് ഇന്ത്യയുടെ യഥാർത്ഥ സംഭാവനയായിരിക്കും. ചരിത്രപരമായ കാരണങ്ങളാൽ, ഇന്ത്യൻ ചിന്ത മുന്നോട്ടുപോകുന്നതിൽ പരാജയപ്പെട്ടു. ബുദ്ധമതവിപ്ലവത്തിന്റെ നിർഭാഗ്യകരമായ പരാജയത്തെത്തുടർന്നുണ്ടായ നീണ്ടകാലത്തെ സാമൂഹികമായ നിശ്ചലാവസ്ഥ ഹൈന്ദവ വിശ്വദേവതാവാദത്തെ അതിന്റെ താർക്കികമായ പരിവസാനത്തിൽ എത്തുന്നതിൽനിന്നു തടഞ്ഞുനിർത്തി. ഒരു ദൗർഭാഗ്യം മറ്റൊരു ദൗർഭാഗ്യത്തെ സൃഷ്ടിക്കുകയും ഇന്ത്യൻ ചിന്ത നിശ്ചലാവസ്ഥയിൽതന്നെ നിൽക്കുകയും ചെയ്തു. പക്ഷെ, ലോകം മുന്നോട്ടുപോയി. നീണ്ടകാലത്തെ സാമൂഹിക നിശ്ചലത തകർക്കപ്പെടുന്നതോടെ, താൽക്കാലികമായി നിർത്തിയ സ്ഥാനത്തുനിന്ന് ഇന്ത്യൻ ചിന്ത വളരെവേഗം മുന്നേറുകയും മറ്റുള്ളവർ നേടിയ പുരോഗതിക്കൊപ്പമെത്തുകയും ചെയ്യും. ആദ്യകാല ക്രിസ്തുമതത്തിന്റെ വിപ്ലവകരമായ പങ്ക് അവസാനിച്ചതുമുതൽ ഒരു സഹസ്രാബ്ദത്തിലധികം കാലം യൂറോപ്യൻ ചിന്ത നിഗൂഢവും വിശ്വദേവതാവാദപരവുമായ ആദ്ധ്യാത്മികവാദത്തിൽ അകപ്പെട്ടു കിടക്കുകയായിരുന്നു. അവസാനം അത് ആ വിഷമവൃത്തത്തിൽ നിന്നു പുറത്തുവന്നു. ജീർണ്ണിച്ച ആദ്ധ്യാത്മികവാദത്തിന്റെ മങ്ങിയ വെളിച്ചത്തിൽ നീണ്ടകാലം തങ്ങിനിൽക്കുകയെന്നത് ഇന്ത്യയുടെ വിധിയാണ്. മനുഷ്യരാശിയുടെ മുന്നേറ്റത്തിൽ പങ്കുചേരാൻ ആഗ്രഹിക്കുന്നുവെങ്കിൽ ഇന്ത്യയും ആ ഇരുട്ടിൽനിന്ന് പുറത്തുവരണം. ഇന്ത്യയുടെ നിഗൂഢവും വിശ്വദേവതാവാദപരവുമായ ആദ്ധ്യാത്മികവാദത്തിന്റെ സന്ദേശം ലോകത്തിന് ആവശ്യമില്ല. പാശ്ചാത്യ സംസ്കാരം ആ പരമാനന്ദം അനുഭവിച്ചിട്ട്, അവസാനം അതിനേക്കാൾ ഉൽകൃഷ്ടമായ ഒന്നിനെ സൃഷ്ടിക്കുകയും ചെയ്തിട്ടുണ്ട്. ഇന്ത്യ അതിന്റെ പ്രാചീന സംസ്കാരത്തിന്റെ യഥാർത്ഥ സന്ദേശം സ്വയം പഠിക്കാൻ കഴിവുറ്റതാകണം. ഇന്ത്യയുടെ നിഗൂഢവും വിശ്വദേവതാപരവുമായ ദർശനത്തിന്റെ ശരിയായ മൂല്യനിർണ്ണയം അതിൽ ഉൾച്ചേർന്നിരിക്കുന്ന ഭൗതികവാദത്തിന്റെ ബീജത്തെ തിരിച്ചറിയുകയെന്നതാണ്. ഇന്ത്യ, അതിന്റെ പുരാതന സംസ്ക്കാരത്തിൽനിന്ന് പ്രായോഗിക പ്രചോദനം സ്വീകരിക്കുന്നതിനു, മതപരമായ ചിന്താരീതിയെ ഇല്ലാതാക്കുന്നതും ശാസ്ത്രീയ വിജ്ഞാനം നേടുന്നതിനു പ്രോത്സാഹനം നൽകുന്നതുമായ അതിന്റെ ഗുണപരമായ വശങ്ങളെ പഠിക്കേണ്ടതാണ്. ജീർണ്ണിച്ച ആദ്ധ്യാത്മികവാദത്തിന്റെ ദൂഷിതവലയത്തിൽനിന്നു പുറത്തുകടക്കാൻ സഹായിക്കുന്നതും ഭൗതികവാദ ദർശനം വാഗ്ദാനംചെയ്ത യഥാർത്ഥ ആത്മീയ സ്വാതന്ത്ര്യത്തിലേയ്ക്കുള്ള വഴി കാണിക്കുന്നതുമായിരിക്കും, ഇന്ത്യയുടെ പുരാതന സംസ്ക്കാരത്തെക്കുറിച്ചുള്ള ഏറ്റവും മികച്ച വിലയിരുത്തൽ.

വാമൊഴികഥകൾ

# ഇഹപരസംഹിത - സ്ത്രീപക്ഷകഥകൾ

മനോജ്

## പത്തൊമ്പതാമത്തെ കഥ : അലങ്കാരവസ്തുക്കൾ

ബാലസരസ്വതി അടുത്ത കഥയിലേക്ക് പ്രവേശിച്ചു.

കൈലാസച്ചള്ളയെ കേന്ദ്രീകരിച്ചാണ് നമ്മുടെ അടുത്ത കഥ നടക്കുന്നത്. കൈലാസച്ചള്ളയ്ക്ക് ഭാരതീയ ആത്മീയതയുമായി യാതൊരു ബന്ധവുമില്ല. കൈലാസത്തിലേക്കുള്ള ദുരിതങ്ങൾ തന്നെയാണ് ഈ സ്ഥലത്തിൽ എത്തിപ്പെടാനുമുള്ളത്. തമിഴ്നാടിന്റെ പടിഞ്ഞാറെ അതിർത്തിയോട് ചേർന്നു കിടക്കുന്ന സ്ഥലമാണ്. ചിറ്റൂരിലെ നെല്പാടങ്ങളെ ജലസമൃദ്ധമാക്കുന്ന ശോകനാശിനിയിലെ തടയണയാണ് കൈലാസച്ചള്ളയുടെ പ്രത്യേകത.

പാലക്കാടിന്റെ സാമൂഹ്യഘടനയെ പരിശോധിക്കുമ്പോൾ കൈലാസച്ചള്ള കൃഷിക്കാരായ ഈഴുവൻമാരുടേയും കൃഷിപ്പണിക്കാരായ ചെറുമക്കളുടേയും കേന്ദ്രമാണ്. മുസ്ലീമായി നൂർജഹാന്റെ കുടുംബമുണ്ട്. ക്രിസ്ത്യാനികൾ ആരുമില്ല. നെല്പാടങ്ങളും പനകളും നിറഞ്ഞതാണ് ഭൂപ്രകൃതി. അപൂർവ്വമായി കരിമ്പുമുണ്ട്.

സൈനബയേയും ആമിനയേയുമാണ് നമ്മൾ ഈ കഥയിൽ പ്രധാനമായും കേന്ദ്രീകരിക്കുന്നത്. അവരുടെ ജീവിതത്തെ അറിയാൻ അമ്മയായ നൂർജഹാനെ കുറിച്ചറിയണം. അതുകൊണ്ട് നൂർജഹാനിൽനിന്ന് നമുക്ക് കഥ ആരംഭിക്കാം.

കൈലാസച്ചള്ളക്കാരെ അമ്പരിപ്പിക്കുന്ന കാഴ്ചയായിരുന്നു നൂർജഹാന്റെ അവിടേയ്ക്കുള്ള പ്രവേശനം. മക്കൾ സൈനബയും ഫിറോസും ആമിനയുമായി നൂർജഹാൻ കണക്കമ്പാറയിൽ എത്തി. കാളവണ്ടിയിലായിരുന്നു അവരുടെ വരവ്. അത്യാവശ്യ വീട്ടുസാധനങ്ങളെ കൂടാതെ രണ്ട് ആടുകളും അവരുടെ കൂട്ടത്തിൽ ഉണ്ട്. കണക്കമ്പാറയിൽനിന്ന് കൈലാസച്ചള്ളയിലേക്ക് നീളുന്ന വഴിയിലേക്ക് അവർ യാത്ര തുടർന്നു. ശോകനാശിനി വഴി തടഞ്ഞപ്പോൾ അവർ യാത്ര അവസാനിപ്പിച്ചു.

വണ്ടിക്കാരൻ തിരിച്ചുപോകാൻ ധൃതിപ്പെട്ടപ്പോൾ നൂർജഹാനും മക്കളും വണ്ടിയിൽനിന്ന് സാധനങ്ങളെ എല്ലാം എടുത്ത് അടുത്തുകണ്ട ചായപീടികയുടെ വരാന്തയിൽ വെച്ചു. ആടുകളെ അവർ വേലിയിൽ കെട്ടി ഇടുകയും ചെയ്തു. ചായക്കടക്കാരൻ ചെട്ട്യാരുടേതു തന്നെയാണ് അടുത്തുള്ള പലചരക്കുകട. സന്ധ്യയ്ക്കുള്ള തിരക്കുപിടിച്ച കച്ചവടമാണ്. കൂലിപണിക്കാരായ മിക്ക ഇടപാടുകാരും പലവ്യഞ്ജനങ്ങൾ വാങ്ങുന്ന തിരക്കിലാണ്. നൂർജ

ഹാനേയും കുടുംബത്തേയും കണ്ടെങ്കിലും അവർ മറ്റൊന്നും ശ്രദ്ധിക്കുന്നില്ല.

പലചരക്കുകടയിലെ തിരക്ക് ഒഴിഞ്ഞപ്പോൾ ചെട്ട്യാർ നൂർജഹാന്റെ അടുത്തെത്തി.

"നിങ്ങൾ ആരാണ്? എന്തിനാണ് ഇവിടേയ്ക്കു വന്നത്?"

വീണ്ടും പല ചോദ്യങ്ങളും ചെട്ട്യാർ നൂർജഹാനോട് ചോദിച്ചു. അവൾക്ക് ഒരേ ഒരു മറുപടി മാത്രമാണ് പറയാനുണ്ടായിരുന്നത്.

"നാട്ടിൽ ജീവിക്കാൻ വഴിയില്ലാതെ ഇവിടേയ്ക്ക് വന്നതാണ്. ഇനി ഈ നാടാണ് ഞങ്ങളുടെ വീട്. നിങ്ങൾ ഞങ്ങളെ സഹായിക്കണം. എന്നേയും മക്കളേയും രക്ഷിക്കണം."

മനസ്സലിഞ്ഞ ചെട്ട്യാർ അവരെ ചായക്കടയിൽ രാത്രി തങ്ങാൻ അനുവദിച്ചു. വിശന്നുവലഞ്ഞ അവർക്ക് നേന്ത്രപ്പഴവും അവിലും അയാൾ നല്കി. വീട്ടിലേക്കുപോയ അയാൾ ഉടനടി തിരിച്ചെത്തി. ചായക്കടയിലെ വരാന്തയിൽ ചെട്ട്യാർ രാത്രി കഴിച്ചുകൂട്ടുകയും ചെയ്തു.

രാവിലത്തെ അത്യാവശ്യ ചായക്കച്ചവടത്തിനുശേഷം ചെട്ട്യാർ നൂർജഹാനേയും കൂട്ടി സ്ഥലത്തെ പ്രമുഖ കൃഷിക്കാരനായ പഴനിമലയെ കാണാൻ പുറപ്പെട്ടു. ചെട്ട്യാരുടെ വാക്കുകൾക്കു വഴങ്ങിയ അയാൾ നൂർജഹാന് കൈലാസച്ചള്ളയിൽ ഓലപ്പുര കെട്ടാനുള്ള സ്ഥലം നൽകി. പാതവക്കിൽ പട്ടപ്പുര കെട്ടിയ അവൾ അങ്ങനെ കൈലാസച്ചള്ളക്കാരിയായി തീർന്നു.

ഇനി നമ്മൾ നൂർജഹാൻ കൈലാസച്ചള്ളയിൽ എത്തിപ്പെടാനുള്ള സാഹചര്യത്തെ പരിശോധിക്കാം.

ഇപ്പോൾ സൈനബയ്ക്ക് പതിനാലു കഴിഞ്ഞിരിക്കുന്നു. അവൾക്കു താഴെയുള്ള ഫിറോസിന് പതിമൂന്നും ആമിനയ്ക്ക് പന്ത്രണ്ടുമാണ് പ്രായം. പാലക്കാട്ടെ മേപ്പറമ്പിലാണ് നൂർജഹാൻ ജനിച്ചതും വളർന്നതും. ഉമ്മയും വാപ്പയും അവളുടെ ചെറുപ്പത്തിൽതന്നെ മരിച്ചു. ആങ്ങളമാരും അവരുടെ ഭാര്യമാരും അടങ്ങിയ അവരുടെ കുടുംബത്തിന്റെ എടുത്തുപറയാവുന്ന പ്രത്യേകത ഒരിക്കലും മാറാത്ത ദാരിദ്ര്യമാണ്. ഇളയവളായ നൂർജഹാനെ പതിനാറു തികഞ്ഞതും ഇറച്ചികടക്കാരനായ അബ്ദുള്ള വിവാഹം കഴിച്ചു. മൂന്നു മക്കളായതോടെ അയാൾ അവളെ മൊഴിചൊല്ലി. പിന്നീട് കുടുതൽ ചെറുപ്പമുള്ള മറ്റൊരുത്തിയ ഭാര്യയാക്കി. അതോടെ അവൾ നൂറണിയിൽനിന്ന് മേപ്പറമ്പിൽ മടങ്ങി എത്തി.

മൂന്നു മക്കളുമായി വീട്ടിലെത്തിയ നൂർജഹാനെ അഞ്ച് ആങ്ങളമാരും നീരസത്തോടെ സ്വീകരിച്ചു. അവളുടെ ഏടത്തിമാരെല്ലാം എല്ലാം സഹിച്ച് ഭർത്താക്കൻമാരുടെ വീട്ടിൽ കഴിയുന്നു. നൂർജഹാൻ മാത്രമാണ് മൊഴിചൊല്ലി തിരിച്ചുവന്നിരിക്കുന്നത്. ഏടത്തിയമ്മമാർ പോരടിച്ചു തുടങ്ങിയപ്പോൾ ജനിച്ച വീട്ടിൽ താനും മക്കളും അധികപ്പറ്റായി കഴിഞ്ഞുകൂടുകയാണെന്ന് അവൾ

തിരിച്ചറിഞ്ഞു. അവൾക്കും മക്കൾക്കും ആവശ്യത്തിന് ഭക്ഷണംപോലും ലഭിച്ചില്ല. അവരുടെ വസ്ത്രങ്ങളെല്ലാം തുന്നിക്കൂട്ടി വികൃതമായിരിക്കുന്നു.

മക്കളുടെ ദയനീയാവസ്ഥകണ്ട് നൂർജഹാൻ അടുത്ത വീടുകളിൽ പണിക്കുപോകാൻ ഒരുങ്ങിയതാണ്. അഭിമാനികളായ ആങ്ങളമാർ അവളേയും മക്കളേയും വീട്ടിൽ പൂട്ടിയിടുമെന്ന ഭീഷണിമുഴക്കി.

ഇത്തരമൊരു സാഹചര്യത്തിലാണ് വണ്ടിക്കാരൻ മാമുവിന്റെ സഹായം നൂർജഹാൻ തേടുന്നത്. പൊള്ളാച്ചിയിൽ ആഴ്ചച്ചന്തയ്ക്ക് പതിവായി പോകാറുള്ള അയാൾ അവളേയും മക്കളേയും കൈലാസച്ചള്ളയിൽ എത്തിച്ചു.

പട്ടപ്പുരകെട്ടി താമസം ആരംഭിച്ച നൂർജഹാൻ രണ്ടുദിവസം വെറുതെ വീട്ടിൽ ഇരുന്നു. അവളുടെ ഗതികേടിനെ അറിഞ്ഞ് ചെട്ട്യാർ അരിയും പലവ്യഞ്ജനങ്ങളും നൽകി സഹായിച്ചു. ചെട്ട്യാരുടെ നിർദ്ദേശംകേട്ട് അവൾ പഴനിമലയുടെ അടുത്ത് ജോലി അന്വേഷിച്ച് എത്തുകയും ചെയ്തു.

നടിയലും കളപറിയും കൊയ്ത്തും മെതിയും നൂർജഹാൻ പെട്ടെന്നു തന്നെ പരിശീലിച്ചു. അവളെ മറ്റു പണിക്കാരികൾ പരമാവധി സഹായിക്കുകയും ചെയ്തു. രാവിലെ പണിക്കിറങ്ങുന്ന നൂർജഹാൻ സന്ധ്യയോടെ വീട്ടിൽ തിരിച്ചെത്തും. ഇതിനിടെ ഉച്ചയ്ക്ക് അവൾ ധൃതിപ്പെട്ട് വന്നുപോകും. വീട്ടുകാര്യങ്ങളെല്ലാം സൈനബയാണ് നോക്കി നടത്തിയിരുന്നത്. കൂടാതെ ഒഴിവുസമയങ്ങളിൽ അവളാണ് ആടുകളെ മേയ്ക്കുന്നതും. കൈലാസച്ചള്ളയുടെ വൈവിധ്യങ്ങളിൽ അകപ്പെട്ട ഫിറോസ് പുഴവക്കത്തും കരിമ്പിൻ കാടുകളിലും വെറുതെ അലഞ്ഞുകൊണ്ടിരിക്കും. വെറുതെ സമയം കളയുന്ന ഫിറോസിനെ പുതിയൊരു പണി പഴനിമല ഏല്പിച്ചു. അതോടെ പഴനിമലയുടെ കന്നുകാലികളെ മേയ്ക്കുക അവന്റെ ചുമതലയായി.

ഇപ്പോൾ നൂർജഹാന്റെ കൂടെ ഫിറോസും പണിക്കിറങ്ങുന്നു. വീട്ടുപണികഴിഞ്ഞാൽ സൈനബ ആടുകളുമായി ഫിറോസിന്റെ അടുത്തെത്തും. ആമിനയെ വീട്ടിൽ തനിച്ചുവിടാൻ മടിച്ച നൂർജഹാൻ അവളെ തന്റെ പണിസ്ഥലത്തു കൊണ്ടുപോകുക പതിവായി.

കൈലാസച്ചള്ളയിൽ സ്ഥിരതാമസമാക്കിയ നൂർജഹാന്റേയും മക്കളുടേയും ജീവിതം പ്രകടമായ മാറ്റങ്ങൾ ഇല്ലാതെ മുമ്പോട്ടുനീങ്ങി. ചെറിയൊരു കാലയളവുകൊണ്ടുതന്നെ അവരുടെ ജീവിതം മെച്ചപ്പെട്ടു. പട്ടപ്പുര മേയ്ഞ്ഞു മടുത്ത നൂർജഹാൻ വീടിനെ ഓട്ടുപ്പുരയാക്കി. അത്യാവശ്യ വീട്ടുസാധനങ്ങളും അവൾ വാങ്ങിച്ചു. സൈനബയുടെ ഈർക്കിൽ തിരുകിയ കാതുകളിൽ ഇപ്പോൾ സ്വർണ്ണത്തിന്റെ ലോലാക്കുകളാണ്. ആമിനയുടെ കാതുകളിലും സ്വർണ്ണവളയങ്ങൾ തൂങ്ങികിടക്കുന്നു. മറ്റൊരു വിശേഷം ഇപ്പോൾ സൈനബയ്ക്ക് പതിനാല് ആടുകൾ ഉണ്ടെന്നതാണ്.

നൂർജഹാൻ കൈലാസച്ചള്ളയിൽ വന്ന് ഒരു വർഷം തികയുന്നതിനുമുമ്പായി സൈനബ പ്രായപൂർത്തിയായി. ബന്ധുക്കളേയും നാട്ടുകാരേയും അറി

യിക്കാതെ അവൾ വിശേഷങ്ങളെല്ലാം നടത്തി. സൈനബ ഓരോ ദിവസവും വളരുന്നതുകണ്ട് നൂർജഹാന്റെ മനസ്സ് പിടഞ്ഞുകൊണ്ടിരുന്നു.

സൈനബയുടെ വളർച്ച കണ്ട് അമ്പരന്ന നൂർജഹാൻ മേപ്പറമ്പിലെ വെട്ടിമുറിച്ച ബന്ധം പുതുക്കാൻ നിശ്ചയിച്ചു. സൈനബയുമായി നന്നെ രാവിലെ മേപ്പറമ്പിലേക്ക് പുറപ്പെട്ട അവൾ സന്ധ്യയോടെ വീട്ടിൽ മടങ്ങി എത്തി. തുടർന്ന് ഏഴാംദിവസം സൈനബയെ കാണാൻ മേപ്പറമ്പിൽനിന്ന് ചിലർ വന്നു. സുന്ദരിയായ അവളെ കണ്ടപ്പോൾ എത്രയും വേഗം വിവാഹം നടത്താൻ അവർ നിർബ്ബന്ധിച്ചു.

സൈനബയുടെ നിക്കാഹിന് പഴനിമല നൂർജഹാനെ നിർല്ലോഭം സഹായിച്ചു. ചെട്ട്യാരും കൈക്കടമായി കുറേ പണം അവൾക്കു നൽകി. പത്ത് ആടുകളെ അവൾ വിൽക്കുകയുമുണ്ടായി. അതോടെ വലിയ ആഘോഷങ്ങളില്ലാതെ സൈനബയുടെ നിക്കാഹ് നടന്നു.

സൈനബയുടെ ജീവിതത്തിലെ നരകീയ ഓർമ്മയാണ് അവളുടെ ആദ്യ രാത്രി. ഉറങ്ങികിടന്ന അവളെ ഭർത്താവായ യൂസഫ് തട്ടിയുണർത്തി. അയാൾ അടുത്തുകിടന്നപ്പോൾ അവൾ നിലവിളിക്കാൻ ആഞ്ഞതാണ്. വായ പൊത്തിപിടിച്ച അയാൾ സൈനബയുടെ എതിർപ്പുകളെ അവഗണിച്ച് അവളിലേക്ക് ബലമായി പ്രവേശിച്ചു. പിറ്റേന്ന് അയാളുടെ ഇഷ്ടം നോക്കാൻ അവൾ തീരുമാനിച്ചു. ഇത്തവണ യൂസഫുമായി ബന്ധപ്പെടുമ്പോൾ വല്ലാത്തൊരു അനുഭൂതിയാണ് അവൾക്ക് തോന്നയിത്. എങ്കിലും അയാളോട് താല്പര്യമോ സ്നേഹമോ ഒന്നും അവൾക്ക് തോന്നിയില്ല.

വിവാഹത്തിന്റെ ആദ്യദിവസങ്ങളിൽ യൂസഫ് വീട്ടിൽതന്നെയായിരുന്നു. എങ്കിലും അയാൾ രാത്രിയിലാണ് അവളുടെ അടുത്തെത്തുക. ഒരാഴ്ച കഴിഞ്ഞപ്പോൾ അവൾക്ക് യൂസഫിനെ വ്യക്തമായും തിരിച്ചറിയാനായി. അർദ്ധരാത്രിയോടെ വണ്ടിത്താവളത്തിൽനിന്ന് സൈക്കിളുമായി അയാൾ പുതുനഗരത്തിലേക്കു പുറപ്പെടും. പിന്നീട് വഴിനീളെ മത്തിവിറ്റ് ഉച്ചയോടെ വീട്ടിൽ എത്തും. അയാൾ വരുന്നതിനുമുമ്പുതന്നെ കാറ്റിൽ കെട്ടനാറ്റം നിറഞ്ഞിരിക്കും. രാത്രിയിൽ അവളുടെ അടുത്തേയ്ക്ക് യൂസഫ് വരുമ്പോഴും മത്തിയുടെ നാറ്റമായിരിക്കും.

പകലിൽ യൂസഫ് സൈനബയോട് ഒരിക്കലും സംസാരിക്കാറില്ല. അയാൾ ഇപ്പോഴും ഉമ്മയുടെ കാൽക്കീഴിൽ ഒതുങ്ങി നടക്കുന്ന കുട്ടിയാണ്. പകൽ മുഴുക്കെ ഉറങ്ങുന്ന അയാൾ സന്ധ്യമുതൽ വെറുതെ വരാന്തയിൽ ഇരിക്കും. അയാളുടെ ഉമ്മ എപ്പോഴും അവളോട് കല്പനകൾ പുറപ്പെടുവിച്ചുകൊണ്ടിരുന്നു. അവൾ അതൃപ്തിയോടെ ഉമ്മയെ അനുസരിച്ചുവന്നു.

വിവാഹംകഴിഞ്ഞ് ഒരു വർഷത്തിനുശേഷമാണ് സൈനബയ്ക്ക് ദാമ്പത്യത്തെക്കുറിച്ച് വ്യക്തമായ ധാരണയുണ്ടാകുന്നത്. രാത്രിയിലെ നഗ്നതയിൽ ആരംഭിക്കുന്ന ദാമ്പത്യത്തെ അവൾക്ക് സഹിക്കാൻ കഴിഞ്ഞില്ല. എങ്കിലും

സൈനബയുടെ ജീവിതത്തിലേക്ക് യൂസഫ് ഭർത്താവായിതീരുന്നത് രാത്രിയിൽ മാത്രമായിരുന്നു. വീട്ടുകാര്യങ്ങളെല്ലാം ഉമ്മയുടെ ചൊല്പടിക്കാണ് നടന്നിരുന്നത്. അടുത്തുള്ള മറ്റ് മുസ്ലീംവീടുകളിലേയും സ്ഥിതി വ്യത്യസ്തമായിരുന്നില്ല. മിക്ക ഭാര്യമാരും എപ്പോഴും സംഭവിക്കാവുന്ന മൊഴിചൊല്ലലിന്റെ ഭീതിയിലായിരുന്നു.

യൂസഫുമായി ആഴത്തിലുള്ള ഹൃദയബന്ധമൊന്നും സൈനബയ്ക്ക് ഉണ്ടായിരുന്നില്ല. പ്രായത്തിന്റെ ആവശ്യങ്ങളുമായി അവർ ആവേശത്തോടെ ഇണചേർന്നെന്നുമാത്രം. സൈനബയുടെ അയൽക്കാരിയായ മെഹർനീസയും തന്റെ ദാമ്പത്യജീവിതത്തിലെ സ്നേഹരാഹിത്യത്തെകുറിച്ചാണ് എപ്പോഴും പറയുന്നത്. അവളുടെ ഭർത്താവിന്റെ രണ്ടാമത്തെ ഭാര്യയാണ് അവൾ. ആദ്യഭാര്യയെ മൊഴിചൊല്ലിയ അയാൾ സമയംകളയാതെ മെഹർനീസയെ വിവാഹം ചെയ്തു. അയാൾക്ക് പതിനാലും പത്തും വയസ്സുള്ള രണ്ടു മക്കളുമുണ്ട്.

ഒരിക്കൽ ഉച്ചനേരത്ത് വരാന്തയിൽ ഉറങ്ങികിടന്ന യൂസഫിനെ സൈനബ തട്ടിയുണർത്തി. വീട്ടിൽ മറ്റാരും ഇല്ലാത്തതുകൊണ്ട് അവർ അകമുറിയിലേക്കു നടന്നു.

യൂസഫിന്റെ മുഖത്തേയ്ക്ക് തറപ്പിച്ചുനോക്കിയ സൈനബ പറഞ്ഞു:

"ഇണചേരാൻ മാത്രമുള്ളതല്ല ദാമ്പത്യബന്ധം. ഭാര്യയുടെ എല്ലാ ആവശ്യങ്ങളേയും ഭർത്താവാണ് ചെയ്യേണ്ടത്. സ്നേഹമാണ് സ്ത്രീപുരുഷബന്ധത്തെ നിലനിർത്തുന്നത്. അത് നിങ്ങൾക്ക് അറിയില്ലെന്നു തോന്നുന്നു."

അവളോട് പ്രതികരിക്കാതെ പൊട്ടിചിരിച്ച അയാൾ സൈനബയെ ആവേശത്തോടെ നെഞ്ചോടുചേർത്തു. അവളും വികാരത്തള്ളിച്ചയിൽ അകപ്പെട്ടു. തുടർന്ന് അവർ തീവ്രമായ ലൈംഗികബന്ധത്തിൽ ഏർപ്പെട്ടു. സൈനബയുടെ തീക്ഷ്ണമായ സൗന്ദര്യത്തെകണ്ട് യൂസഫ് അമ്പരന്നു. ഭർത്താവിന്റെ നഗ്നതയോട് അവൾക്കും വല്ലാത്ത അഭിനിവേശം തോന്നി.

പുറത്ത് ആരുടേയോ കാൽപെരുമാറ്റംകേട്ട് യൂസഫ് ധൃതിപെട്ട് എണീറ്റു. അവർ പെട്ടെന്നുതന്നെ വസ്ത്രങ്ങളിലേക്ക് മടങ്ങി. അകത്തേയ്ക്ക് വന്ന ഉമ്മ മകനേയും മരുമകളേയും മാറിമാറിനോക്കി. അകമുറിയിൽ സംഭവിച്ച കാര്യങ്ങളെ ഉമ്മയ്ക്ക് ഊഹിച്ചറിയാനായി.

യൂസഫുമായി പകലിൽ ബന്ധപ്പെട്ട സൈനബ കൊള്ളരുതാത്തവളാണെന്ന് ഉമ്മ പ്രഖ്യാപിച്ചു. അതോടെ നാടും വീടും ഒരുപോലെ നടുങ്ങി. ഉമ്മയുടെ ചൊല്പടിക്കാരനായ യൂസഫ് മൊഴിചൊല്ലി അവളുമായുള്ള ദാമ്പത്യബന്ധം അവസാനിപ്പിച്ചു.

കൈലാസച്ചള്ളയിൽ തിരിച്ചെത്തിയ സൈനബ വീണ്ടും ആടുകളെ മേയ്ച്ചു തുടങ്ങി. അവളുടെ ഓർമ്മകളിലേക്കുപോലും യൂസഫ് കടന്നുവന്നില്ല. രാത്രിയിൽ തനിച്ചുകിടക്കുമ്പോൾ ഇണചേരലിന്റെ സുഖാനുഭൂതികളെ അവൾ ഓർമ്മിക്കും. ഭാര്യയായതോടെ അവൾക്ക് സ്വന്തം ശരീരത്തെകുറിച്ച്

വ്യക്തമായ ധാരണയുണ്ടായി. പുരുഷനേയും അവൾ ഇഴപിരിച്ച് മനസ്സിലാക്കി. ദാമ്പത്യബന്ധത്തെ നിലനിർത്തുന്നത് ശരീരത്തിന് അപ്പുറത്തുള്ള ചില താണെന്നും അവൾക്ക് തിരിച്ചറിയാനായി.

യൂസഫിനുശേഷം മുഹമ്മദാണ് സൈനബയുടെ ജീവിതത്തിലേക്ക് കടന്നുവരുന്നത്. അലൂമിനിയ പാത്രങ്ങൾ വിൽക്കാനും പഴയ സാധനങ്ങൾ വാങ്ങിക്കാനുമായി നാടുചുറ്റുന്ന അയാൾ ഇടയ്ക്കിടെ കൈലാസച്ചള്ളയിലും വരാറുണ്ട്. സ്ഥലത്തെ ഏക മുസ്ലീം കുടുംബവുമായി അയാൾ വളരെ പെട്ടെന്ന് അടുക്കുകയും ചെയ്തു. നൂർജഹാനോട് അയാൾ മനസ്സുതുറന്ന് തന്റെ ഇഷ്ടത്തെ അറിയിച്ചു. മകളുടെ ഭാവിയെ ഓർത്ത് അവൾക്ക് എതിരഭിപ്രായമൊന്നും ഉണ്ടായിരുന്നില്ല. ആദ്യഭാര്യയെ മൊഴിചൊല്ലിയ മുഹമ്മദ് പെണ്ണന്വേഷണത്തിന്റെ തിരക്കിലാണ് സൈനബയെ കണ്ടുമുട്ടുന്നത്. ആദ്യഭാര്യയിൽ ഒരാൺകുട്ടിയുമുണ്ട്. രണ്ടാംകെട്ടിന് കൂടുതൽ മെച്ചപ്പെട്ട ആരും വരില്ലെന്ന് നൂർജഹാന് അറിയാം.

വിരലിൽ എണ്ണാവുന്ന ബന്ധുക്കളുടെ സാന്നിദ്ധ്യത്തിൽ മുഹമ്മദും സൈനബയും വിവാഹിതരായി. അന്നുതന്നെ അവർ കൊടുന്തരപ്പുള്ളിയിലേക്ക് യാത്രയായി. ഉമ്മയും നാലുവയസ്സുകാരൻ മകനും അടങ്ങുന്നതാണ് മുഹമ്മദിന്റെ കുടുംബം. അയാളുടെ അഞ്ചാംവയസ്സിൽ വാപ്പ ഉമ്മയെ മൊഴിചൊല്ലി. മറ്റൊരു വിവാഹത്തിന് തയ്യാറാകാത്ത ഉമ്മ മകനിൽ തന്റെ ജീവിതത്തെ മുഴുവൻ സമർപ്പിച്ചു.

രാവിലെ ഏഴുമണിയോടെ സൈക്കിളിൽ അലൂമിനിയ പാത്രങ്ങളുമായി ഇറങ്ങുന്ന മുഹമ്മദ് സന്ധ്യയോടെ വീട്ടിൽ തിരിച്ചെത്തും. രാത്രിയാകുന്നതുവരെ അയാൾ വെറുതെ വരാന്തയിൽ ഇരിയ്ക്കും. ഇതിനിടെ അനേകം ബീഡികളെ അയാൾ വലിച്ചുതീർക്കും. രാത്രി സൈനബ അടുത്തെത്തിയാൽ മുഹമ്മദ് വല്ലാത്ത ആർത്തിയോടെ അവളെ നെഞ്ചോടുചേർക്കും. പിന്നീട് അയാൾ അവളിലേക്ക് ആഴ്ന്നിറങ്ങും. അതിനുശേഷം അവളിൽനിന്ന് വിട്ടുമാറി കിടന്ന് ഉറങ്ങുകയും ചെയ്യും.

പുലർച്ചെ എണീക്കുന്ന മുഹമ്മദ് സമയം കളയാതെ പണിക്ക് പുറപ്പെടും. അന്നത്തെ ചെലവിനുവേണ്ട പണം അയാൾ ഉമ്മയെയാണ് ഏല്പിക്കുക. ഉമ്മയുടെ ഔദാര്യംകൊണ്ട് അവൾ സ്വന്തം ആവശ്യങ്ങളെ നടത്തി. ദരിദ്രമായ ചുറ്റുപാടുകളിൽനിന്നു വന്ന സൈനബയ്ക്ക് മോഹങ്ങളും വ്യാമോഹങ്ങളും ഉണ്ടായിരുന്നില്ല. ഒരാഴ്ചത്തെ അരിയും പലവ്യഞ്ജനങ്ങളും വീട്ടിൽ എപ്പോഴും ഉള്ളതുകൊണ്ട് അവൾക്ക് യഥേഷ്ടം ആഹാരം ലഭിച്ചു.

എടുത്തുപറയത്തക്ക വിശേഷങ്ങൾ ഇല്ലാതെ സൈനബയുടെ ദിവസങ്ങൾ കടന്നുപോയി. എല്ലാ രാത്രികളിലുമുള്ള വേഴ്ച്ചക്കുശേഷം മുഹമ്മദ് അവളിൽനിന്നു വിട്ടുമാറി കിടന്നു. ഭാര്യാഭർത്തൃബന്ധം മനസ്സിനെ കേന്ദ്രീകരിച്ച ജീവിതമാണെന്ന് അവൾ അപ്പോഴും കരുതി. എങ്കിലും അവൾ തന്റെ

മനസ്സിനെ ഒതുക്കിപിടിച്ച് മുഹമ്മദിന്റെ ആവശ്യങ്ങളെ അനുസരിച്ചു. യൂസഫ് മൊഴിചൊല്ലിയപ്പോൾ നാട്ടുകാരും ബന്ധുക്കളും അവളെയാണ് കുറ്റക്കാരിയാക്കിയത്.

മുഹമ്മദുമായി ഒത്തുപോകാൻ സൈനബ ശ്രമിച്ചെങ്കിലും യാദൃച്ഛിക സംഭവങ്ങൾ അവളുടെ ജീവിതത്തെ വഴിതിരിച്ചുവിടുന്നതിനെയാണ് ഇനി നമ്മൾ കാണുന്നത്.

സ്നേഹിതൻ ആസിം ഗൾഫിൽനിന്ന് നാട്ടിൽ വന്നപ്പോൾ മുഹമ്മദ് ഏറെ സന്തോഷിച്ചു. അയാൾ മുഹമ്മദിനെ ഗൾഫിലേക്ക് കൊണ്ടുപോകാനുള്ള വിസയുമായി വന്നിരിക്കുകയാണ്. ആസിം ഒരുമാസം നാട്ടിൽ തങ്ങി. അതിനുശേഷം അയാൾ മുഹമ്മദുമായി ഗൾഫിലേക്ക് വിമാനം കയറി. തുടർന്ന് പറയത്തക്ക വിശേഷങ്ങൾ ഇല്ലാതെ സൈനബയുടെ ജീവിതം ഇഴഞ്ഞുകൊണ്ടിരുന്നു. മൂന്നാം മാസം മുതൽ കൃത്യമായി ഉമ്മയ്ക്ക് ഡ്രാഫ്റ്റുകൾ മുഹമ്മദ് അയച്ചുകൊണ്ടിരുന്നു. സൈനബയുടെ ജീവിതം വീട്ടുപണികൾ ചെയ്യലും തീറ്റയും ഉറക്കവും മാത്രമായി. ഒരു വർഷം തികയുന്നതിനുമുമ്പുതന്നെ അവൾ ഭർത്താവിനോട് നാട്ടിൽ വരാൻ ആവശ്യപ്പെട്ടു തുടങ്ങി. തന്റെ ഭൂതകാലത്തെ ഓർമ്മിച്ച മുഹമ്മദ് ചില തീരുമാനങ്ങളോടെ ഗൾഫിൽ പണി എടുത്തു. നല്ലൊരു ടെറസ് വീടും നല്ലൊരു കച്ചവടവും അയാളുടെ സ്വപ്നമായിരുന്നു.

രണ്ടുവർഷംകൊണ്ടുതന്നെ മുഹമ്മദ് കൊടുന്തരപ്പുള്ളിയിൽ നല്ലൊരു ടെറസ്സ് വീട് കെട്ടി. ഉമ്മയാണ് കരാറുകാരനുമായി ബന്ധപ്പെടുന്നതും വീടുകെട്ടാൻ മേൽനോട്ടം വഹിക്കുന്നതും. സൈനബ എല്ലാറ്റിനും സാക്ഷിയായെന്നു മാത്രം. വീടുകെട്ടി കഴിഞ്ഞ മുഹമ്മദ് സമൂഹത്തിൽ മാന്യമായി ജീവിക്കേണ്ടതിനെക്കുറിച്ച് ഉമ്മയ്ക്കും സൈനബയ്ക്കും വിസ്തരിച്ച് എഴുതി. വിലപിടിപ്പുള്ള സെറ്റികളും ആധുനിക ഗൃഹോപകരണങ്ങളും അവളുടെ ജീവിതത്തിന്റെ ഭാഗമായി. പോസ്റ്റുമാൻ ഇടയ്ക്കിടെ കൊണ്ടുവരുന്ന പാർസലുകളിൽ ഉമ്മയ്ക്കും സൈനബയ്ക്കുംവേണ്ടി മിന്നിതിളങ്ങുന്ന സാരികളാണ് ഉണ്ടായിരുന്നത്. ഉമ്മ തനിക്കും അവൾക്കുംവേണ്ടി കാണാൻ ധാരാളിത്തമുള്ള സ്വർണ്ണാഭരണങ്ങളേയും വാങ്ങിച്ചു.

നന്ദിനിറഞ്ഞ മനസ്സോടെ മുഹമ്മദിനുവേണ്ടി കാത്തിരുന്ന സൈനബയുടെ ദയനീയാവസ്ഥയിലേക്ക് ഇനി നമ്മൾ കടന്നുചെല്ലുന്നു. മനുഷ്യന്റെ കണക്കുകൂട്ടലുകൾപോലെ ഉരുതിരിഞ്ഞു വരുന്നതല്ല ജീവിതം. സൈനബയുടെ ജീവിതത്തിലും അതാണ് സംഭവിച്ചത്.

ഗൾഫിൽനിന്നു വന്ന മുഹമ്മദിന്റെ കത്തു വായിച്ച സൈനബ കണ്ണുമഞ്ഞളിച്ച് സെറ്റിയിൽ തളർന്നിരുന്നു. ഗൾഫിൽവെച്ച് അയാൾ അവളെ മൊഴിചൊല്ലിയ വിവരമാണ് അറിയിച്ചിരിക്കുന്നത്. കത്തുകിട്ടിയാൽ ഉടനടി കൈലാസച്ചള്ളയിലേക്ക് മടങ്ങി പോകണമെന്നും അയാൾ എഴുതി. നൂർജഹാന് കത്തെഴുതിയിട്ടുണ്ടെന്നും അയാൾ സൂചിപ്പിച്ചു. ഉമ്മയ്ക്ക് എഴുതിയ കത്തിൽ

താൻ ഉടനെ നാട്ടിൽ വരുന്നുണ്ടെന്നും ആസിമിന്റെ പെങ്ങളെ വിവാഹം കഴിക്കുകയാണെന്നും എഴുതി.

എഴുത്തിലെ വിവരം അറിഞ്ഞ ഉമ്മ പറഞ്ഞു:

"അവൻ മൊഴിചൊല്ലിയ ഉമ്മാന്റെ മകനാണെന്ന കാര്യം മറന്നു. ഇത് ആണുങ്ങളുടെ ലോകമാണ് മകളേ. ആണിന്റെ ലോകത്തിൽ പെണ്ണിന് നീതി ലഭിക്കില്ല."

നാലുമണിയോടെ നൂർജഹാൻ കൊടുന്തരപ്പുള്ളിയിൽ എത്തി. അവളുടെ കയ്യിലും മഹമ്മദ് എഴുതിയ കത്തുണ്ടായിരുന്നു. അവൾ അകത്തേയ്ക്കു കയറാതെ വീട്ടുമുറ്റത്തുതന്നെ നിന്നു. സൈനബ പടി ഇറങ്ങാനുള്ള ഒരുക്കത്തോടെ മുറിയിലേക്കു കയറി. അത്യാവശ്യ വസ്ത്രങ്ങളെ മാത്രം എടുത്ത അവൾ നൂർജഹാന്റെ കൂടെ ഇടവഴിയിലേക്ക് ഇറങ്ങി.

സന്ധ്യയോടെ അവർ കൈലാസച്ചള്ളയിൽ എത്തി.

പിറ്റേന്ന് പാടത്തേയ്ക്ക് പണിക്കു പുറപ്പെട്ട നൂർജഹാന്റെ കൂടെ ഇറങ്ങാൻ സൈനബയും തയ്യാറായി. നൂർജഹാൻ മകളെ വീട്ടിലേക്കുതന്നെ തിരിച്ചയച്ചു. ഇപ്പോൾ സൈനബയ്ക്ക് മേയ്ച്ചു നടക്കാൻ എട്ട് ആടുകളുണ്ട്. സൈനബ വിവാഹിതയായതോടെ ആമിനയാണ് ആടുകളെ മേയ്ക്കുന്നത്.

സൈനബയുടെ വിവാഹം കഴിഞ്ഞപ്പോൾ നൂർജഹാൻ ആമിനയെക്കുറിച്ച് ചിന്തിച്ചുതുടങ്ങി. പ്രായംതികഞ്ഞ അവളും പൊട്ടിതെറിയ്ക്കാനായി കാത്തുനിൽക്കുന്നു. പണിതിരക്കുള്ള ദിവസങ്ങളിൽ നൂർജഹാൻ ആമിനയേയും പാടത്തേയ്ക്ക് കൂട്ടാറുണ്ട്. അവൾ പെട്ടെന്നു തന്നെ കൃഷിപ്പണി എല്ലാം ശീലിച്ചു. ഫിറോസ് ഇപ്പോൾ കണക്കമ്പാറയിലെ വിറകുപേട്ടയിലാണ്. കയ്യും മെയ്യും വിയർത്തു പണിയെടുക്കുന്ന ഫിറോസ് നാട്ടിലെ അറിയപ്പെടുന്ന വിറകുവെട്ടുകാരനായിരിക്കുന്നു.

ഫിറോസിന് സ്ഥിരമായി വരുമാനം ലഭിച്ചു തുടങ്ങിയതോടെ നൂർജഹാന്റെ പ്രാരബ്ധങ്ങൾ കുറഞ്ഞു. തന്റെ വരുമാനത്തെ മിച്ചംവെയ്ക്കാൻ അവൾക്കു കഴിഞ്ഞു. എങ്കിലും പെൺമക്കൾ നൂർജഹാന്റെ ഉറക്കംകെടുത്തുന്ന തീരാപ്രശ്നങ്ങളായി തുടരുകയാണ്.

കൈലാസച്ചള്ളയിൽ തിരിച്ചെത്തിയ സൈനബ പുഴയോരത്തും തുറസ്സായ പറമ്പുകളിലും ആടുകളെ മേയ്ച്ച് നേരം കളഞ്ഞു. അവളുടെ മുമ്പിൽ പ്രതീക്ഷകളില്ലാത്ത ലോകം വിടർന്നും കൊഴിഞ്ഞുംകൊണ്ടിരുന്നു. കഴിഞ്ഞ കാലങ്ങളിലെ അനുഭവങ്ങളിൽനിന്ന് അവൾക്ക് ജീവിതത്തെ സംബന്ധിച്ച ഏകദേശധാരണ ഉണ്ടായിട്ടുണ്ട്. ഉപയോഗിച്ച് വലിച്ചെറിയാവുന്ന പാഴ്വസ്തുവാണ് സ്ത്രീ. ഭർത്താക്കന്മാരായ രണ്ടുപേരും അവളുടെ ശരീരത്തിലാണ് ശ്രദ്ധിച്ചിരുന്നത്. അവരാരും അവളുടെ മനസ്സിനെ കണ്ടതെ ഇല്ല.

കൈലാസച്ചള്ളയിൽ തിരിച്ചെത്തിയ സൈനബ വിലക്കുകളില്ലാത്ത സ്വാതന്ത്ര്യം അനുഭവിച്ചു. നൂർജഹാന് അവളെ പൂർണ്ണവിശ്വാസമായിരുന്നു.

മകൾ അബദ്ധത്തിൽപ്പെട്ടില്ലെന്ന് അവൾ കരുതി. എങ്കിലും ആമിനയ്ക്ക് മാർഗ്ഗ തടസ്സമായി നിൽക്കുന്ന സൈനബ നൂർജഹാന്റെ തീരാത്ത മനോവേദനയായി.

ഇനി നമുക്ക് ആമിനയെ പിന്തുടരാം.

സൈനബയെപോലെ വെളുത്ത സുന്ദരിയല്ല ആമിന. ഇരുണ്ടനിറവും മിതമായ വണ്ണവുമുള്ള അവളെ ആരും പെട്ടെന്ന് ശ്രദ്ധിക്കും. വിടർന്ന കണ്ണുകളും ചുരുണ്ട് ഇടതിങ്ങിയ മുടിയുമാണ് അവളുടെ പ്രത്യേകത. പ്രായ പൂർത്തിയായി അനേകം പുഷ്പിക്കലുകൾ നടന്നതോടെ ആമിന കൂടുതൽ സുന്ദരിയായി. പാടത്തെ ചെളിവെള്ളത്തിൽ കണ്ട തന്റെ പ്രതിരൂപത്തെ അവൾ അത്ഭുതത്തോടെ നോക്കി. താനും സുന്ദരിയാണെന്ന തോന്നൽ അവൾക്കു ണ്ടായി.

സൈനബ രണ്ടാമതും മൊഴിചൊല്ലി വീട്ടിൽ എത്തിയപ്പോൾ ആമിന യുടെ മനസ്സിലെ മൃദുല വികാരങ്ങളെല്ലാം ചോർന്നുപോയി. ജീവിതത്തെ മുഖാമുഖം കണ്ട് ചില തീരുമാനങ്ങളിൽ എത്താൻ അവൾക്കു കഴിഞ്ഞു. അതോടെ പാടത്തെ ചെളിവെള്ളത്തിലെ തന്റെ പ്രതിരൂപത്തോടുപോലും അവൾക്ക് വെറുപ്പായി. ആണുങ്ങളെ അവൾക്ക് സഹിക്കാൻ കഴിഞ്ഞില്ല. അവ രുടെ സാമീപ്യത്തിൽനിന്ന് അവൾ പരമാവധി അകലാൻ ശ്രമിച്ചു.

ആമിനയുടെ ജീവിതഗതിയുമായി പല ആണുങ്ങളും ബന്ധപ്പെട്ടിരി ക്കുന്നു എന്നതാണ് സത്യം. അവയെയാണ് ഇനി നമ്മൾ പരിശോധിക്കുന്നത്.

കണക്കമ്പാറ കൈലാസച്ചള്ള റോഡ് ടാർചെയ്യാൻ കരാർ എടുത്തു ഇസ്മയിൽ ആമിനയുടെ ജീവിതത്തിലേക്ക് കടന്നുവന്നു. റോഡുപണി തുട ങ്ങിയപ്പോൾ നൂർജഹാനും ആമിനയും പണിക്കാരായി ചേർന്നു. കൊയ്ത്തും മെതിയും കഴിഞ്ഞ് വെറുതെ വീട്ടിൽ ഇരുന്ന അവർക്ക് റോഡുപണി വലിയ അനുഗ്രഹമായി. പൊള്ളുന്ന വെയിലും വെന്തുരുകുന്ന ടാറും വകവെ യ്ക്കാത്ത അവർ മികച്ച പണിക്കൂലിയിൽ മാത്രം ശ്രദ്ധ ഊന്നി.

കൈലാസച്ചള്ളയിലെ ഏക മുസ്ലീം കുടുംബത്തോട് ഇസ്മയിൽ പെട്ടെന്നുതന്നെ അടുത്തു. നൂർജഹാന്റെ തന്റേടത്തോട് അയാൾക്ക് ആദരവും തോന്നി. റോഡുപണി കഴിഞ്ഞ് തിരിച്ചുപോയ ഇസ്മയിൽ വീണ്ടും കൈലാ സച്ചള്ളയിലേക്ക് വരില്ലെന്ന് എല്ലാവരും കരുതി. എന്നാൽ ഒരു ദിവസം ഉച്ച നേരത്ത് അയാൾപടിക്കൽ കാറുനിർത്തി വീട്ടിലേക്ക് കയറിവന്നപ്പോൾ നാട്ടു കാരെപോലെ നൂർജഹാനും അമ്പരന്നു.

വരാന്തയിലെ സ്റ്റൂളിൽ ഇരുന്ന ഇസ്മയിൽ പറഞ്ഞു:

“ഞാനൊരു കല്ല്യാണ കാര്യവുമായാണ് വന്നിരിക്കുന്നത്. എന്റെ കല്യാ ണകാര്യമാണ്. ആമിനയെ എനിക്കുവേണം. നിങ്ങൾക്ക് സമ്മതമാണോ എന്ന റിയണം. പ്രത്യേകിച്ച് ആമിനയുടെ മനസ്സാണ് അറിയേണ്ടത്.”

യാതൊരു മറയുമില്ലാതെ ഇസ്മയിൽ തന്റെ ജീവിത പരിസരത്തെ നൂർജ ഹാനോട് വിവരിച്ചു പറഞ്ഞു. ഇസ്മയിൽ അഞ്ചുവർഷംമുമ്പ് വിവാഹി

തനായി. ഭാര്യ അനീഷയോടൊപ്പമാണ് ഇപ്പോഴും താമസം. നാലുവർഷംമു മ്പുവരെ മക്കളുണ്ടാകുമെന്ന് അയാൾ പ്രതീക്ഷിച്ചിരുന്നു. എന്നാൽ കഴിഞ്ഞ ഒരു വർഷമായി അനീഷ തളർവാതം ബാധിച്ച് കിടപ്പിലാണ്. അനീഷയെ ശുശ്രൂഷിക്കാനും വംശം നിലനിർത്താനും വേണ്ടിയാണ് അയാൾ മറ്റൊരു വിവാഹത്തിന് ഒരുങ്ങുന്നത്.

സമ്പന്നനായ ഇസ്മയിൽ വിവാഹാലോചനയുമായി വന്നപ്പോൾ നൂർജ ഹാൻ കൂടുതലൊന്നും ചിന്തിച്ചില്ല. അവളുടെ ഭാവനകൾക്ക് അപ്പുറത്തുള്ള ലോകമാണ് കൺമുമ്പിൽ തെളിയുന്നത്. ഇരുപത് ഏക്കർ നെൽകൃഷിയും ഇരുനിലവീടും അയാൾക്ക് സ്വന്തമായുണ്ട്. റോഡുപണിക്കായുള്ള അനേകം വാഹനങ്ങളുടെ ഉടമയുമാണ്. ഉമ്മയും വാപ്പയും എന്നോ മരിച്ചു കഴിഞ്ഞു. സ്വത്തിന് അവകാശം പറയാൻ മറ്റാരുമില്ല.

ആമിനയുടേയും ഇസ്മയിലിന്റേയും വിവാഹം എത്രയും വേഗം നട ത്തണമെന്ന് നൂർജഹാൻ ആഗ്രഹിച്ചു.

ആഘോഷങ്ങളൊന്നുമില്ലാതെ ആമിനയുടേയും ഇസ്മയിലിന്റേയും വിവാഹം നടന്നു. ചില സുഹൃത്തുക്കളും അടുത്ത ബന്ധുക്കളും മാത്രം ചട ങ്ങിൽ പങ്കെടുത്തു. തിരക്കും ബഹളവും ഒഴിഞ്ഞപ്പോൾ ഇസ്മയിൽ ആമിന യുമായി അനീഷയുടെ അടുത്തെത്തി. ആമിനയെ കട്ടിലിൽ പിടിച്ചിരുത്തിയ അനീഷ പറഞ്ഞു:

"ഇനി നീ ഈ വീടിനേയും ഇദ്ദേഹത്തേയും നല്ലതുപോലെ നോക്കണം. അള്ളാഹു നിനക്കാവും ഇദ്ദേഹത്തിന്റെ കുട്ടികളുടെ അമ്മയാകാൻ വിധിച്ചി രിക്കുക. ശരീരം തളർന്നു കിടക്കുന്ന ഞാൻ നിനക്കൊരു ഉപദ്രവമാകില്ല. എത്രയും വേഗം മരിക്കാനാണ് ഞാൻ അള്ളാഹുവിനോട് പ്രാർത്ഥിക്കുന്നത്. ഈ സ്വത്തിന്റെ എല്ലാം ഉടമ നീയും നിന്റെ മക്കളുമാണ്. അദ്ദേഹത്തെ സന്തോ ഷിപ്പിക്കാൻ ശ്രമികകുക. എനിക്കതിനു കഴിഞ്ഞില്ല. നിനക്കെങ്കിലും അതിനു കഴിയട്ടേ."

അനീഷയോട് വെറുപ്പും വൈരാഗ്യവുമല്ല സഹതാപമാണ് ആമിനയ്ക്ക് തോന്നിയത്.

സ്നേഹപരിലാളനകളോടെ ആമിനയുടെ ആദ്യരാത്രി കടന്നുപോയി. അവളുടെ ആവശ്യങ്ങളെ അറിഞ്ഞാണ് ഇസ്മയിൽ ഇടപഴകിയത്. അയാ ളുടെ നെഞ്ചിൽ മുഖംചേർത്തു കിടന്ന അവൾ പുരുഷനെ സംബന്ധിച്ച തെറ്റി ദ്ധാരണകളെ എല്ലാം മാറ്റിപണിതു.

നന്നെ രാവിലെ എണീറ്റ ആമിന പണിക്കാരി വരുന്നതിനുമുമ്പ് അത്യാ വശ്യ അടുക്കള പണികളെല്ലാം ചെയ്തു. അവൾ ഇസ്മയിലിനും അനീ ഷയ്ക്കും ചായ നൽകി. പലഹാരങ്ങളുമുണ്ടാക്കി. അടുക്കളപണി ആമിന ഏറ്റെടുത്തതോടെ പണിക്കാരി നബീസയ്ക്ക് അനീഷയെ ശുശ്രൂഷിക്കാൻ ധാരാളം സമയം ലഭിച്ചു.

പതിനെട്ടുകാരിയായ ആമിന വിവാഹ ജീവിതത്തെ സംബന്ധിച്ച് ഒരുപാട് സങ്കല്പങ്ങൾ മനസ്സിൽ സൂക്ഷിച്ചുവെച്ചിരുന്നു. അവളുടെ മനസ്സറിഞ്ഞ് ഇസ്മയിൽ എപ്പോഴും പെരുമാറി. തന്റെ തിരക്കുപിടിച്ച ജീവിതത്തിൽ അവൾക്കുവേണ്ടി അയാൾ സമയം കണ്ടെത്തി. ധാരാളം വസ്ത്രങ്ങളും സ്വർണ്ണാഭരണങ്ങളും അയാൾ അവൾക്കുവാങ്ങിച്ചുകൊടുത്തു. എങ്കിലും അയാൾ എപ്പോഴും ആമിനയെ ഓർമ്മിപ്പിച്ചു.

"നീ എന്റെ രണ്ടാം ഭാര്യയാണെന്ന് നീ എപ്പോഴും ഓർമ്മിക്കണം. അനീഷയ്ക്കും എന്റെ വംശം നിലനിർത്താനും വേണ്ടിയാണ് ഞാൻ നിന്നെ വിവാഹം കഴിച്ചത്. ഞാൻ ഇതു പറയുമ്പോൾ നിനക്ക് വിഷമമൊന്നും തോന്നരുത്. മൃഗമായിരുന്ന എന്നെ മനുഷ്യനാക്കിയത് അനീഷയാണ്. വാപ്പ ഊട്ടിയിലും ബാംഗ്ലൂരിലുമാണ് എന്നെ പഠിപ്പിച്ചത്. ധനവാനായ ഞാൻ പണംകൊണ്ട് ലോകം കീഴടക്കാമെന്നു കരുതി. അനീഷ എന്റെ ജീവിതത്തിലേക്കു വരുന്നതുവരെ എല്ലാ വൃത്തികേടുകളിലും മുഴുകിയാണ് ഞാൻ ജീവിച്ചത്. അനീഷയാണ് സ്നേഹമാണ് മനുഷ്യന്റെ മഹത്വമെന്ന് എന്നെ പഠിപ്പിച്ചത്. അതുകൊണ്ട് എന്റെ ജീവിതത്തിൽ എക്കാലത്തും അവൾക്കാണ് ഒന്നാംസ്ഥാനം."

അനീഷയെ ശുശ്രൂഷിച്ചും ഇസ്മയിലിന്റെ ആവശ്യങ്ങളെ തൃപ്തിപ്പെടുത്തിയും ആമിനയുടെ ദിവസങ്ങൾ കടന്നുപോയി. അവളെക്കൊണ്ട് നൂർജഹാന് യാതൊരു സഹായവും ലഭിച്ചില്ല. കൈലാസച്ചള്ളയിലേക്ക് അനാവശ്യമായി പോകരുതെന്ന് ഇസ്മയിൽ അവളോട് പ്രത്യേകം പറഞ്ഞിരുന്നു. അയാളുടെ വാക്കുകളെ ധിക്കരിക്കാൻ അവൾ ഒരിക്കലും തയ്യാറായില്ല. ഫിറോസ് വല്ലപ്പോഴും അവളുടെ വിശേഷങ്ങൾ അറിയാൻ വന്നിരുന്നു. അപ്പോൾ അവൾ അയാളെ യഥേഷ്ടം സൽക്കരിക്കുകയും ചെയ്തു. അവൾ വീട്ടുവിശേഷങ്ങളെകുറിച്ചു പറയുമ്പോൾ ഇസ്മയിൽ യാതൊരു താല്പര്യവും പ്രകടിപ്പിക്കാതെ വെറുതെ കേട്ടിരുന്നു.

വൈദ്യന്റെ നിർദ്ദേശങ്ങളെ ഇടതെറ്റാതെ ആമിന അനീഷയെ ശുശ്രൂഷിച്ചു. ഒരിക്കൽ അനീഷയുടെ വലതുകാലിലെ പെരുവിരൽ ഇളകുന്നത് അവളുടെ ശ്രദ്ധയിൽപ്പെട്ടു. ആവേശംകൊണ്ട് മതിമറന്ന അവൾ കൂടുതൽ ശ്രദ്ധയോടെ അനീഷയെ ശുശ്രൂഷിച്ചു. അനീഷയുടെ രോഗാവസ്ഥ പതുക്കെപ്പതുക്കെ സ്വാഭാവികതയിലേക്ക് മടക്കംവെച്ചു തുടങ്ങി. ഇപ്പോൾ അവൾക്ക് കൈകാലുകൾ നിവർത്താനും മടക്കാനും കഴിയും.

ഒരു വെള്ളിയാഴ്ച ആമിന അനീഷയെ വിശുദ്ധജലമായ സംസം കുടിപ്പിച്ചു. അതിനുശേഷം അവൾ അനീഷയെ കട്ടിലിൽ പിടിച്ചിരുത്തി. തുടർന്ന് ആമിനയുടെ കൈത്താങ്ങലിൽ അവൾ നിവർന്നു നിന്നു. ആമിന വീണ്ടും നിർബ്ബന്ധിച്ചപ്പോൾ അനീഷ പതുക്കെ ചുവടുകൾവെച്ചു. മുറിയിൽ ആവേശത്തോടെ അനീഷ നടന്നുതുടങ്ങിയപ്പോൾ പെട്ടെന്ന് ആമിന അവളെ വിട്ടു മാറിനിന്നു. അതോടെ അനീഷ സ്വയം നടന്നുതുടങ്ങി. പിന്നീട് മാസങ്ങൾക്കുശേഷം അവൾ യൗവ്വനത്തിന്റെ പ്രസരിപ്പുകളിലേക്ക് മടങ്ങി.

അനീഷയുടെ ജീവിതത്തിലേക്കുള്ള മടക്കംവെയ്ക്കലുകൾ ആമിനയെ എങ്ങനെ ബാധിച്ചു എന്നാണ് ഇനി നമ്മൾ പരിശോധിക്കുന്നത്.

ഒരു രാത്രി ഇസ്മയിലിനെ കാത്തുകിടന്നു മടുത്ത ആമിന പതുക്കെ കട്ടിലിൽ നിന്നിറങ്ങി. അനീഷയുടെ മുറിയിൽനിന്ന് ഇസ്മയിലിന്റെ പൊട്ടിച്ചിരികേട്ട് അവൾ മുറിയിലേക്കു മടങ്ങി. ആരോഗ്യവതിയായി തീർന്ന അനീഷയെ കണ്ട് സന്തോഷിച്ച അവൾ തന്നിൽ നിന്നകന്ന ഭർത്താവിനെ ഓർത്ത് ദു:ഖിച്ചു. അവൾ തന്റെ മനോദു:ഖത്തെ പുറമേയ്ക്ക് പ്രകടിപ്പിച്ചില്ല. പക്ഷേ, അനീഷ ആമിനയുടെ വിഷമത്തെ തിരിച്ചറിയുകതന്നെ ചെയ്തു.

ആമിനയുടെ കൈകളെ കൂട്ടിപിടിച്ച അനീഷ പറഞ്ഞു:

"നീ എന്റെ അനുജത്തി മാത്രമല്ല അമ്മയുമാണ്. അമ്മപോലും ചെയ്യാൻ അറയ്ക്കുന്ന പലതും നീ എനിക്കുവേണ്ടി ചെയ്തിട്ടുണ്ട്. ഞാൻ നിനക്ക് ദ്രോഹം ചെയ്തു. ആരോഗ്യം വീണ്ടെടുത്ത ഞാൻ അദ്ദേഹത്തേയും തിരിച്ചെടുത്തു. നീ എന്നോട് ക്ഷമിക്കണം. ഞാനൊന്നും അറിഞ്ഞുകൊണ്ട് ചെയ്തതല്ല. അദ്ദേഹം എക്കാലത്തും എന്റേയും നിന്റേയും ഭർത്താവായിരിക്കും. ഉള്ളതുകൊണ്ട് നമുക്ക് സുഭിക്ഷമായി ജീവിക്കാം."

അവരുടെ തീരുമാനത്തെ അംഗീകരിക്കാൻ ഇസ്മയിലിനു കഴിഞ്ഞില്ല. അനീഷ ആരോഗ്യവതിയായതോടെ അയാളുടെ കിടപ്പ് അവളുടെ മുറിയിലായി. ആമിനയോട് ഔപചാരികതയോടെ അയാൾ പെരുമാറി. എങ്കിലും അയാൾ അവളുടെ ആവശ്യങ്ങളെ മുൻകൂട്ടി കണ്ട് കാര്യങ്ങൾ നടത്തി.

ശിഥിലമായ ആത്മബന്ധവുമായി ജീവിതം തുടരാൻ കഴിയാതെ ആമിന വല്ലാതെ വിഷമിച്ചു. ഇസ്മയിൽ വീട്ടിൽ ഉണ്ടെങ്കിൽ അവൾ പുറമേയ്ക്ക് ഇറങ്ങാതെ മുറിയിൽതന്നെ ഇരുന്നു. ആമിനയേയും ഇസ്മയിലിനേയും ഇണക്കാൻ അനീഷ പരമാവധി ശ്രമിച്ചു. അയാളുടെ നിർബ്ബന്ധബുദ്ധിക്കു മുമ്പിൽ അവൾക്ക് കീഴടങ്ങേണ്ടിവന്നു.

പ്രശ്നം പരിഹരിക്കാൻ തയ്യാറായ ഇസ്മയിൽ ആമിനയോട് പറഞ്ഞു:

"അനീഷയ്ക്ക് പുതുജീവൻ നൽകിയ നീ എനിക്കും പുതിയൊരു ജീവിതമാണ് നൽകിയത്. രണ്ടു സ്ത്രീകളുമായി കിടക്കപങ്കിടാൻ എനിക്കു കഴിയില്ല. നീ എന്നോടു ക്ഷമിക്കണം. നിന്നെ മൊഴിചൊല്ലാനാണ് എന്റെ തീരുമാനം. ഭാവിയിൽ സുഖമായി ജീവിക്കാനുള്ള വക ഞാൻ തരാം."

മുറിഞ്ഞ മനസ്സുകളെ കൂട്ടിക്കെട്ടാൻ അവൾ തയ്യാറായില്ല. കാര്യങ്ങൾ അയാളുടെ ഇഷ്ടപ്രകാരം നീങ്ങട്ടെ എന്ന തീരുമാനത്തിൽ അവൾ എത്തിച്ചേർന്നു. നൂർജഹാനെ വിളിച്ചുവരുത്തിയ ഇസ്മയിൽ മൗലവിയുടേയും സ്ഥലത്തെ പ്രമുഖരുടേയും മുമ്പിൽവെച്ച് ആമിനയെ മൊഴിചൊല്ലി. കനത്ത ബാങ്ക് നിക്ഷേപമുള്ള പാസ്ബുക്കിനെ ഇസ്മയിൽ അവൾക്കു നൽകി. സ്വർണ്ണാഭരണങ്ങളും വിലപിടിപ്പുള്ള മറ്റനേകം വസ്തുക്കളും അയാൾ അവൾക്ക് സമ്മാനിച്ചു.

കൈലാസച്ചള്ളയിൽ എത്തിയ ആമിന ഒരാഴ്ചയോളം വീട്ടിൽ വെറുതെ ഇരുന്നു. നാട്ടുകാരുടെ അന്വേഷണങ്ങളെ അവൾ ഗൗരവമായെടുത്തില്ല. വീട്ടിൽ ഇരുന്നുമടുത്ത ആമിന വീണ്ടും നൂർജഹാന്റെ കൂടെ പണിക്കിറങ്ങാൻ ഒരുങ്ങി. അമ്മ തടസ്സം നിന്നെങ്കിലും അവൾ വാശിയോടെ പാടത്തെത്തി. നീണ്ട ഇടവേളയ്ക്കുശേഷം പാടത്ത് എത്തിയ അവൾക്ക് പൊള്ളുന്ന വെയിൽ കൊണ്ടപ്പോൾ തലചുറ്റുന്നതായി തോന്നി. രണ്ടുദിവസം തുടർച്ചയായി പണി എടുത്തതോടെ അവളുടെ അസ്വസ്ഥതകൾ ഇല്ലാതായി. കൈലാസച്ചള്ളയിലെ ജീവിതത്തിൽ മുഴുകിയ ആമിനയുടെ മനസ്സിലേക്ക് ഇസ്മയിൽ ഒരിക്കലും കടന്നുവന്നില്ല. അവിടത്തെ സുഖസമൃദ്ധമായ ജീവിതത്തേയും അവൾക്ക് മറക്കാനായി.

മനുഷ്യന്റെ കണക്കുകൂട്ടലുകൾക്ക് അപ്പുറത്തുള്ള ജീവിതത്തിലേക്ക് ഇനി നമ്മൾ പ്രവേശിക്കുന്നു.

ഇപ്പോൾ ആമിന വീട്ടിലെത്തി ആറുമാസമായിരിക്കുന്നു. ഒരുച്ചനേരത്ത് ഇസ്മയിലിന്റെ കാർ വീണ്ടും അവളുടെ വീട്ടുപടിയ്ക്കൽ എത്തി. നൂർജഹാൻ അയാളെ ഭവ്യതയോടെ സ്വീകരിച്ച് ഇരുത്തി. ഇസ്മയിൽ അവളെ കാണണമെന്ന് പറഞ്ഞെങ്കിലും ആമിന മുറിയിൽനിന്ന് പുറത്തേയ്ക്ക് ഇറങ്ങിയില്ല. നൂർജഹാനിൽനിന്നാണ് അവൾ കൂടുതൽ വിവരങ്ങൾ അറിയുന്നത്. ആമിന കൈലാസച്ചള്ളയിൽ എത്തി മൂന്നുമാസം തികയുന്നതിനുമുമ്പായി അനീഷയെ വീണ്ടും രോഗം ബാധിച്ചു. ഇനി ഒരിക്കലും ജീവിതത്തിലേക്ക് തിരിച്ചുവരാനാവാത്തവിധം അനീഷ അവശയാണ്.

അനീഷ ഉപയോഗശൂന്യമായതോടെ ഇസ്മയിൽ ആമിനയെ വീണ്ടും ഭാര്യയാക്കാൻ തീരുമാനിക്കുന്നു. മതപരമായ വിലക്കുകൾ ഉള്ളതുകൊണ്ട് അയാൾക്ക് വീണ്ടും അവളെ വിവാഹം കഴിക്കാനാവില്ല. മറ്റൊരാൾ അവളെ വിവാഹം കഴിച്ച് മൊഴിചൊല്ലണം. എങ്കിൽ അവളെ വീണ്ടും ഇസ്മയിലിന് വിവാഹം കഴിക്കാം. കൃഷിയും മറ്റും നോക്കുന്ന റഫീക്കിനെയാണ് ഇസ്മയിൽ ആമിനയക്ക് താൽക്കാലിക ഭർത്താവായി തിരഞ്ഞെടുത്തത്. റഫീക്ക് ഇസ്മയിലിന്റെ ഇഷ്ടപ്രകാരം വഴിതെറ്റാതെ പ്രവർത്തിക്കും.

ഇസ്മയിൽ വിവാഹാലോചനയുമായി വീണ്ടും വന്നപ്പോൾ നൂർജഹാൻ അമിതമായി സന്തോഷിച്ചു. എന്നാൽ ആമിന അവളെ നിരാശപ്പെടുത്തി. നൂർജഹാൻ പലതവണ നിർബ്ബന്ധിച്ചിട്ടും അവൾ റഫീക്കിനെ വിവാഹം കഴിക്കാൻ തയ്യാറായില്ല. നൂർജഹാൻ ഇസ്മയിലിന്റെ സ്വത്തിലാണ് കണ്ണൂന്നിയത്. നൂർജഹാൻ വീണ്ടും വീണ്ടും നിർബ്ബന്ധിച്ചപ്പോൾ അവസാനം ആമിന സമ്മതിച്ചു. അതോടെ റഫീക്കിന്റെയും ആമിനയുടേയും വിവാഹം നടന്നു.

പിന്നീട് ഇസ്മയിലിന്റെ ചൊല്പടി അനുസരിച്ച് കാര്യങ്ങളെല്ലാം നടന്നു. റഫീസ് ഒരിക്കലും ആമിനയെ വീട്ടിലേക്ക് കൊണ്ടുപോയില്ല. വിരുന്നുകാരനായി കൈലാസച്ചള്ളയിൽ എത്തുന്ന അയാൾ വരാന്തയിൽ തനിച്ചു

റങ്ങി നേരം വെളുപ്പിച്ചു. അയാൾ ആമിനയോട് സംസാരിക്കാൻപോലും തയ്യാറായില്ല.

ആമിന അങ്ങനെ അടങ്ങികൂടുന്നവളല്ലെന്ന് നമുക്ക് അറിയാമല്ലോ. അവൾ കൈയ്ക്കു പിടിച്ചപ്പോൾ അയാൾ അനുസരണയോടെ പിന്നാലെ നടന്നു. മുറിയിൽ എത്തിയ അയാൾ ഇസ്മയിലിന്റെ കല്പനകളെ ഓർത്ത് നിശ്ചലനായി നിന്നു. തുടർന്ന് ആമിന അയാളുടെ പുരുഷത്വത്തെ ഉണർത്തി. അതോടുകൂടി ആഴ്ചയിൽ പല ദിവസങ്ങളിലും റഫീക്ക് കൈലാസച്ചള്ളയിൽ എത്തി. വികാരംകൊണ്ട് നിലമറന്ന അയാൾ അവളുടെ കൂടെ രാത്രികൾ ചെലവിടുകയും ചെയ്തു.

ഇപ്പോൾ ആമിനയ്ക്ക് റഫീക്കിനോടും അയാൾക്ക് അവളോടും അഗാധമായ മാനസികബന്ധമാണുള്ളത്. കൈലാസച്ചള്ളയിലേക്ക് റഫീക്ക് വലിയ പൊതിക്കെട്ടുകളുമായാണ് വരുക. ഒരു പൊതിയിൽ നിറച്ചും മധുരപലഹാരങ്ങളായിരിക്കും. മറ്റൊന്നിൽ അവൾക്കു വേണ്ട സാധനങ്ങളും. വന്നപാടെ അയാൾ തന്റെ കയ്യിലുള്ള പണം മുഴുവൻ അവളെ ഏല്പിക്കും. തിരിച്ചു പോകുമ്പോൾ വഴിച്ചെലവിന് അത്യാവശ്യമായ പണം മാത്രം അയാൾ വാങ്ങിക്കും.

റഫീക്കുമായുള്ള വിവാഹം കഴിഞ്ഞതോടെ ആമിന പാടത്തെ പണി അവസാനിപ്പിച്ചു. വെന്തുരുകുന്ന വെയിലുകൊണ്ട് പണി എടുക്കാൻ അയാൾ അവളെ അനുവദിച്ചില്ല. മൊഴിചൊല്ലിയപ്പോൾ ഇസ്മയിൽ അവൾക്കുവേണ്ടി ബാങ്കിൽ പണമിട്ടിരുന്നെങ്കിലും ആമിന പലിശപോലും അതിൽനിന്നെടുത്തില്ല. ഇസ്മയിലുമായുള്ള ആദ്യകാലങ്ങളിലെ സുഖകരമായ ഓർമ്മകളെ പണത്തിന് പകരംവെയ്ക്കാൻ അവൾക്കായില്ല. രാത്രി ഒമ്പതുമണിയോടെയാണ് റഫീക്ക് കൈലാസച്ചള്ളയിൽ എത്തുക. ഒന്നിച്ച് ഊണുകഴിക്കുന്ന അവർ അർദ്ധരാത്രിവരെ സംസാരിച്ചുകൊണ്ടിരിക്കും. സമ്പന്നനായ ഇസ്മയിലിന്റെ ഭാര്യയായിരുന്ന അവൾക്ക് റഫീക്കുമായുള്ള ജീവിതമാണ് കൂടുതൽ ഇഷ്ടപ്പെട്ടത്. അയാളുടെ സ്നേഹത്തേയും നന്മയേയും അവൾ ആദരിക്കുകയും ചെയ്തു.

ആറുമാസം ആമിനയുടെ ജീവിതം പ്രക്ഷുബ്ധതകളില്ലാതെ കടന്നുപോയി. ഒരുദിവസം വീട്ടുപടിയ്ക്കൽ വന്നുനിന്ന കാറിനെ കണ്ട് ആമിന വിറങ്ങലിച്ചുനിന്നു. ഇസ്മയിലും റഫീക്കും മൗലവിയും മുറ്റംകടന്ന് വരാന്തയിൽ എത്തി. മനുഷ്യർ നിശ്ചയിക്കുന്ന വിധിയെ കണ്ട ആമിന തന്റേടത്തോടെ എന്തിനും തയ്യാറായി.

ഇസ്മയിലിന്റെയും കൂട്ടരുടേയും വരവറിഞ്ഞ് പാടത്തുനിന്ന് നൂർജഹാനും എത്തി. സൈനബയും ഫിറോസും കാഴ്ചക്കാരായി മാറിനിന്നു. റഫീക്ക് മൊഴിചൊല്ലാൻ ഒരുങ്ങിയപ്പോൾ പെട്ടെന്ന് ആമിന അവരുടെ മുമ്പിലേക്കു കടന്നുചെന്നു. സ്വയംമറന്ന അവൾ ഉച്ചത്തിൽ പറഞ്ഞു:

"നിങ്ങൾക്ക് എന്നെ മൊഴിചൊല്ലാനുള്ള അധികാരമുണ്ട്. അതിന് ഞാൻ

തടസ്സം നിൽക്കില്ല. പക്ഷേ നിങ്ങൾ എന്നെ സ്നേഹിച്ചിട്ടില്ലെന്ന് അള്ളാഹുവിന്റെ പേരിൽ സത്യംചെയ്യണം.''

ഇസ്മയിലും മൗലവിയും നിർബ്ബന്ധിച്ചെങ്കിലും റഫീക്കിന്റെ നാവിൽ വാക്കുകൾ മരവിച്ചുകിടന്നു. സത്യത്തെ നിഷേധിക്കാൻ കഴിയാതെ അയാൾ നിസ്സഹായനായിനിന്നു. അപ്പോൾ ആമിന വീണ്ടും പറഞ്ഞു:

''ഹൃദയത്തിന്റെ ഭാഷ അറിയുന്നവരാണ് നല്ല മനുഷ്യർ. ഞാനും ഇങ്ങേരും ഹൃദയംകൊണ്ടാണ് ബന്ധപ്പെട്ടത്. ബുദ്ധിയ്ക്കും മതത്തിനുമൊന്നും സ്നേഹത്തിന്റേയും ഹൃദയത്തിന്റെയും ഭാഷ അറിയില്ല. നിങ്ങൾ ഞങ്ങളുടെ ജീവിതത്തെ നശിപ്പിക്കരുത്. ദയവായി ഞങ്ങളെ ഒന്നിച്ചുജീവിക്കാൻ അനുവദിക്കുക.''

വികാരത്തള്ളിച്ചകൊണ്ട് മുന്നോട്ട് ആഞ്ഞ ഇസ്മയിൽ പെട്ടെന്നുതന്നെ ശാന്തനായി. തന്റേയും അനീഷയുടേയും ഹൃദയബന്ധത്തെ ഓർത്ത അയാൾ മൗലവിയുമായി കാറിലേക്കു മടങ്ങി.

റഫീക്കിന്റെ കയ്യിൽപിടിച്ച ആമിന ഉച്ചത്തിൽ പറഞ്ഞു:

''ആണായാൽ ആണത്തം വേണം. അല്ലെങ്കിൽ പെണ്ണ് കാര്യങ്ങൾ നടത്തും.''

ആമിനയുടെ ഗൗരവമായ വാക്കുകളെ റഫീക്ക് സ്നേഹത്തോടെ സ്വീകരിച്ചു. പരിസരബോധം മറന്ന അയാൾ അവളുടെ സ്നേഹലാളനകളിൽ മുഴുകാൻ മുറിയിലേക്കു നടന്നു.

ഇനി നമുക്ക് വീണ്ടും സൈനബയുടെ ജീവിതത്തിലേക്ക് മടങ്ങാം.

ഇപ്പോൾ സൈനബയുടെ ആടുകളുടെ എണ്ണം പതിനാറായിരിക്കുന്നു. അവൾ പകൽ മുഴുവനും ആടുകളുമായി ചെലവഴിച്ചു. രാത്രിയിൽ കിടന്നാലുടനെ സൈനബ ഉറങ്ങുകയും ചെയ്യും. മനസ്സിനെ അനാവശ്യമായി വിഷമിപ്പിക്കാതിരിക്കാൻ അവൾ പരമാവധി ശ്രമിച്ചു. പാലു കറക്കുന്ന ആറ് ആടുകളാണ് അവൾക്കുള്ളത്. പാലുവാങ്ങുന്ന ചെട്ട്യാർ വൈകുന്നേരത്തോടെ അവളുടെ കണക്കുതീർക്കും. നൂർജഹാനെ പണം ഏല്പിക്കുന്ന അവൾ താൻ സ്വന്തം കാലിൽ നിൽക്കുകയാണെന്ന തോന്നലോടെ ജീവിച്ചു.

തന്റെ രണ്ടു ഭർത്താക്കൻമാരെകുറിച്ചും ഓർക്കാൻ സൈനബ ഒരിക്കലും ഇഷ്ടപ്പെട്ടില്ല. അവർ ഒരിക്കലും ഹൃദയംകൊണ്ടല്ല അവളോട് സംസാരിച്ചിട്ടുള്ളത്.

ആമിനയുടേയും റഫീക്കിന്റേയും ജീവിതം മറ്റൊരു വഴിത്തിരിവിൽ എത്തിപ്പെട്ടു. അവൾ അയാളെ നാട്ടിലേക്ക് തിരിച്ചയച്ചില്ല. ബാങ്കിലെ പണമെടുത്ത ആമിന കൈലാസച്ചള്ളയിൽ നാല് ഏക്ര കൃഷിഭൂമി വാങ്ങിച്ചു. പാടത്തിന് അടുത്തുതന്നെ അവർ ഓട്ടുപുരവെച്ച് അങ്ങോട്ട് താമസംതുടങ്ങി. ആമിനയുടെ സംതൃപ്തമായ മുഖത്തെ കണ്ട് തൃപ്തിപ്പെട്ട നൂർജഹാൻ

സൈനബയെ ഓർത്ത് വല്ലാതെ വിഷമിച്ചു. അവളെ ഒരാണിന്റെ കയ്യിൽ ഏല്പിക്കാൻ വേണ്ടി അവൾ വീണ്ടും അന്വേഷണം ആരംഭിച്ചു. ഇത്തവണ ഫിറോസാണ് സൈനബയ്ക്ക് വരനെ കണ്ടെത്തുന്നത്. അഞ്ചാംമൈലിലെ ചായക്കടക്കാരൻ അബ്ദുള്ളയും മറ്റൊരാളും ഒരു ഞായറാഴ്ച നൂർജഹാന്റെ വീട്ടിൽ എത്തി. പൊള്ളാച്ചിയിൽ ചായക്കട നടത്തുന്ന റഹീം ഒളിമറവുകളില്ലാതെ തന്റെ ജീവിതത്തെ വിവരിച്ചു. ചായക്കടയിൽ തന്നെയാണ് അയാളുടെ ഊണും ഉറക്കവുമെല്ലാം. വിവാഹത്തെക്കുറിച്ച് ചിന്തിക്കാത്തതുകൊണ്ട് സ്വന്തമായ കുടുംബവും വീടും ഇതുവരെ അയാളുടെ മനസ്സിലേക്ക് കടന്നു വന്നിട്ടില്ല.

വിവാഹത്തിന് തയ്യാറായ റഹീം ചില നിബന്ധനകളും മുമ്പോട്ടുവെച്ചു. അയാൾ ഒരിക്കലും ഭാര്യയുമായി പൊള്ളാച്ചിയിൽ താമസിക്കാൻ തയ്യാറല്ല. വെളുത്ത സുന്ദരികൾക്കുവേണ്ടി എന്തു നീചകൃത്യങ്ങളും ചെയ്യാൻ തമിഴൻമാർ തയ്യാറാകുമെന്നും അയാൾ എടുത്തുപറഞ്ഞു. അതുകൊണ്ട് അയാൾ കൈലാസച്ചള്ളയിൽ ഇടയ്ക്കിടെ വന്നുപോകും.

റഹീമിന്റെ ചുറ്റുപാടുകളെകുറിച്ച് ഫിറോസ് വിസ്തരിച്ചു പറഞ്ഞിരുന്നു. നൂർജഹാൻ അയാളുടെ നിബന്ധനകളെ പൂർണ്ണമനസ്സോടെ അംഗീകരിച്ചു. അധികം വൈകാതെ സൈനബയുടേയും റഹീമിന്റേയും വിവാഹം നടന്നു. വിവാഹത്തിനുശേഷം ഒരാഴ്ച അയാൾ സൈനബയുടെ വീട്ടിൽതന്നെ തങ്ങി. പകൽ മുഴുവൻ വരാന്തയിൽ ഇരുന്ന അയാൾ ബീഡി വലിച്ച് നേരം കളഞ്ഞു. രാത്രിയാകാൻ കാത്തിരിക്കുന്ന റഹീമിനെ കാണുമ്പോൾ സൈനബയ്ക്ക് വെറുപ്പാണ് തോന്നിയത്. ധാരാളം തിന്നുന്ന അയാൾ തന്റെ ശക്തി മുഴുവൻ അവളിൽ പ്രയോഗിച്ചു. അവൾ എതിർപ്പുകളില്ലാതെ അയാളുടെ ആവശ്യങ്ങൾക്കു വഴങ്ങി കിടക്കും. വിറങ്ങലിച്ച മനസ്സിനെ അവൾ എപ്പോഴും പുറമേയ്ക്ക് പ്രദർശിപ്പിക്കാറില്ലെന്നു മാത്രം.

വളരെയധികം മനോവിഷമത്തോടെ തിങ്കളാഴ്ച പുലർച്ചെ റഹീം പൊള്ളാച്ചിയിലേക്ക് പുറപ്പെട്ടു. ശനിയാഴ്ച സന്ധ്യയോടെ അയാൾ കൈലാസച്ചള്ളയിൽ തിരിച്ചെത്തുകയും ചെയ്തു. പിന്നീട് മൂന്നു ദിവസം അയാൾ അവിടെ താമസിച്ചു. റഹീം വീട്ടിലുള്ള ദിവസങ്ങളിൽ നൂർജഹാൻ അടുക്കളയിൽ യഥേഷ്ടം ഭക്ഷണ വിഭവങ്ങൾ ഉണ്ടാക്കി. അയാൾ പിശുക്കില്ലാതെ വേണ്ടുവോളം പണം ചെലവഴിച്ചു. തിരിച്ചുപോകുന്ന റഹിം സൈനബയ്ക്ക് പ്രത്യേകം പണവും നല്കി.

റഹീം ആറുമാസം വീട്ടിലേക്ക് വന്നുപോയി. അതോടെ സൈനബ ഗർഭിണിയായി. വിവരം അറിഞ്ഞ അയാൾ അവളുടെ മുഖത്തേയ്ക്ക് ഭാവഭേദങ്ങളില്ലാതെ നോക്കി. കൈലാസച്ചള്ളയിൽ മൂന്നോ നാലോ ദിവസം താമസിക്കാറുള്ള റഹീം പിറ്റേന്നുതന്നെ പൊള്ളാച്ചിയിലേക്ക് പുറപ്പെട്ടു. പിന്നീട് അയാൾ സൈനബയെ കാണാൻ വരുന്നത് മൂന്നാഴ്ച കഴിഞ്ഞാണ്. പരിഭവങ്ങളെ ഉള്ളിൽ ഒതുക്കിയ അവൾ നിറഞ്ഞ പുഞ്ചിരിയോടെ ഭർത്താവിനെ സ്വീകരിച്ചു.

സൈനബയെ ആശ്വസിപ്പിച്ച റഹീം പറഞ്ഞു:

"ഉമ്മാന്റെ വാപ്പ മരിച്ചു. അതുകൊണ്ട് ഞാൻ കുറേദിവസം കൊയിലാണ്ടിയിലായിരുന്നു."

മരണവിവരം കേട്ട സൈനബ അനാവശ്യ സംശയങ്ങൾ ഉയർത്തിയ തന്റെ മനസ്സിനെ ശാസിച്ച് ഒതുക്കി.

പിറ്റേന്ന് രാവിലെ റഹീം കൊയിലാണ്ടിയിലേക്ക് യാത്ര പുറപ്പെട്ടു. നൂർജഹാൻ ഫിറോസിനെ നിർബ്ബന്ധിച്ച് അയാളുടെ കൂടെ അയച്ചു. സൈനബയെ കൂടെക്കൊണ്ടുപോകാൻ റഹീം ഒരിക്കലും തയ്യാറായില്ല.

രാവിലെ പടിയിറങ്ങിയ ഫിറോസ് ഉച്ചയോടെ കൈലാസച്ചള്ളയിലേക്ക് മടങ്ങിഎത്തി. പാടത്ത് പണിഎടുത്തിരുന്ന നൂർജഹാനെ അയാൾ ബദ്ധപ്പെട്ട് വീട്ടിലേക്ക് കൂട്ടികൊണ്ടുവന്നു. പാലക്കാട്ടുനിന്ന് കോഴിക്കോട്ടിലേയ്ക്കുള്ള ബസ്സിൽ റഹീമും ഫിറോസും ഒന്നിച്ച് യാത്ര പുറപ്പെട്ടു. പെരിന്തൽമണ്ണയിൽ ബസ്സു നിന്നപാടേ റഹീം ധൃതിപെട്ട് ഇറങ്ങി. ബസ് പുറപ്പെട്ടപ്പോൾ റഹീമിനെ കാണാതെ ഫിറോസും ഇറങ്ങി. കുറേ അന്വേഷിച്ചെങ്കിലും ഫിറോസിന് റഹീമിനെ കണ്ടെത്താനായില്ല. കാര്യങ്ങളുടെ കിടപ്പും നടപ്പും ശരിയല്ലെന്നു കണ്ട് അയാൾ കൈലാസച്ചള്ളയിലേക്കുതന്നെ മടങ്ങി.

അപകടമറിഞ്ഞ നൂർജഹാൻ ഫിറോസിനെ അഞ്ചാംമൈലിലേക്ക് അയച്ചു. ചായക്കടക്കാരന് റഹീമിനെക്കുറിച്ച് കൂടുതലൊന്നും പറയാനുണ്ടായിരുന്നില്ല. ആഴ്ചച്ചന്തയ്ക്ക് പൊള്ളാച്ചിയിൽ പോയിരുന്ന വണ്ടിക്കാരൻ അഹമ്മദാണ് അയാൾക്ക് റഹീമിനെ പരിചയപ്പെടുന്നത്. റഹീം പറഞ്ഞ കാര്യങ്ങൾ മാത്രം ചായക്കടക്കാരന് അറിയാം.

പിറ്റേന്ന് രാവിലെ ഫിറോസും ചായക്കടക്കാരനും പൊള്ളാച്ചിയിലേക്ക് പുറപ്പെട്ടു. രാത്രി ഏറെ വൈകി വാടിയ മുഖത്തോടെ ഫിറോസ് മടങ്ങിയെത്തി. മണ്ണാർക്കാട്ടുകാരനായ റഹീമിന്റെ രണ്ടാമത്തെ ഭാര്യയാണ് സൈനബ. സെയ്തലവിയുടെ ചായക്കടയിലെ പണിക്കാരനായിരുന്നു; അയാൾ. വാതം പിടിച്ച് കിടപ്പിലായ സെയ്തലവി ഏക മകളായ നബീസയേയും ഉമ്മയേയും റഹീമിന് കൈമാറി. വളരെ കരുതലോടെ നീങ്ങിയ സെയ്തലവി സ്വത്തുവഹകളെ മകളുടെ പേർക്കാക്കി. അതോടെ റഹീം ചായക്കടയുടേയും വാടകവീടുകളുടേയും മേൽനോട്ടക്കാരനായി. ഇപ്പോൾ റഹീം അഞ്ചു മക്കളുടെ അച്ഛനാണ്. സൈനബയുമായുള്ള വിവാഹത്തെ കുറേകാലം അയാൾ നാട്ടുകാരിൽനിന്ന് മറച്ചുവെച്ചു. എന്നാൽ ഇപ്പോൾ കാര്യങ്ങൾ നാട്ടിൽപ്പാട്ടായിരിക്കുന്നു. വിവരം അറിഞ്ഞ നബീസ ചായക്കടയുടേയും വാടകവീടുകളുടേയും മേൽനോട്ടം സ്വയം ഏറ്റെടുത്തിരിക്കുന്നു. യാതൊരു വരുമാനവുമില്ലാത്ത അയാൾ വയറുനിറയ്ക്കാൻവേണ്ടി ചായക്കടയിൽ ചുറ്റിപ്പറ്റി നിൽപാണ്.

യാതൊരു വികാരക്ഷോഭവുമില്ലാതെ സൈനബ വിവരങ്ങളെല്ലാം കേട്ടിരുന്നു. മറ്റാരോ നിർണ്ണയിക്കുന്ന തന്റെ ജീവിതത്തെ കണ്ട് അവൾ അമ്പരന്നു.

ഇനി നമുക്ക് സൈനബയുടെ അടുത്ത ജീവിതഘട്ടത്തിലേക്ക് കടക്കാം.

ചിറ്റൂരിലെ സർക്കാർ ആശുപത്രിയിൽവെച്ച് സൈനബയുടെ സുഖപ്രസവം നടന്നു. നാലാം ദിവസം അവൾ കൈലാസച്ചള്ളയിലെ വീട്ടിൽ മടങ്ങി എത്തി. ആളും പണവുമായി ആമിനയും റഫീക്കും അവളുടെ അടുത്തുതന്നെയുണ്ടായിരുന്നു. പ്രസവത്തിനുശേഷം സൈനബ യാന്ത്രികമായാണ് കാര്യങ്ങളെല്ലാം നടത്തിയത്. ആദ്യദിവസങ്ങളിൽ അവൾക്ക് മകളോട് പ്രത്യേക താല്പര്യമൊന്നും തോന്നിയില്ല. പതുക്കെപ്പതുക്കെ അവളുടെ മനസ്സ് മാറിതുടങ്ങി. തന്റെ മുലഞെട്ടിൽകൂടെ ഒഴുകുന്ന പാല് ജീവരക്തമാണെന്ന് അവൾ തിരിച്ചറിഞ്ഞു. തന്റെ ജീവരക്തത്തിനറെ ഭാഗമാണ് മകളെന്ന് സൈനബയ്ക്ക് അറിയാനായി.

ഇതിനിടെ മറ്റൊരു വിശേഷവും സൈനബയുടെ ജീവിതത്തിൽ സംഭവിച്ചു. നബീസയെ തൃപ്തിപ്പെടുത്താൻ ബദ്ധപ്പെട്ട റഹീം അവളെ മൊഴിചൊല്ലി ബാധ ഒഴിച്ചു.

വീണ്ടും സൈനബയുടെ ജീവിതം ആടുകളെ കേന്ദ്രീകരിച്ചു നീങ്ങി. മകൾക്കുവേണ്ടി ധാരാളം സമയം ചെലവഴിച്ച അവൾക്ക് ആടുകളെ യഥേഷ്ടം മേയ്ക്കാൻ കഴിഞ്ഞില്ല. ചില ദിവസങ്ങളിൽ നൂർജഹാനാണ് ആടുകളെ മേയ്ച്ചിരുന്നത്.

സൈനബയുടെ മകളെ ആമിന മെഹർനീസയെന്നു വിളിച്ചു. പിന്നീട് ആ വിളിപേര് അവളുടെ പേരായി. കമഴ്ന്നും ഇഴഞ്ഞും വീണെണീറ്റും നടന്ന മെഹർനീസ സൈനബയുടെ ജീവിതദുരിതങ്ങൾക്ക് ആശ്വാസമായി. അവളുടെ ജീവിതത്തിൽ മൂന്നു ഭർത്താക്കന്മാർ മൊഴിചൊല്ലി പിരിഞ്ഞതാണ്. ആരോടും അവൾക്ക് പ്രത്യേക താല്പര്യമൊന്നും തോന്നിയില്ല. എങ്കിലും മെഹർനീസയെ നല്കിയ റഹീമിനോട് അവൾക്ക് ഏറെ നന്ദിതോന്നി.

മെഹർനീസയ്ക്ക് അത്യാവശ്യത്തിനുവേണ്ട ആഭരണങ്ങളെല്ലാം സൈനബതന്നെ വാങ്ങിച്ചു. പാൽ വിറ്റ് കരുതിവെച്ച പണത്തിനുപുറമെ നാല് ആടുകളേയും അവൾക്ക് വിൽക്കേണ്ടിവന്നു. ആമിന മെഹർനീസയ്ക്ക് നൽകിയ സ്വർണ്ണാഭരണങ്ങളെ അവൾ വല്ലപ്പോഴും മാത്രം ഉപയോഗിച്ചു.

ആരുടെ മുമ്പിലും തലകുനിക്കരുതെന്ന തീരുമാനത്തോടെ ജീവിതത്തെ നേരിടാൻ സൈനബ നിശ്ചയിച്ചു. എന്നാൽ സൈനബയുടെ കണക്കുകൂട്ടലുകളെ മറികടന്ന് ജീവിതം മുന്നേറികൊണ്ടിരുന്നു. അവളുടെ ജീവിതത്തിലേക്ക് വീണ്ടുമൊരു പുരുഷൻ കടന്നുവന്ന സാഹചര്യത്തെ ഇനി നമുക്ക് പരിശോധിക്കാം.

വീടിന്റെ മുമ്പിൽകൂടെ രണ്ടു നേരവും സ്കൂട്ടറിൽ പോകുന്ന യുവാവിനോട് സൈനബയ്ക്ക് ആദ്യം പ്രത്യേക വികാരമൊന്നും തോന്നിയില്ല. അയാൾ പഴനിമലയുടെ ബന്ധുവാണെന്നും അഞ്ചാംമൈൽ സ്കൂളിലെ അദ്ധ്യാപകനാണെന്നും നൂർജഹാൻ അവളോട് വിസ്തരിച്ചു. ഒരിക്കൽ തൊടിയിൽനിന്ന

സൈനബ ശിവദാസൻമാഷിന്റെ ആരേയോ തിരയുന്ന കണ്ണുകളെ തിരിച്ചറിഞ്ഞു. അവളെ കണ്ട അയാൾ പുഞ്ചിരിച്ച് കടന്നുപോകുകയും ചെയ്തു. പിന്നീടൊരു ദിവസം അയാൾ നൂർജഹാനുമായി സംസാരിച്ചു നിൽക്കുന്നതിനെ അവൾ കണ്ടു. ശിവൻമാഷിന് മരുന്നിന് മേമ്പൊടിയായി കഴിക്കാൻ ആട്ടിൻപാൽ കൊടുക്കണമെന്ന് നൂർജഹാൻ ആവശ്യപ്പെട്ടു. തുടർന്ന് എല്ലാ ദിവസവും രാവിലേയും വൈകുന്നേരവും അയാൾ സൈനബയുടെ വീട്ടിൽ എത്തി. അവൾ കാച്ചികുറുക്കിയ ആട്ടിൻപാലിൽ ഗുളികയിട്ട് അയാൾ രണ്ടു നേരവും ഇടമുടങ്ങാതെ കഴിച്ചു.

കൃത്യം ഒമ്പതരമണിയ്ക്കാണ് ശിവദാസൻ മാഷ് സൈനബയുടെ വീട്ടിൽ എത്തുക. അതുപോലെ വൈകുന്നേരവും സമയനിഷ്ഠ തെറ്റിയ്ക്കാതെ അയാൾ എത്തും. ഒരു ദിവസം രാവിലേയും വൈകീട്ടും ശിവദാസൻമാഷ് വന്നില്ല. കാത്തിരുന്നു മടുത്ത അവൾ ദേഷ്യത്തോടെ പാൽ ഒഴിച്ചുകളഞ്ഞു. പണികഴിഞ്ഞുവന്ന നൂർജഹാനിൽനിന്ന് അവൾക്ക് കൂടുതൽ വിവരങ്ങൾ അറിയാനായി. വീട്ടിൽ ആർക്കോ അസുഖമായതുകൊണ്ട് മാഷ് നാട്ടിലേയ്ക്ക് പോയിരിക്കുന്നു. രണ്ടുദിവസം കഴിഞ്ഞാണ് അയാൾ കൈലാസച്ചള്ളയിൽ തിരിച്ചെത്തുക.

വിരസമായ ഒരു പകൽ കടന്നുപോയപ്പോൾ സൈനബ തന്റെ മനസ്സിനെ തിരിച്ചറിഞ്ഞു. തന്റെ ജീവിതത്തിലേക്ക് കടന്നുവന്ന മറ്റു പുരുഷൻമാരുമായി അവൾ ശിവദാസൻമാഷിനെ താരതമ്യം ചെയ്തു. എന്തുകൊണ്ടും സവിശേഷമായ വ്യക്തിത്വമാണ് മാഷിന്റേത്. തികച്ചും ശാന്തപ്രകൃതം. മനസ്സിനെ തുറന്നുകാണിക്കുന്ന അയാളുടെ കണ്ണുകളിൽ വലിയൊരു സ്നേഹപ്രപഞ്ചമാണ് നിഴലിക്കുന്നത്.

മൂന്നു ഭർത്താക്കന്മാർ വന്നുപോയെങ്കിലും സ്ത്രീപുരുഷബന്ധത്തിന്റെ അടിത്തറ സ്നേഹമാണെന്ന് വളരെ വൈകിയാണെങ്കിലും സൈനബയ്ക്ക് തിരിച്ചറിയാനായി.

മൂന്നാം ദിവസം വരാന്തയിൽ ഇരുന്ന് പാലുകുടിച്ചുകൊണ്ടിരുന്ന ശിവദാസൻമാഷിനോട് അവൾ പതുക്കെ ചോദിച്ചു:

"വീട്ടിൽ വിശേഷമൊന്നുമില്ലല്ലോ?"

അവളുടെ വാക്കുകൾ കേട്ട് ആശ്ചര്യത്തോടെ അയാൾ പുഞ്ചിരിച്ചു.

"സംസാരിക്കാൻ അറിയില്ലെന്നാണ് ഞാൻ കരുതിയത്."

"ചിലർക്ക് ജീവിതത്തിൽ ആരോടും നിവർന്നുനിന്ന് സംസാരിക്കാൻ കഴിയില്ല. എന്റെ വിധി അതാണ്."

"മനുഷ്യൻ ഉണ്ടാക്കുന്നതു തന്നെയാണ് ഓരോരുത്തരുടേയും വിധി. അനുസരണയാണ് നമ്മുടെ എല്ലാം ശാപം. സ്വയം തീരുമാനം എടുക്കാനും സ്വയം ഉത്തരവാദിത്തം ഏറ്റെടുക്കാനും ഓരോരുത്തരും തയ്യാറാകണം.

ചുരുക്കത്തിൽ വിധിയെ സൃഷ്ടിക്കേണ്ടത് അവനവനാണ്; മറ്റുള്ളവരല്ല. സ്വന്തം ജീവിതത്തെ നിർണ്ണയിക്കാൻ നല്ല ആത്മധൈര്യം വേണം.''

ശിവദാസൻമാഷിന്റെ വാക്കുകൾ സൈനബയുടെ മുമ്പിൽ ചോദ്യചിഹ്നമായി വളർന്നു. ആത്മധൈര്യവും ആത്മാഭിമാനവും ഇല്ലാത്തതുകൊണ്ട് അവളെ മറ്റുള്ളവർ സൗകര്യംപോലെ ഉപയോഗിക്കുകയായിരുന്നു. ഇത്തരമൊരു അറിവുനേടിയ സൈനബ ഇനിയുള്ള ജീവിതത്തെ സ്വയം നിശ്ചയിക്കുമെന്ന തീരുമാനത്തിൽ എത്തിച്ചേർന്നു.

ഒരു വൈകുന്നേരം ആട്ടിൻപാലു കുടിച്ച് ഗ്ലാസ് വരാന്തയിൽവെച്ച ശിവദാസൻമാഷ് ചോദിച്ചു:

''ഞാൻ എന്തിനാണ് ആട്ടിൻപാൽ കുടിക്കുന്നതെന്ന് സൈനബയ്ക്ക് അറിയുമോ?''

അവൾ ആകാംക്ഷയോടെ മുഖത്തേയ്ക്കു നോക്കിയപ്പോൾ അയാൾ തുടർന്നു:

''എനിക്ക് ഒരസുഖവുമില്ല. സൈനബയെ രണ്ടുനേരവും കാണാൻവേണ്ടി മാത്രമാണ് ഞാൻ ആട്ടിൻപാൽ കുടിക്കാൻ ഇവിടെ വരുന്നത്.''

മനസ്സും കണ്ണും ഒരുപോലെ നിറഞ്ഞ സൈനബ സംതൃപ്തിയോടെ മുറിയിലേക്ക് പിൻവാങ്ങി.

ജീവിതത്തിന് നിറഭേദങ്ങൾ ഉണ്ടായതോടെ സൈനബ ആത്മധൈര്യത്തോടെ എന്തിനേയും നേരിടാൻ തയ്യാറായി. കഴിഞ്ഞ കാലത്തെ ഓർത്ത് അവൾക്ക് അപമാനംതോന്നി.

ഇപ്പോൾ ശിവദാസൻമാഷും സൈനബയുമായുള്ള ബന്ധം കൂടുതൽ ആഴത്തിൽ ഇറങ്ങിച്ചെന്നിരിക്കുന്നു. പരസ്പരം ഉടമാവകാശം കൈമാറിയതുപോലെയാണ് അവർ പെരുമാറുന്നത്. മാസന്തോറും അയാൾ അവളുടേയും മകളുടേയും ആവശ്യങ്ങൾക്ക് പണവും നൽകിതുടങ്ങി.

ഒരിക്കൽ അകമുറിയിലേക്കു കയറിയ ശിവദാസൻമാഷ് ആവേശത്തോടെ സൈനബയെ നെഞ്ചോടു ചേർത്തു. അയാളുടെ ആശ്ലേഷത്തിൽ അലിഞ്ഞുകുതിർന്ന് അവൾനിന്നു. ശിവദാസൻമാഷ് ആത്മധൈര്യത്തോടെ സൈനബയോടു പറഞ്ഞു:

''നിന്നെ ഞാൻ ഈ ദുരിതങ്ങളിൽനിന്നെല്ലാം രക്ഷിക്കും. ധൈര്യത്തോടെ എന്റെ കൂടെ നിന്നാൽ മതി.''

കാമവും അക്രമാസക്തിയും വാഴ്ച നടത്തിയ ഭർത്താക്കൻമാരിൽനിന്ന് വ്യത്യസ്തനായി ശിവദാസൻമാഷ് സൈനബയോട് ഹൃദയംകൊണ്ടു സംസാരിച്ചു. അയാളുടെ നെഞ്ചിൽ മുഖംചേർത്ത അവൾ മനസ്സുതണുക്കുന്നതുവരെ കരഞ്ഞു. അയാൾ അവളെ യഥേഷ്ടം കരയാൻ അനുവദിച്ചു. പിന്നീട് അപകടസാദ്ധ്യത അറിഞ്ഞ അയാൾ സ്കൂളിലേക്ക് ധൃതിപെട്ട് പോയി.

മതവും ജാതിയുമല്ല മനുഷ്യനാണ് മാനദണ്ഡമെന്ന് ശിവദാസൻമാഷ് സൈനബയോടു പറഞ്ഞു. മനുഷ്യന്റെ ഭാവനയാണ് ദൈവങ്ങളെന്നും അയാൾ വിശദീകരിച്ചു. ശിവദാസൻമാഷിന്റെ വാക്കുകളിൽ ചില സത്യങ്ങളെല്ലാം ഉണ്ടെന്ന് അവൾക്ക് ബോദ്ധ്യപ്പെട്ടു. അയാളുടെ ചിന്തകളും ജീവിതരീതികളുമായി ഒത്തുപോകാനാണ് സൈനബ എപ്പോഴും ആഗ്രഹിച്ചത്. അയാൾ ഒരു തവണ അവളെ കൈക്കൂട്ടിൽ ഒതുക്കിപിടിച്ചു. പിന്നീട് ഒരിക്കലും ശിവദാസൻമാഷ് അവളുടെ വീട്ടിനുള്ളിലേക്ക് കടന്നുവരുന്നില്ല. അയാളുടെ പക്വമായ സമീപനങ്ങളെ അവൾ ഇഷ്ടപ്പെടുകയും ചെയ്തു.

ശിവദാസൻമാഷ് വരുമ്പോൾ സൈനബ മിക്കപ്പോഴും മകളെ അടുത്തു തന്നെ നിർത്തി. താൻ ഒരമ്മയാണെന്ന സത്യത്തെ അവൾ എപ്പോഴും അയാളെ ബോദ്ധ്യപ്പെടുത്തി. സൈനബയേയും മകളേയും സ്വീകരിക്കാൻ അയാൾ തയ്യാറായി. വ്യത്യസ്ത മതമായതുകൊണ്ട് സാഹചര്യങ്ങൾ പെട്ടെന്ന് പ്രക്ഷുബ്ധമാകുമെന്ന് ശിവദാസൻമാഷ്കരുതി. മുൻകരുതലായി അയാൾ ഒറ്റപ്പാലത്തേയ്ക്ക് സ്ഥലം മാറ്റം വാങ്ങിച്ചു. ജോലിയിൽ പ്രവേശിച്ച ഉടനെ അയാൾ വാടകവീടു കണ്ടെത്തി. തുടർന്ന് ഒരു രാത്രി സൈനബയും മകളും കൈലാസച്ചള്ളയിൽനിന്ന് നാടുവിട്ടു.

ശിവദാസൻമാഷും സൈനബയും സുഹൃത്തുക്കളുടെ സാന്നിദ്ധ്യത്തിൽ രജിസ്റ്റർവിവാഹം ചെയ്തു. അവർ ഒറ്റപ്പാലത്ത് പുതിയൊരു ജീവിതവും ആരംഭിച്ചു.

കഥപറഞ്ഞുനിർത്തിയ ക്ഷത്രജൻ മൂന്നാമത്തെ പ്രതിമയുടെ മുഖത്തേയ്ക്ക് ആകാംക്ഷയോടെ നോക്കി. പുരുഷൻ സൃഷ്ടിച്ച ലോകത്തിന്റെ നീതിയെ തിരിച്ചറിഞ്ഞ മൂന്നാമത്തെ പ്രതിമ അടുത്ത കഥകേൾക്കാൻ തയ്യാറായി.

ക്ഷത്രജൻ വീണ്ടും കഥപറഞ്ഞുതുടങ്ങി.

**ഇരുപതാമത്തെ കഥ: ചരമക്കുറിപ്പ്**

ജ്വാലസരസ്വതി ആവേശത്തോടെ അടുത്ത കഥയിലേക്ക് പ്രവേശിച്ചു.

പാലക്കാടൻ നായർതറകളുടെ ശോചനീയാവസ്ഥതന്നെയാണ് വടവന്നൂർ തറയ്ക്കുമുള്ളത്. ആളോഹരിവിഹിതവും ഭൂപരിഷ്ക്കരണവും നായർതറകളുടെ സാമ്പത്തിക സ്ഥിതിയെ തകർത്തു. മാറിയ കാലത്തെ ഉൾക്കൊണ്ട അവർ വിദ്യാഭ്യാസംനേടി ഉദ്യോഗങ്ങളിൽ കയറികൂടി. പലരും ജോലിക്കു വേണ്ടി അന്യനാടുകളിലും എത്തി. നാട്ടിൽനിന്ന ചിലർ അപൂർവ്വമായി സർക്കാർ ഉദ്യോഗസ്ഥരായി. മറ്റു പലരും സ്വകാര്യ സ്ഥാപനങ്ങളിൽ പണി എടുത്തു. സ്വന്തമായി കച്ചവടത്തിന് ഇറങ്ങിയവരുമുണ്ട്. കുറച്ചുപേർമാത്രം ജന്മാവകാശത്തോടെ കൃഷി നടത്തി.

പാലക്കാടൻ നായർതറകളുടെ പൊതുസ്വഭാവത്തെ നമുക്ക് കാണാൻ കഴിഞ്ഞുവല്ലോ. എന്നാൽ കാഴ്ചകളെ അസ്വസ്ഥമാക്കുന്ന മറ്റു ചില ദൃശ്യ

ങ്ങളേയും നമുക്ക് കണ്ടെത്താനാകും. ആൾതാമസമില്ലാത്തതും ചിതൽതിന്ന് ജീർണ്ണിച്ചതുമായ നാലുകെട്ടുകളേയും എട്ടുകെട്ടുകളേയും നമുക്ക് ധാരാള മായി നായർതറകളിൽ കാണാൻ കഴിയും. അവകാശികളുടെ എണ്ണകൂടുതൽ ഭാഗംവെയ്പിനെപോലും ബാധിച്ചിരിക്കുന്നു. ചില തറവാടുകൾ പൊളിച്ചു വിറ്റ് ഭാഗംവെയ്പുനടന്നു. അവിടെ ഇപ്പോൾ പുതിയ വീടുകളാണ്. കാല ത്തിന്റെ നടപടികൾക്ക് നായർതറകൾ വീണ്ടും വിധേയമായി. പാലക്കാടൻ നായർതറകളിൽ ഇപ്പോൾ ചില അന്യജാതിക്കാരും താമസം തുടങ്ങിയിരി ക്കുന്നു. എങ്കിലും തറകളിലെ നായൻമാരുടെ ആധിപത്യം അവസാനിച്ചില്ല.

നമ്മൾ വടവന്നൂർതറയിലെ ശ്രീകണ്഼ഠൻനായരുടെ വീട്ടിലേക്ക് പ്രവേ ശിക്കുകയാണ്.

പൊന്നാനിക്കാരനായ ശ്രീകണ്ഠൻനായർ വിവാഹംകഴിച്ച് വടവന്നൂരിലെ ഭാര്യവീട്ടിൽ സ്ഥിരതാമസക്കാരനായി. ഒതുങ്ങിയ പ്രകൃതമുള്ള പാർവ്വതി അയാളുടെ ഇഷ്ടം അനുസരിച്ച് ഉള്ളതുകൊണ്ട് സ്വർഗ്ഗമുണ്ടാക്കി. ശ്രീക ണ്ഠൻനായരുടേയും പാർവ്വതിയുടേയും ദാമ്പത്യം അഞ്ച് മക്കൾക്ക് കാരണ മായി. മൂത്തമകൾ വത്സല. അതിനുതാഴെ ഗിരിജയും രതിയും അംബികയും. ഇവരുടെ എല്ലാം അനുജനാണ് വാസവൻ, പാർവ്വതിയ്ക്ക് എടുത്തുപറയ ത്തക്ക ഭൂസ്വത്തൊന്നുമില്ല. കുറച്ചു നെൽകൃഷിയാണുള്ളത്. അതിന് അവ കാശികളായി അന്യനാട്ടിൽ ജോലിയുള്ള രണ്ട് ഏട്ടൻമാരുമുണ്ട്. ശ്രീക ണ്ഠൻനായർ കൃഷികാര്യങ്ങളുമായി വടവന്നൂരിൽ കൂടിയതോടെ പാർവ്വതി യുടെ ആങ്ങളമാരുടെ ഭാര്യമാർ അസ്വസ്ഥരായി. പാർവ്വതി സ്വത്തുമുഴുക്കെ വിഴുങ്ങുമെന്ന തോന്നൽ അവർക്കുണ്ടായി. അവസാനം കൃഷിഭൂമി വിറ്റ് അവ രെല്ലാം തുല്യമായി വീതിച്ചു.

മറ്റൊരുജീവിതമാർഗ്ഗം കണ്ടെത്താൻ നിർബ്ബന്ധിതനായ ശ്രീകണ്ഠൻനായർ വടവന്നൂർ കൂട്ടുമുക്കിൽ സ്റ്റേഷനറികട തുടങ്ങി. കച്ചവടം ഗംഭീരമായി നടന്നെങ്കിലും അയാൾക്ക് കടപൂട്ടേണ്ടിവന്നു. അതിനുകാരണം ശ്രീകണ്ഠൻനായരുടെ കയ്യിലിരുപ്പുതന്നെയാണ്. കട തുടങ്ങിയതോടെ പൊന്നാ നിയിൽവെച്ചു ശീലിച്ച മദ്യപാനത്തെ അയാൾ എല്ലാ രാത്രികളിലും പതിവു തെറ്റിക്കാതെ തുടർന്നു. വലിയൊരു മദ്യപാനസംഘവും അയാൾക്കുണ്ടായി. അതോടെ ശ്രീകണ്ഠൻനായർക്ക് കട പൂട്ടേണ്ടിവന്നു.

പിന്നീട് നമ്മൾ ശ്രീകണ്ഠൻനായരെ കാണുന്നത് ഒരു കുറിക്കമ്പനിക്കാ രനായാണ്. ചിട്ടയോടെ കുറി നടത്തിയ അയാൾ കൂടുതൽ പണം കൈമ റിഞ്ഞു തുടങ്ങിയതോടെ പഴയ ദുശ്ശീലങ്ങൾക്ക് അടിമയായി. തുടർന്ന് ശ്രീക ണ്ഠവിലാസം കുറിക്കമ്പനിയും പൂട്ടി. കുറിയിൽ പണം കെട്ടിയവർ ആളെ ക്കൂട്ടി വീട്ടുമുറ്റത്തു വന്നപ്പോൾ പാർവ്വതി സ്വർണ്ണാഭരണങ്ങൾ കൊടുത്ത് ബാദ്ധ്യതകൾ തീർത്തു. കുറിവിളിച്ചവർ കമ്പനിപൂട്ടിയതോടെ തിരിച്ചടവ് മുടക്കി. പണം തിരിച്ചുപിടിക്കാൻ നിശ്ചയിച്ച ശ്രീകണ്ഠൻനായർ ചിറ്റൂർ കോട തിയിൽ വക്കാലത്ത് കൊടുത്തു. കോടതിവിധി അയാൾക്ക് അനുകൂലമായാണ്

വന്നത്. നീണ്ടകാലത്തെ കേസുനടത്തിപ്പിനും മറ്റും വാങ്ങിച്ച കടങ്ങൾ കൊടുത്തതോടെ അയാളുടെ കയ്യിൽ യാതൊന്നും ശേഷിച്ചില്ല. വക്കീലും ഗുമസ്തൻമാരും തിന്നുകൊഴുത്തെന്നുമാത്രം.

പിന്നീട് നമ്മൾ ശ്രീകണ്ഠൻനായരെ കാണുന്നത് പാലക്കാട്ടുള്ള പ്രമുഖ തുണിക്കടയിലാണ്. ഇപ്പോൾ അയാൾ നെടുങ്ങാടിയിലെ കണക്കെഴുത്തുകാരനായി ജോലിചെയ്യുന്നു. അഞ്ചുമക്കളുള്ള കുടുംബത്തിനുവേണ്ട ആവശ്യങ്ങൾ നിർവ്വഹിക്കാൻ കഴിയാതെ അയാൾ വല്ലാതെ വിഷമിച്ചു. അപ്പോഴും അയാൾ മദ്യപാനത്തിന് അടിമയായിരുന്നു. ഇക്കാലത്ത് ശ്രീകണ്ഠൻനായരുടെ ജീവിതത്തിൽ വഴിത്തിരിവുണ്ടാക്കിയ മറ്റൊരു സംഭവം നടക്കുന്നു. രാവിലെ എണീറ്റ് ചുമച്ചു തുപ്പിയ അയാൾ കഫത്തിൽ പടർന്ന രക്തത്തുള്ളികളെകണ്ട് അമ്പരന്നു. വിദഗ്ദ്ധമായ പരിശോധനകൾക്കുശേഷം ശ്രീകണ്ഠൻനായർക്ക് ക്ഷയരോഗം ബാധിച്ചിട്ടുണ്ടെന്നു തെളിഞ്ഞു. തുടർന്ന് ദീർഘകാലത്തെ ചികിത്സ ആരംഭിക്കുകയായി.

പാർവ്വതി യാതൊരു മനോവിഷമവുമില്ലാതെ വീട്ടിലെ വിലപിടിപ്പുള്ള വസ്തുക്കളെ എല്ലാം വിറ്റു. കൊത്തുപണികളുള്ള കട്ടിലും വീട്ടി അലമാരകളും നല്ല വിലയ്ക്കുതന്നെ അവൾ വിറ്റു. ഉരുളികളും അണ്ടാവുകളും ചെമ്പുപാത്രങ്ങളും വലിയങ്ങാടിയിലെ മൂത്താൻ വാങ്ങിച്ചു.

രണ്ടുവർഷത്തെ ചികിത്സയ്ക്കുശേഷം ശ്രീകണ്ഠൻ നായരുടെ അസുഖം ഭേദമായി. അപ്പോഴേയ്ക്കും അവരുടെ ജീവിതം വഴിമുട്ടി ഗതിയടഞ്ഞുനിന്നു. വിശപ്പുസഹിക്കാതെ കരയുന്ന മക്കളെ കണ്ട് പാർവ്വതി നിസ്സഹായയായി നിന്നു.

പത്താംക്ലാസും ഷോർട്ട്ഹാന്റും കഴിഞ്ഞ വത്സലയ്ക്ക് ഇത്തരമൊരു സാഹചര്യത്തിൽ സ്വപ്നങ്ങളും പ്രതീക്ഷകളും ഉണ്ടാകില്ലെന്ന് നമുക്കറിയാമല്ലോ.

അവശനായി കോലായയിലെ ചാരുകസേരയിൽ കിടക്കുന്ന ശ്രീകണ്ഠൻനായർ പോയകാലത്തെ പ്രതാപൈശ്വര്യങ്ങളെ ആരോടെങ്കിലും പറഞ്ഞുകൊണ്ടിരിക്കും. അയാളുടെ മുഴക്കമുള്ള വാക്കുകൾ പാർവ്വതിയേയും മക്കളേയും എപ്പോഴും പേടിപ്പിച്ചു.

ജീവിക്കാൻ വഴികൾ തിരഞ്ഞുകൊണ്ടിരുന്ന വത്സല പത്രത്തിൽ കാണുന്ന ജോലിഒഴിവുകൾക്കെല്ലാം നിരന്തരം അപേക്ഷകൾ അയച്ചുകൊണ്ടിരുന്നു. ആരും ഉദാരമനസ്സോടെ അവൾക്ക് ജോലി നൽകിയില്ല. പിന്നീട് അവൾ താൻ പഠിച്ചിരുന്ന സ്ഥാപനത്തിൽതന്നെ വിദ്യാർത്ഥികളെ ഷോർട്ട്ഹാന്റ് പഠിപ്പിച്ചുതുടങ്ങി. അവളുടെ തുച്ഛമായ വരുമാനം വലിയൊരു കുടുംബത്തിന്റെ ആവശ്യങ്ങൾക്ക് തികയുന്നതുമല്ല.

ക്ഷയരോഗത്തിൽനിന്ന് രക്ഷപ്പെട്ടെങ്കിലും ശ്രീകണ്ഠൻനായരുടെ ആരോഗ്യസ്ഥിതി ദിവസേന മോശമായിക്കൊണ്ടിരുന്നു. ഇപ്പോൾ അയാൾ സഞ്ചരി

ക്കുന്ന എല്ലിൻകൂടുമാത്രമായിരിക്കുന്നു. വഴിവിട്ട് ജീവിച്ച അയാൾ തന്റെ കുടുംബത്തിന്റെ ഭാവിയെകുറിച്ചാണ് എപ്പോഴും ചിന്തിച്ചുകൊണ്ടിരിക്കുന്നത്. വത്സലയ്ക്ക് ജോലികിട്ടിയാൽ കുടുംബം രക്ഷപ്പെടുമെന്ന് അയാൾ കരുതി.

പല ദിവസത്തെ ആലോചനകൾക്കുശേഷം ശ്രീകണ്ഠൻനായർ വത്സലയുമായി ഒരു ഞായറാഴ്ച നെടുങ്ങാടിയെ കാണാൻ പുറപ്പെട്ടു. വരാന്തയിൽ ഇരുന്ന അയാൾ അവരെ അകത്തേയ്ക്ക് ക്ഷണിച്ചു. ശ്രീകണ്ഠൻനായർ വിശദമായി സംസാരിക്കാൻ തയ്യാറായതാണ്. അയാളെ തടഞ്ഞ നെടുങ്ങായി വത്സലയുടെ സർട്ടിഫിക്കറ്റുകളെ എല്ലാം വിശദമായി പരിശോധിച്ചു.

മൂന്നുമാസം തികയുന്നതിന് മുമ്പായി നെടുങ്ങാടിയുടെ മഹാമനസ്ക്കതയെ വത്സല തിരിച്ചറിഞ്ഞു. നെടുങ്ങാടിയുടെ ശ്രമംകൊണ്ട് അവൾക്ക് ചിറ്റൂർ ഷുഗേഴ്സിൽ ടൈപ്പിസ്റ്റായി ജോലികിട്ടി.

വല്ലാത്ത പരിഭ്രാന്തിയോടെ അക്കൗണ്ടന്റിന്റെ അടുത്തേയ്ക്കു നടക്കുന്ന വത്സലയെയാണ് നമ്മൾ ഇപ്പോൾ കാണുന്നത്. ആദ്യശമ്പളം വാങ്ങുന്ന ആർക്കും പിരിമുറുക്കമുള്ള മാനസികാവസ്ഥ ആയിരിക്കുമല്ലോ.

ഉച്ചയോടെ വത്സലയ്ക്ക് ആദ്യശമ്പളം കിട്ടി. പണം വാങ്ങിച്ച അവൾ അക്കൗണ്ടന്റിന്റെ കാലുതൊട്ട് നെറുകയിൽവെച്ചു. അപ്പോൾ അവളുടെ കണ്ണുകൾ നിറഞ്ഞിരുന്നു. മേനോമ്പാറയിൽനിന്ന് വടവന്നൂരിലേക്ക് നേരിട്ടുള്ള ബസ്സിലാണ് വത്സല പൊയ്ക്കൊണ്ടിരുന്നത്. ശമ്പളം കിട്ടിയതുകൊണ്ട് അവൾ കൊഴിഞ്ഞാമ്പാറയിൽ ഇറങ്ങാമെന്നു തീരുമാനിച്ചു. സഹപ്രവർത്തകയായ പ്രേമലത അവളുടെ നിറം മങ്ങിയ സാരികളെക്കുറിച്ചും കറുത്ത മുക്കുപണ്ടങ്ങളെക്കുറിച്ചും പലപ്പോഴും സൂചിപ്പിച്ചിട്ടുണ്ട്.

വത്സലയും പ്രേമലതയും കൊഴിഞ്ഞാമ്പാറയിലെ തുണിക്കടകളും സ്റ്റേഷനറി കടകളും കയറിഇറങ്ങി. വത്സല രണ്ടു സാരികളും അത്യാവശ്യത്തിനുള്ള മുക്കുപണ്ടങ്ങളും വാങ്ങിച്ചു. മൂന്നുവർഷമായി കമ്പനിയിൽ ജോലി ചെയ്യുന്ന പ്രേമലത വത്സലയെ എപ്പോഴും സഹായിക്കാൻ തയ്യാറായി. അവൾ ഇപ്പോൾ സ്വയം ഉൾവലിഞ്ഞു ജീവിച്ച വത്സലയുടെ ആത്മമിത്രമായിതീർന്നിരിക്കുന്നു.

ആദ്യശമ്പളത്തെ അമ്മയെ ഏല്പിക്കാനാണ് വത്സല ശ്രമിച്ചത്. അമ്മ നിർബ്ബന്ധിച്ചപ്പോൾ അവൾ ശമ്പളം അച്ഛനെ ഏല്പിച്ചു. പണം എണ്ണിനോക്കിയ ശ്രീകണ്ഠൻനായർ ഉച്ചത്തിൽ അലറി.

"എനിക്ക് നിന്റെ ശമ്പളം എത്രയാണെന്ന് അറിയാം. മറ്റ് പെണ്ണുങ്ങളെ പോലെ ഒരുങ്ങിക്കെട്ടിയൊന്നും നീ നടക്കണ്ട. നിനക്കുതാഴെ നാലെണ്ണമുണ്ട്. നിന്റെ അലങ്കാരം അവരുടെ കാര്യം നോക്കിയിട്ടുമതി. അവർ നന്നായാൽ നീയും തനിയെ നന്നായിക്കൊള്ളും."

വത്സല അച്ഛന്റെ വാക്കുകളെ വഴിതെറ്റാതെ അനുസരിക്കാൻ തയ്യാറായി. എങ്കിലും ഉദ്യോഗസ്ഥയായ അവൾ മറ്റുള്ളവരെ ബോധിപ്പിക്കാൻ ചിലതെല്ലാം

ചെയ്തു. മാസതവണയിൽ അടച്ചുതീർക്കാമെന്ന വ്യവസ്ഥയിൽ വത്സല ജ്വല്ല റിയിൽനിന്ന് ഒരു മാലയും രണ്ടു വളകളും വാങ്ങിച്ചു. കുറഞ്ഞ വിലയ്ക്ക് കാന്റീനിൽനിന്ന് ഭക്ഷണം കിട്ടുമെങ്കിലും അവൾ ചായമാത്രം കുടിച്ചു. വില കുറഞ്ഞ ആറുസാരികളും അവൾ വാങ്ങിച്ചു. കൂട്ടത്തിൽ വിലകുറഞ്ഞ ഒരു റിസ്റ്റ് വാച്ചും അവൾ സ്വന്തമാക്കി.

വത്സല ജോലിയിൽച്ചേർന്ന് ഒരുവർഷം തികയുന്നതിന് മുമ്പുതന്നെ ശ്രീകണ്ഠൻനായർ മരിച്ചു. പിന്നീട് കുടുംബബാദ്ധ്യതകളെല്ലാം അവൾക്കായി. അനുജത്തിമാരുടേയും അനുജന്റേയും സമ്പന്നമായ ഭാവിയ്ക്കുവേണ്ടി അവൾ എപ്പോഴും തലപുകച്ചു ചിന്തിച്ചു. ഗിരിജ ഉയർന്ന മാർക്കോടെ പ്രീഡിഗ്രി ജയിച്ചു. അവളെ ഒരു ടീച്ചറാക്കാനാണ് വത്സല തീരുമാനിച്ചത്. ഗിരിജയുടെ പഠനത്തിനുവേണ്ടി വത്സല ആദ്യമായി ഇ.പി.എഫിൽനിന്ന് കട മെടുത്തു. അടുത്ത വർഷം രതിയും പത്താന്തരം ജയിച്ചു. കോളേജിൽ ചേര ണമെന്ന അവളുടെ ആഗ്രഹത്തെ വത്സല പ്രോത്സാഹിപ്പിച്ചു. രതിയെ ചിറ്റൂർ കോളേജിൽ വത്സല നേരിട്ടുചെന്നാണ് ചേർത്തത്.

തന്റെ ആവശ്യങ്ങളെ വെട്ടിക്കുറച്ച വത്സല അനുജത്തിമാരേയും അനു ജനേയും ദാരിദ്ര്യം അറിയിക്കാതെ വളർത്തി. ഉടുത്തൊരുങ്ങി നടക്കാനുള്ള അവരുടെ മോഹങ്ങൾക്ക് അവൾ തടസ്സം നിന്നില്ല. അവരെ മറ്റുള്ളവരുടെ മുമ്പിൽ വിലമതിപ്പുള്ളവരാക്കാൻ അവൾ ശ്രമിച്ചു. അതിനുവേണ്ടി ഇ.പി.എ ഫിൽനിന്ന് കടമെടുത്ത് അവൾ സ്വർണ്ണാഭരണങ്ങൾ വാങ്ങിച്ചു. ഗിരിജയും രതിയും അനേകം ആവശ്യങ്ങളുമായി വത്സലയെ ശല്യപ്പെടുത്തികൊണ്ടിരു ന്നു. അംബിക യാതൊരു ആവശ്യവുമായി അവളെ സമീപിച്ചില്ല. പ്രാരബ്ധ ങ്ങളെ ചുമക്കുന്ന ഏടത്തിയെ അവൾ ആദരവോടെ സമീപിച്ചു. എങ്കിലും വത്സല അവളുടെ ആവശ്യങ്ങളെ കണ്ടറിഞ്ഞു ചെയ്തുവന്നു. അനുജനായ വാസവൻ കുടുംബസ്ഥിതി അറിയാതെയാണ് ജീവിച്ചത്. മറ്റുള്ളവരുടെ ബഹു മാനം പിടിച്ചുപറ്റാൻ ശ്രമിച്ച അവൻ വരവറിയാതെ ചെലവഴിച്ചു.

വത്സലയുടെ കുടുംബസ്ഥിതി അറിയുന്ന പ്രേമലത അവളെ പരമാവധി സഹായിച്ചു. ഇതിനിടെ ഉദ്യോഗസ്ഥയായ വത്സലയ്ക്ക് പല വിവാഹാലോച നകളും വന്നു. അനുജത്തിമാരുടേയും അനുജന്റേയും ഭാവിയെ ഓർത്ത അവൾ വിവാഹത്തിന് തയ്യാറായില്ല. ഒരിക്കൽ യാതൊരു നിബന്ധനയുമി ല്ലാതെ വിവാഹത്തിന് തയ്യാറായ ചെറുപ്പക്കാരനോട് അവൾക്ക് താല്പര്യം തോന്നി. വത്സലയുടെ വരുമാനത്തെപോലും അയാൾ ആഗ്രഹിച്ചിരുന്നില്ല.

വത്സലയുടെ മനസ്സറിഞ്ഞ പാർവ്വതി പറഞ്ഞു:

“നീ അച്ഛന്റെ വാക്കുകളെ മറക്കുകയാണ്. നിന്റെ താഴെയുള്ളവരുടെ ജീവിതത്തെ നീ നശിപ്പിക്കരുത്. നീ ഇത്ര സ്വാർത്ഥയാണെന്ന് ഞാൻ കരുതിയില്ല.”

അമ്മയുടെ വാക്കുകൾ കേട്ട വത്സല തന്റെ മനസ്സിലെ വൈവാഹിക മോഹങ്ങളെ അവസാനിപ്പിച്ചു.

മനസ്സിനെ അടിച്ചമർത്താൻ ശ്രമിച്ചെങ്കിലും സ്ത്രീജന്മത്തിന്റെ ലക്ഷ്യ ത്തിനുമുമ്പിൽ വത്സല പരാജയപ്പെടുന്നതിനെ നമ്മൾ കാണുന്നു.

ഷുഗർ ഫാക്ടറിയിലേക്ക് വത്സല എന്നും ഒരേ ബസ്സിലാണ് വന്നുപോ യിക്കൊണ്ടിരുന്നത്. ചെറുപ്പക്കാരനായ കണ്ടക്ടർ ശിവപ്രസാദ് അവളുടെ മനസ്സിൽ കയറികൂടുകയും ചെയ്തു. ബസ്സിലെ തിരക്കിൽവെച്ച് അവർ ഒരി ക്കലും അനാവശ്യമായി സംസാരിച്ചില്ല. എങ്കിലും അവർ സ്വന്തം മനസ്സുകളെ തിരിച്ചറിഞ്ഞു. ഒരിക്കൽ അവൾ യാത്രപ്പടി നല്കിയപ്പോൾ അയാൾ പണം തിരിച്ചുനൽകി. അതോടെ വത്സലയുടെ കമ്പനിയിലേക്കുള്ള പോക്കുവരവു കൾ സൗജന്യയാത്രയായി.

ശിവപ്രസാദിന്റെ കുടുംബത്തേയും സ്വഭാവത്തേയുംകുറിച്ച് പ്രേമലത വിശദമായി അന്വേഷിച്ചറിഞ്ഞു. അമ്മയും മകനും മാത്രമെ ഉള്ളൂ. കഴിഞ്ഞു കൂടാനുള്ള നെൽകൃഷിയുമുണ്ട്. രാഷ്ട്രീയം തലയിൽ കയറിയതോടെ അയാൾക്ക് കോളേജ് പഠിത്തം പൂർത്തിയാക്കാനായില്ല. ഇപ്പോൾ രാഷ്ട്രീയ പ്രവർത്തനമൊന്നുമില്ല.

ശിവപ്രസാദ് തനിച്ചു കാണണമെന്നു പറഞ്ഞപ്പോൾ വത്സല ഒരു ദിവ സത്തെ അവധി എടുത്തു. പതിവുസമയത്തുതന്നെ അവൾ വീട്ടിൽനിന്നിറ ങ്ങി. പുതുനഗരത്ത് ബസ്സിറങ്ങിയ അവളെ കാത്ത് ശിവപ്രസാദ് നിൽക്കുന്നു ണ്ടായിരുന്നു. തുടർന്ന് വത്സലയും ശിവപ്രസാദും ബൈക്കിൽ മലമ്പുഴയി ലേക്ക് പുറപ്പെട്ടു.

തന്റെ കുടുംബ പശ്ചാത്തലത്തെ വിവരിച്ച ശിവപ്രസാദ് വത്സലയോട് യാതൊന്നും മറച്ചുവെയ്ക്കുന്നില്ല. ഈഴുവനായ അയാൾ ജാതിയെ മനുഷ്യബ ന്ധങ്ങൾക്ക് മാനദണ്ഡമായി കാണുന്നില്ല. വത്സല തന്റെ അവസ്ഥ വിവരി ക്കാൻ തുടങ്ങിയപ്പോൾ അയാൾ തടഞ്ഞു. അവളെക്കുറിച്ചുള്ള സമ്പൂർണ്ണ വിവരങ്ങൾ അയാൾ വിസ്തരിച്ചു.

മലമ്പുഴയുടെ സൗന്ദര്യത്തെ ആസ്വദിക്കാനല്ല അവർ ശ്രമിച്ചത്. അവർ സത്യസന്ധമായി പരസ്പരം സ്വന്തം അവസ്ഥയെ അവതരിപ്പിച്ചു. ഷുഗർ ഫാക്ടറിയിൽനിന്ന് വീട്ടിൽ തിരിച്ചെത്തുന്ന സമയത്തുതന്നെ വത്സല വടവ ന്നൂരിൽ ബസ്സിറങ്ങി. ഒരു പകലിന്റെ സുന്ദരമായ ഓർമ്മകളുമായി അവൾ വീട്ടിൽ എത്തി.

യാത്രപറഞ്ഞു പിരിയുമ്പോൾ ശിവപ്രസാദ് വത്സലയോടു പറഞ്ഞു:

"ഞാനും കുറച്ചു സ്നേഹിതൻമാരും പെണ്ണിനെ ചോദിച്ച് വീട്ടിൽ വരും. അങ്ങനെ കുടുംബഭാരം ഒറ്റയ്ക്ക് ചുമന്നു തളരണ്ട."

ശിവപ്രസാദിനെ അമ്മയും ബന്ധക്കളും ആഹ്ലാദത്തോടെ സ്വീകരിക്കി ല്ലെന്ന് വത്സലയ്ക്ക് അറിയാം. ജാതിയിൽ തരംതാഴ്ന്നവനെ വിളിച്ചിരുത്താ നുള്ള മഹാമനസ്ക്കതയൊന്നും അവർക്കില്ല. അനുജത്തിമാരുടെ ജീവിതത്തെ കുറിച്ചോർത്ത വത്സലയ്ക്ക് പരിസരബോധമില്ലാതെ എടുത്തുചാടി പ്രവർത്തി ക്കാനായില്ല.

വീണ്ടും വത്സല ആൾക്കൂട്ടത്തിൽവെച്ചും തനിച്ചും ശിവപ്രസാദിനെ കണ്ടുമുട്ടി. ഇതിനിടെ അയാൾക്ക് സർക്കാർ ബസ്സിൽ കണ്ടക്ടറായി സ്ഥിര നിയമനം ലഭിച്ചു. ദീർഘയാത്ര കഴിഞ്ഞെത്തുന്ന അയാൾ സൗകര്യമുണ്ടാക്കി വത്സലയെ കണ്ടുകൊണ്ടിരുന്നു. ഒരിക്കൽ കമ്പനിയിലേക്ക് ഒരു മുന്നറിയിപ്പുമില്ലാതെ ശിവപ്രസാദ് കടന്നുവന്നു. അയാളുടെ വിളർത്ത മുഖത്തെ കണ്ട് അവൾ അമ്പരന്നു. ശിവപ്രസാദ് തനിച്ചു സംസാരിക്കണമെന്നു പറഞ്ഞെങ്കിലും വത്സല പ്രേമലതയെ തുണക്കൂട്ടി.

കാന്റീനിൽ ചായകുടിച്ചുകൊണ്ടിരിക്കുമ്പോൾ ശിവപ്രസാദ് പറഞ്ഞു:

"അമ്മയും അമ്മാവനും കൂടെ എനിക്ക് ഒരു പെണ്ണിനെ കണ്ടുവെച്ചിട്ടുണ്ട്. ഞാൻ ഇതുവരെ സമ്മതിച്ചിട്ടില്ല. അമ്മയ്ക്ക് വയസ്സായി. ഞാൻ ഇനിയും എത്രകാലം വത്സലയ്ക്കുവേണ്ടി കാത്തിരിക്കണം.?"

പെട്ടെന്ന് ശിവപ്രസാദ് പരിസരബോധമില്ലാതെ വത്സലയുടെ കയ്യിൽപിടിച്ചു.

"വെറുതെ കാത്തിരുന്നതുകൊണ്ട് ഒരു പ്രയോജനവും ഉണ്ടാവില്ല. എന്തെങ്കിലും ഉടനടി ചെയ്യണം. എനിക്ക് ഏതോ ഒരുത്തിയുമായി ബന്ധമുണ്ടെന്നാണ് വീട്ടുകാരുടെ വിശ്വാസം. വത്സല എത്രയുംവേഗം ഒരു തീരുമാനത്തിൽ എത്തണം. നമുക്ക് രജിസ്റ്റർ വിവാഹം കഴിക്കാം. വത്സല എന്തുപറയുന്നു?"

വത്സല ശിവപ്രസാദിനോട് ഒന്നും പറഞ്ഞില്ല. അവൾ അനുജത്തിമാരുടെ ജീവിതത്തെകുറിച്ചോർത്ത് നിശ്ശബ്ദയായി.

വീണ്ടും പലതവണ ശിവപ്രസാദ് വത്സലയെ വന്നുകണ്ടു. അപ്പോഴും അവൾ നിശ്ശബ്ദത തുടർന്നു. പ്രേമലതയും ശിവപ്രസാദിന്റെ പക്ഷംചേർന്ന് ഒരുപാടുതവണ അവളോടു തർക്കിച്ചു. അവസാനം പ്രേമലതയുടെ തോളിൽ മുഖംചായ്ച്ച അവൾ പറഞ്ഞു:

"എന്റെ അനുജത്തിമാരുടേയും അനുജന്റേയും ജീവിതം നശിപ്പിച്ചിട്ട് എനിക്ക് സുഖിക്കണ്ട. ഈ നരകത്തിൽതന്നെ ഞാൻ ജീവിച്ചുമരിക്കട്ടേ."

"ശിവപ്രസാദിനെ നീ ഇഷ്ടപ്പെടരുതായിരുന്നു. നീയാണ് അയാളെ പ്രോത്സാഹിപ്പിച്ചത്. ഇപ്പോൾ നീ തന്നെ അയാളെ കയ്യൊഴിയുന്നു."

ഒരു നിമിഷത്തെ നിശ്ശബ്ദതയ്ക്കുശേഷം പ്രേമലത തുടർന്നു:

"മരണംവരെ നിന്റെ മനസ്സ് നിന്നെ ശപിച്ചുകൊണ്ടിരിക്കും."

വത്സലയുടെ മറുപടിയ്ക്കുവേണ്ടി ശിവപ്രസാദ് ആറുമാസത്തോളം കാത്തിരുന്നു. വഴിമുട്ടിയ അയാൾ മറ്റൊരു വിവാഹത്തിന് തയ്യാറായി. ക്ഷണക്കത്തു വായിച്ച വത്സല പരിസരബോധമില്ലാതെ കരഞ്ഞു. പ്രേമലത വെറും കാഴ്ചക്കാരിയായി.

പതിവുതെറ്റിച്ച് വത്സല നേരത്തെ വീട്ടിൽ എത്തി. ആരോടും ഒന്നും പറയാതെ അവൾ മുറിയിൽ കയറി വാതിൽ അടച്ചു. കട്ടിലിൽ കിടന്ന അവൾ സമയബോധമില്ലാതെ കരഞ്ഞുകൊണ്ടിരുന്നു. പകൽ ഇരുളുകയും രാത്രി കറുക്കുകയും ചെയ്തു. പാർവ്വതി പലതവണ വാതിലിൽ തട്ടിവിളിച്ചു. സഹികെട്ട വത്സല വാതിൽതുറന്ന് വീണ്ടും കട്ടിലിൽതന്നെ എത്തി.

വത്സലയുടെ നെറുകയിൽ വിരലോടിച്ച പാർവ്വതി പറഞ്ഞു:

"നീയും കണ്ടക്ടറുമായുള്ള ബന്ധത്തെക്കുറിച്ച് പലരും പറഞ്ഞുകേട്ടിട്ടുണ്ട്. ജാതിയും മതവുമൊന്നുമല്ല നമ്മുടെ പ്രശ്നം; നിന്റെ അനുജത്തിമാരുടെ ജീവിതമാണ്. നീ ചെയ്തതുതന്നെയാണ് ശരി."

ശരിയും തെറ്റും വേർതിരിക്കാനാവാത്ത മാനസികാവസ്ഥയിലേക്ക് വത്സല എത്തിച്ചേർന്നിരുന്നു.

അദ്ധ്യാപക പരിശീലനം കഴിഞ്ഞ ഗിരിജ സ്കൂൾ തുറന്നതോടെ താല്ക്കാലിക ജീവനക്കാരിയായി കുട്ടികളെ പഠിപ്പിച്ചുതുടങ്ങി. ആദ്യ ശമ്പളം വാങ്ങിച്ച അവൾ ആഹ്ലാദത്തോടെ വത്സലയെ സമീപിച്ചു. ഗിരിജയെ ചേർത്തു പിടിച്ച വത്സല പറഞ്ഞു:

"നിങ്ങൾക്കുവേണ്ടിയാണ് ഞാൻ ജീവിക്കുന്നത്. അതെപ്പോഴും നിങ്ങൾ ഓർമ്മിക്കണം. പണമൊന്നും എനിക്കുവേണ്ട. നിന്റെ പേർക്ക് ബാങ്കിലിട്ടാൽ മതി. ഈ വീട്ടിൽ പല വിശേഷങ്ങളും നടക്കാനുണ്ട്. നീ എനിക്ക് സഹായിയായി നിന്നാൽ മതി."

മാസന്തോറും ഗിരിജ ശമ്പളം ബാങ്കിൽ നിക്ഷേപിച്ചുകൊണ്ടിരുന്നു. വേനൽ അവധിയ്ക്കുശേഷം അവൾക്ക് സർക്കാർ സ്കൂളിൽ സ്ഥിരനിയമനം ലഭിച്ചു. ചെർപ്പുളശ്ശേരി സ്കൂളിലാണ് അവൾക്ക് ജോലി കിട്ടിയത്. വനിതാ ഹോസ്റ്റലിൽ അവളെ താമസിപ്പിച്ച വത്സല വൈകുന്നേരത്തോടെ വീട്ടിൽ തിരിച്ചെത്തി.

ഇപ്പോൾ രതി ബികോം അവസാനവർഷവും അംബിക ഡിഗ്രി ആദ്യ വർഷവുമാണ്. പത്തിൽ തോറ്റ വാസവൻ വെറുതെ സമയം കളയുന്നു. ഇപ്പോൾ വത്സലയ്ക്ക് ഇരുപത്തിയേഴ് തികഞ്ഞിരിക്കുന്നു. അവൾക്ക് വിവാഹാലോചനയുമായി യുവാക്കളാരും വരാറില്ല. പടികയറി വരുന്ന ദല്ലാളിനെ പാർവ്വതി തന്ത്രപൂർവ്വം മടക്കി അയയ്ക്കാറാണ് പതിവ്.

ഡിഗ്രി കഴിഞ്ഞ് രതി വീട്ടിൽ നില്പായതോടെ വത്സല അവൾക്കുവേണ്ടി ജോലി അന്വേഷിച്ചുതുടങ്ങി. കോ-ഓപ്പറേറ്റീവ് ബാങ്ക് പ്രസിഡന്റിനെ ചെന്നു കണ്ട അവൾ പ്രതീക്ഷയോടെ വീട്ടിലേക്കു മടങ്ങി. വത്സലയുടെ ചുറ്റുപാടുകളെ അറിയുന്ന അയാൾ ഒരുലക്ഷം ആവശ്യപ്പെട്ടു. അവൾ അയാളെ പൂർണ്ണ സമ്മതം അറിയിക്കുകയും ചെയ്തു.

ഇപ്പോൾ വത്സല ഒരുലക്ഷം ഉറുപ്പിക ഉണ്ടാക്കാനുള്ള ബദ്ധപ്പാടിലാണ്.

ഗിരിജയുടെ ബാങ്ക് നിക്ഷേപവും തന്റെ ഇ.പി.എഫും എടുത്തിട്ടും അവൾക്ക് തൊണ്ണൂറു തികയ്ക്കാനേ കഴിഞ്ഞുള്ളൂ. വളയും മാലയും പണയംവെയ്ക്കാൻ ഒരുങ്ങിയ അവളെ പ്രേമലത സഹായിച്ചു. അതോടെ രതിയ്ക്ക് ജോലി ഉറപ്പായി.

ഇവിടെ നമുക്ക് നന്മയുടെ ശേഷിപ്പുകളുള്ള പ്രേമലതയെ കുറിച്ചു പറയേണ്ടിവരുന്നു. അദ്ധ്യാപക ദമ്പതികളുടെ ഏകമകളാണ് പ്രേമലത. വത്സല പരിചയപ്പെടുമ്പോൾതന്നെ അവൾ വിവാഹിതയാണ്. രണ്ട് ആൺകുട്ടികളുടെ അമ്മ. അമ്മാവന്റെ മകനായ ഉണ്ണികൃഷ്ണനാണ് അവളുടെ ഭർത്താവ്. കുടുംബത്തിനുവേണ്ടി ജീവിച്ചു മരിക്കുന്ന വത്സലയോട് അയാൾക്ക് ആദരവാണുള്ളത്. പ്രേമലത വത്സലയെ സഹായിക്കുമ്പോൾ അയാൾ എതിരു നിൽക്കാറില്ല.

ആദ്യദിവസം വത്സലയും രതിയും ഒരുമിച്ച് ബാങ്കിലേക്ക് എത്തി. രതി സീറ്റിൽ ഇരുന്ന പണിതുടങ്ങുന്നതുവരെ വത്സല നിന്നു. പിന്നീട് അവൾ അമിതമായ സന്തോഷത്തോടെ വീട്ടിലേക്കു മടങ്ങി.

ഗിരിജയും രതിയും ഉദ്യോഗസ്ഥകളായതോടെ വത്സല ആശ്വസിച്ചു. ജോലിയുള്ള നല്ല ചെറുപ്പക്കാരെ അവൾ അന്വേഷിച്ചു തുടങ്ങി. ഇതിനിടയ്ക്ക് വത്സലയുടെ ബോധങ്ങളെ മുഴുവൻ ഗിരിജ ഉടച്ചുപണിതു. പതിനൊന്നുമണിയോടെ ഗിരിജ കമ്പനിയിലേക്കു വന്നപ്പോൾ വത്സല അമ്പരപ്പോടെ എണീറ്റുനിന്നു. ഗിരിജയുടെ നിഴലായി അവൾ ഓഫീസിൽ നിന്നിറങ്ങി. മരച്ചുവട്ടിൽ നിൽക്കുന്ന ചെറുപ്പക്കാരന്റെ അടുത്തേയ്ക്ക് നടക്കുമ്പോൾ വത്സലയ്ക്ക് കാര്യങ്ങൾ മനസ്സിലാക്കാനായി.

ചെറുപ്പക്കാരന്റെ അടുത്തെത്തിയ ഗിരിജ മുഖവുരയില്ലാതെ പറഞ്ഞു: "ഇത് ക്രിസ്റ്റഫർ മാഷ്. ഞങ്ങൾ ഒന്നിച്ചാണ് ജോലിചെയ്യുന്നത്. ഇന്നലെ ഞങ്ങളുടെ രജിസ്റ്റർ വിവാഹം കഴിഞ്ഞു." അമ്മയും ചേച്ചിയുമൊന്നും ഞങ്ങളുടെ വിവാഹത്തിന് സമ്മതിക്കില്ലെന്ന് അറിയാം. അതുകൊണ്ട് ഇങ്ങനെ നടത്തേണ്ടിവന്നു."

മലമറിഞ്ഞുവീഴുന്ന വാക്കുകളെ കേട്ട് വത്സല അമ്പരന്നുനിന്നു. ഓഫീസിലേക്ക് തിരിച്ചുനടക്കാൻ ഭാവിച്ച അവളോട് ക്രിസ്റ്റഫർമാഷ് പറഞ്ഞു:

"ചേച്ചി കുടുംബം നോക്കി സ്വയം ജീവിക്കാൻ മറന്നു. അനുജത്തിയ്ക്ക് സ്വന്തം കാര്യം നോക്കാൻ അറിയാം. ചേച്ചി ഞങ്ങളോട് ക്ഷമിക്കണം. ഞങ്ങളെ അനുഗ്രഹിക്കണം."

ഒരാഴ്ച അവധി എടുത്ത വത്സല വീട്ടിൽതന്നെ ഇരുന്നു. വീട്ടിലെ മ്ലാനമായ അന്തരീക്ഷം അവളെ വല്ലാതെ വിഷമിപ്പിച്ചു. മൂന്നാംദിവസം വത്സല പതിവുജീവിതത്തിലേക്കു മടങ്ങി. എത്രയുംവേഗം രതിയുടെ വിവാഹം നടത്തണമെന്ന തീരുമാനത്തിൽ അവൾ എത്തിച്ചേർന്നു. ഗിരിജ ക്രിസ്ത്യാനിയെ വിവാഹം കഴിച്ച വിവരം ഇപ്പോൾ നാട്ടിൽ പാട്ടായിരിക്കുന്നു.

കമ്പനിയിൽ എത്തിയ വത്സല വിവാഹ ദല്ലാളിന് ഫോൺ ചെയ്തപ്പോൾ പ്രേമലത എല്ലാം ശ്രദ്ധിച്ചുകേട്ടു. റിസീവർവെച്ച് നിവർന്നിരുന്ന വത്സലയോട് പ്രേമലത ചോദിച്ചു:

"നിനക്കും ഒരു ജീവിതം വേണ്ടേ മോളേ...?"

പ്രേമലതയുടെ ചോദ്യം കേട്ടപ്പോൾ വത്സലയുടെ നെഞ്ചുരുകി കണ്ണുകൾ നിറഞ്ഞു.

രതിയ്ക്ക് പറ്റിയ വരനെ പ്രേമലത കണ്ടെത്തി. അവളുടെ ഭർത്താവിന്റെ അനുജൻ രാമദാസൻ. രാമദാസൻ സ്റ്റേറ്റ്ബാങ്കിലാണ് ജോലിചെയ്യുന്നത്. ജാതകപ്പൊരുത്തം നോക്കിയ അവർ വിവാഹത്തിനുള്ള ദിവസവും നിശ്ചയിച്ചു. അതോടെ വത്സലയുടെ നെഞ്ചിടിപ്പ് കൂടി. രാമദാസിന്റെ വീട്ടുകാർ ഒരു നിബന്ധനയും വെച്ചില്ലെങ്കിലും വത്സല കാലസ്ഥിതി അറിഞ്ഞ് രതിയെ പറഞ്ഞുവിടാൻ തയ്യാറായി. ഇരുപതു പവനും അമ്പതിനായിരവും അവൾ കഷ്ടപ്പെട്ടാണ് ഉണ്ടാക്കിയത്. രതിയുടെ വിവാഹം കഴിഞ്ഞപ്പോൾ വലിയൊരു ഭാരം ഇറക്കിവെച്ച ആശ്വാസം അവൾ അനുഭവിച്ചു.

ഇപ്പോൾ വത്സലയുടെ വരുമാനത്തെ ആശ്രയിച്ചാണ് കുടുംബം കഴിയുന്നത്. ഗിരിജയും രതിയും വിവാഹിതരായതോടെ അവരുടെ ഒരുവിധ സഹായവും ഇല്ലാതായി. വിവാഹം കഴിഞ്ഞ് ആറുമാസം തികയുന്നതിന് മുമ്പായി രതി കരിപ്പോട്ടിൽ പുതുതായി വീടുവെച്ചു. ഇപ്പോൾ അവൾ കടബാദ്ധ്യതകളുടെ കനപ്പുമായി നടക്കുന്നു. ഡിഗ്രി മുഴുമിച്ച അംബിക കൂടുതൽ പഠിക്കാനൊന്നും തയ്യാറായില്ല. വത്സലയെ അനാവശ്യമായി ബുദ്ധിമുട്ടിക്കേണ്ടെന്ന് അവൾ കരുതി. ജോലിയൊന്നും ചെയ്യാതെ നാടുതെണ്ടി നടക്കുന്ന വാസവൻ വത്സലയുടെ സൈ്വരക്കേടായിരിക്കുന്നു. അവന്റെ ചെലവുകൾ ദിവസന്തോറും കൂടിവരുകയാണ്.

വത്സലയുടെ രൂപഭാവങ്ങളെ ഇനി നമുക്ക് പരിശോധിക്കാം.

ഇപ്പോൾ വത്സലയുടെ പ്രായം മുപ്പത്തിമൂന്നു കഴിഞ്ഞിരിക്കുന്നു. യൗവ്വനത്തിന്റെ പ്രസരിപ്പുകൾ അവളിൽനിന്ന് വിട്ടൊഴിയുകയാണ്. അരക്കറ്റം നീണ്ടുകിടന്ന മുടികൊഴിഞ്ഞ് കഴുത്തിന് താഴെയായി. ശരീരത്തിലെ എണ്ണമയം വാർന്ന് പരുക്കനായിരിക്കുന്നു. അവളുടെ കണ്ണുകൾക്ക് ചുറ്റിലും കറുപ്പ് വ്യാപിച്ചിട്ടുമുണ്ട്.

ഇപ്പോൾ വത്സല യാതൊരു പ്രതീക്ഷകളുമില്ലാതെയാണ് ഓരോ ദിവസവും തള്ളിനീക്കുന്നത്. തന്റെ മുമ്പിൽ വളർന്നുകൊണ്ടിരിക്കുന്ന ശൂന്യതയെ അവൾക്ക് തിരിച്ചറിയാനായി. എന്നാൽ വത്സലയെ ശൂന്യതയിലേക്ക് വലിച്ചെറിയാൻ പ്രേമലത തയ്യാറായില്ല.

വത്സലയുടെ ജീവിതത്തിൽ ഉണ്ടായ മറ്റൊരു സംഭവത്തിന് ഇനി നമ്മൾ സാക്ഷിയാകുന്നു.

പ്രേമലതയും ഭർത്താവ് ഉണ്ണികൃഷ്ണനും ഒരു ഞായറാഴ്ച വത്സലയുടെ വീട്ടിൽ എത്തി. പാർവ്വതിയെ തനിയെ വിളിച്ച് അവൾ ശബ്ദം താഴ്ത്തി സംസാരിച്ചു തുടങ്ങി. പാർവ്വതി നിഷേധത്തോടെ തലയാട്ടിയപ്പോൾ പ്രേമലതയുടെ മുഖം ചുവന്നു. അമ്മയും മക്കളും വത്സലയുടെ രക്തം കുടിച്ചു വളരുകയാണെന്ന് അവൾ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു. വത്സലയെക്കൊണ്ട് വിവാഹം കഴിപ്പിക്കുമെന്നും അവൾ വാക്കിറക്കി.

മെഡിക്കൽ റെപ്രസെന്റിറ്റീവായ അരവിന്ദനെ ഉണ്ണികൃഷ്ണനാണ് വത്സലയ്ക്കുവേണ്ടി കണ്ടെത്തുന്നത്. നാല്പത്തിരണ്ടുകാരനായ അയാൾ വിവാഹിതനാണ്. വത്സലയുടെ കഷ്ടപ്പാടുകളെ പരിഹരിക്കാൻ എന്തു വിട്ടുവീഴ്ചയ്ക്കും അയാൾ തയ്യാറാണ്. വിവാഹം കഴിഞ്ഞാലും അവൾക്ക് ഇന്നത്തെപ്പോലെ വീട്ടുകാര്യങ്ങളെല്ലാം നടത്താം. പ്രേമലത പലതവണ നിർബ്ബന്ധിച്ചപ്പോഴാണ് വത്സല വിവാഹത്തിന് സമ്മതിക്കുന്നത്.

പാലക്കാട്ടെ വാസവി കല്യാണമണ്ഡപത്തിൽവെച്ച് വത്സലയും അരവിന്ദനും വിവാഹിതരായി. കൊഴിഞ്ഞാമ്പാറയാണ് അരവിന്ദന്റെ സ്വദേശം. വീട്ടിൽ അമ്മയും വിവാഹിതയായ പെങ്ങളും അവളുടെ രണ്ടുകുട്ടികളുമുണ്ട്. പെങ്ങളുടെ ഭർത്താവ് ഗൾഫിൽ ജോലിചെയ്യുന്നു.

വിവാഹം കഴിഞ്ഞതോടെ വത്സല അനേകം മാറ്റങ്ങൾക്ക് വിധേയയായി. ഇപ്പോൾ അവൾ കൊഴിഞ്ഞാമ്പാറയിലാണ് താമസിക്കുന്നത്. എല്ലാ ഞായറാഴ്ചകളിലും വടവന്നൂരിലേക്ക് വരുന്ന വത്സല നാലുമണിയോടെ കൊഴിഞ്ഞാമ്പാറയിലേക്ക് മടങ്ങും. വിവാഹത്തിനുമുമ്പ് തീരുമാനിച്ചത് അനുസരിച്ച് അവൾ മാസന്തോറും വീട്ടുചെലവിനുള്ള പണം പാർവ്വതിയെ ഏല്പിച്ചു.

വിവാഹത്തിന്റെ ആദ്യകാലത്തെ തീവ്രമായ വികാരങ്ങൾക്കുശേഷം വത്സല പുത്തൻ സാഹചര്യത്തെ നേരിട്ടു. രാവിലെ എട്ടുമണിക്കാണ് അവൾ വീട്ടിൽ നിന്നിറങ്ങുക. അഞ്ചുമണിയ്ക്ക് എണീക്കുന്ന അവൾ പലഹാരവും ചോറും കറികളും ഉണ്ടാക്കുമ്പോൾ തന്നെ സമയം ഏഴു കഴിഞ്ഞിരിക്കും. പിന്നീട് വല്ലതും കഴിച്ചെന്നു വരുത്തുന്ന അവൾ ഉച്ചഭക്ഷണം പാത്രത്തിലാക്കി ബസ്സു കയറാൻ ഓടുന്നു. വൈകുന്നേരം തിരിച്ചെത്തുന്ന വത്സലയ്ക്ക് തികച്ചും ദയനീയമായ മറ്റൊരു സാഹചര്യത്തെ നേരിടേണ്ടിവരുന്നു. മേശപ്പുറത്ത് തണുത്താറിയ ചായ അടച്ചുവെച്ചിരിക്കും. ചായകുടി കഴിഞ്ഞാൽ അവൾ വീണ്ടും അടുക്കളയിൽ കയറി രാത്രിയ്ക്കുവേണ്ട വെയ്പു തുടങ്ങും. അവളുടെ അമ്മായി മകൾക്കും മരുമകൾക്കുമായി തൊഴിൽ വിഭജനം നടത്തിയിരിക്കുകയാണ്. പുറമ്പണികളെല്ലാം മാലതിചെയ്യും. വത്സലയ്ക്ക് അടുക്കള പണിയാണ്. എച്ചിൽ പാത്രങ്ങൾ അവൾതന്നെ കഴുകിവൃത്തിയാക്കണം. അതിനുശേഷം അവൾ അടിച്ചുതുടയ്ക്കുന്നു. പുലർച്ചെ അഞ്ചുമണിയോടെ ആരംഭിക്കുന്ന വത്സലയുടെ പ്രവർത്തിദിവസം രാത്രി പതിനൊന്നുമണിയോടെ അവസാനിക്കുന്നു.

പതിനൊന്നുമണിക്കുശേഷമാണ് വത്സലയ്ക്ക് കിടക്കമുറിയിൽ എത്താൻ കഴിയുക. അവളെ കാത്തുകിടക്കുന്ന അരവിന്ദൻ ആർത്തിയോടെ പ്രവർത്തിച്ചു തുടങ്ങുന്നു. ശരീരവും മനസ്സും ഒരുപോലെ തളർന്ന അവൾ ഭർത്താവിന്റെ ആവശ്യങ്ങളെ അറിഞ്ഞ് യാന്ത്രികമായി സഹകരിക്കുന്നു. വത്സലയ്ക്ക് അരവിന്ദനോട് മനസ്സുതുറന്ന് സംസാരിക്കാനുള്ള സമയം കിട്ടാറില്ല.

ഇപ്പോൾ വത്സലയുടെ ജീവിതം ദീർഘദൂര ഓട്ടപ്പന്തയമായി തീർന്നിരിക്കുന്നു. ദിവസവും കൊഴിഞ്ഞാമ്പാറയിൽനിന്ന് മേനോമ്പാറയിലേക്ക് പോകുന്ന അവർ ആഴ്ചതോറും വടവന്നൂരിലും എത്താറുണ്ട്. വിവാഹിതയായതോടെ ജീവിതം കൂടുതൽ പ്രശ്നങ്ങൾ നിറഞ്ഞതായി അവൾക്ക് അനുഭവപ്പെട്ടു. എങ്കിലും അരവിന്ദന്റെ നെഞ്ചുചേർന്നു കിടക്കുമ്പോൾ അവൾക്ക് അമിതമായ സുരക്ഷിതത്വം അനുഭവപ്പെട്ടു.

വിവാഹം കഴിഞ്ഞ് നാലാംമാസം വത്സല ഗർഭിണിയായി. അച്ഛൻ ആകുന്നെന്നറിഞ്ഞ അരവിന്ദൻ അമിതമായി സന്തോഷിച്ചു. ഗർഭിണിയാണെങ്കിലും അമ്മായിയമ്മ യാതൊരു വിട്ടുവീഴ്ചയും ചെയ്യാതെ പണി എടുപ്പിച്ചു. അതോടെ അവളുടെ ഗർഭം മൂന്നാംമാസം അലസിപിരിഞ്ഞു. വല്ലാത്ത മനോവിഷമത്തിൽ അകപ്പെട്ട അവൾ ഒരുമാസം അവധി എടുത്ത് വടവന്നൂരിലെ വീട്ടിൽ താമസിച്ചു.

വീണ്ടും വത്സല കൊഴിഞ്ഞാമ്പാറയിലേക്ക് തിരിച്ചെത്തി. കഠിനമായ അദ്ധ്വാനഭാരത്തിൽ കൂടെ അവളുടെ ദിവസങ്ങൾ കടന്നുപോയി. ഗർഭിണിയാകാനുള്ള മോഹത്തോടെ അവൾ ആർത്തവമുറകളെ ശ്രദ്ധിച്ചുകൊണ്ടിരുന്നു. അവളുടെ യാന്ത്രികമായ ജീവിതത്തെപോലെ മാസമുറയും വിശേഷങ്ങളില്ലാതെ വലഞ്ചുറ്റി. വിദഗ്ദ്ധ ചികിത്സയും അവൾ തുടർന്നു.

പ്രായം അധികരിക്കുന്നതു കണ്ടപ്പോൾ വത്സലയുടെ മനസ്സ് കൂടുതൽ അസ്വസ്ഥമായി. അവളും അരവിന്ദനും മണ്ണാറശാലയിൽ എത്തി. പൊള്ളാച്ചി മാരിയമ്മൻകോവിലിലും അവൾ തൊട്ടിൽ വഴിപാടു നടത്തി. ഇതിനിടെ വത്സലയും പ്രേമലതയും പലതവണ ജോത്സ്യനെ കാണുകയുമുണ്ടായി. ഒരു കുട്ടിയ്ക്കുവേണ്ടിയുള്ള അവളുടെ പരിശ്രമങ്ങൾ ഫലംകാണാതെ വ്യർത്ഥമായി. ക്രമേണ അവളുടെ മനസ്സിൽനിന്ന് മാതൃത്വത്തിനുവേണ്ടിയുള്ള ആകാംക്ഷകൾ ഇല്ലാതായി.

പാർവ്വതിയ്ക്ക് രോഗംബാധിച്ച് കിടപ്പിലായതോടെ വത്സല വടവന്നൂരിലേക്ക് താമസം മാറ്റി. അരവിന്ദനും അവളുടെ കൂടെത്തന്നെയാണ്. ഗൾഫിൽനിന്ന് വന്ന മാലതിയുടെ ഭർത്താവ് കൊഴിഞ്ഞാമ്പാറയിൽ സ്ഥിരതാമസം ആരംഭിച്ചു. പുതിയ സാദ്ധ്യതകൾ തേടിയ അയാൾ ഇലക്ട്രോണിക്സ് കട തുടങ്ങുകയും ചെയ്തു.

മൂന്നുമാസത്തെ വിറങ്ങലിച്ച കിടപ്പിനുശേഷം പാർവ്വതി മരിച്ചു.

അമ്മയുടെ മരണം കനത്ത ആഘാതമായി വത്സലയ്ക്ക് അനുഭവപ്പെട്ടു. പാർവ്വതിയുടെ മരണസമയത്ത് ഗിരിജ ഒഴികെ മറ്റ് മക്കളെല്ലാം അടുത്തുണ്ടായിരുന്നു. ഗിരിജയെ വിവരം അറിയിക്കാൻ വത്സല ശ്രമിച്ചെങ്കിലും തറക്കാർ അവളെ അടുപ്പിച്ചില്ല.

പാർവ്വതിയുടെ മരണത്തോടെ വീണ്ടും വത്സല വടവന്നൂരിലെ സ്ഥിരവാസിയായി. അടിയന്തരം കഴിഞ്ഞതും വാസവനും കുടുംബവും തിരുപ്പൂരിലേക്ക് പോയി. നാടുതെണ്ടിനടന്ന അയാൾ അവസാനം തിരുപ്പൂരിൽ എത്തി. ബനിയൻ കമ്പനിയിൽ ചേർന്ന അയാൾ സഹപ്രവർത്തകയെ വിവാഹംചെയ്തു. യാഥാർത്ഥത്തിൽ അതൊരു വിവാഹമായിരുന്നില്ല. അവിഹിതബന്ധത്തിന് അവളുടെ വീട്ടിൽ എത്തിയ അയാളെ നാട്ടുകാർ പിടികൂടി വിവാഹം കഴിപ്പിക്കുകയായിരുന്നു.

ഇപ്പോൾ വത്സലയുടെ മനസ്സിൽ അംബികയാണ് പ്രാരബ്ധമായി തീർന്നിരിക്കുന്നത്. പാർവ്വതിയുടെ ശ്രാദ്ധത്തിനുശേഷം വിവാഹം നടത്തണമെന്ന് തീരുമാനിച്ച അവൾ അംബികയ്ക്ക് പറ്റിയ വരനെ അന്വേഷിച്ചുകൊണ്ടിരുന്നു.

പ്രശ്നങ്ങൾ തീർത്ത് മനസ്സമാധാനത്തോട ജീവിക്കാൻ വത്സലയ്ക്ക് കഴിഞ്ഞില്ല. അവിടേയ്ക്കാണ് ഇനി നമ്മൾ കടന്നുചെല്ലുന്നത്.

ഒരു ഞായറാഴ്ച ഉച്ചയുറക്കത്തിനു കിടന്ന വത്സലയുടെ അടുത്തേയ്ക്ക് അംബിക കടന്നുവന്നു. കട്ടിലിൽ ഇരുന്ന അവൾ വത്സലയുടെ കൈകളെ കൂട്ടിപ്പിടിച്ച് പെട്ടെന്ന് പൊട്ടികരഞ്ഞു. കാര്യമറിയാതെ അമ്പരന്ന വത്സലയോട് അംബിക പറഞ്ഞു:

"ഞാൻ ചേച്ചിയെ ചതിച്ചു. ദൈവംപോലും എന്നോടു പൊറുക്കില്ല. ഞാൻ ഗർഭിണിയാണ്. അരവിന്ദേട്ടനാണ് ആള്. മൂന്നുമാസം കഴിഞ്ഞു."

അവൾ ഒറ്റശ്വാസത്തിന് എല്ലാം പറഞ്ഞുതീർത്ത് വീണ്ടും കരഞ്ഞുകൊണ്ടിരുന്നു. അംബികയോട് വെറുപ്പോ സഹതാപമോ ഒന്നും വത്സലയ്ക്ക് തോന്നിയില്ല. അംബിക എണീപ്പിച്ചു നിർത്തിയ വത്സല അവളെ ആസകലം ചൂഴ്ന്നു നോക്കി.

"എനിക്ക് കഴിയാത്തത് നിനക്ക് കഴിഞ്ഞു. എങ്കിലും നിന്നെ ഒരു ചെറുപ്പക്കാരന്റെ ഭാര്യയായി കാണാനാണ് ഞാൻ ഇഷ്ടപ്പെട്ടത്. വയസ്സന് നീയും നിനക്ക് അയാളും ഇന്നല്ലെങ്കിൽ നാളെ ഭാരമായി തീരും."

നെഞ്ചുപിടച്ചലോടെ ഒരു നിമിഷം നിശ്ശബ്ദയായ വത്സല തുടർന്നു:

"കുടുംബത്തിനുവേണ്ടിയാണ് ഞാൻ ജീവിച്ചത്. എല്ലാവരും എന്നെ ചതിച്ചു. ഒരു കുട്ടിയെ തരാതെ ദൈവവും എന്നെ ചതിച്ചു."

പെട്ടെന്ന് ഉൾവിളിയോടെ വത്സല പറഞ്ഞു:

"ഇല്ല അദ്ദേഹം എന്നെ ചതിച്ചിട്ടില്ല. ശിവപ്രസാദേട്ടൻ എന്നെ ചതിച്ചിട്ടില്ല. ഞാനാണ് അദ്ദേഹത്തെ ചതിച്ചത്. അതിന്റെ ശാപമായിരിക്കും ഇതെല്ലാം."

പരിസരബോധം നഷ്ടപ്പെട്ട വത്സല ഉച്ചത്തിൽ കരഞ്ഞുകൊണ്ടിരുന്നു.

അംബികയെ ശത്രുവായി കരുതി കയ്യൊഴിയാൻ വത്സല തയ്യാറായില്ല.

പിറ്റേന്ന് രാവിലെ അവൾ അംബികയും അരവിന്ദനുമായി കാറിൽ പാലക്കാട്ടേയ്ക്ക് പുറപ്പെട്ടു. മുൻകൂട്ടി നിശ്ചയിച്ചത് അനുസരിച്ച് പ്രേമലതയും ഭർത്താവും അവരെ കാത്തുനിന്നിരുന്നു. അവർ കാറിൽ കയറിയതോടെ വീണ്ടും യാത്ര തുടർന്നു. അവരുടെ യാത്ര പറളി രജിസ്റ്റർ ഓഫീസിന്റെ മുമ്പിലാണ് അവസാനിച്ചത്. അപ്പോൾ മാത്രം അരവിന്ദന് കാര്യം പിടികിട്ടി. വത്സല തന്റെ വഴിവിട്ട സഞ്ചാരത്തെക്കുറിച്ച് അറിഞ്ഞെന്നു മനസ്സിലായപ്പോൾ അയാൾ കുറ്റബോധത്തോടെ ഒതുങ്ങികൂടി. അവൾ കാറിൽ കയറാൻ ആവശ്യപ്പെട്ടപ്പോൾ അയാൾ പ്രതിഷേധങ്ങളില്ലാതെ അനുസരിച്ചു.

കാറിൽ നിന്നിറങ്ങിയ വത്സല പ്രേമലതയോട് എല്ലാം വിസ്തരിച്ചു പറഞ്ഞു. പിന്നീട് അംബികയുടേയും അരവിന്ദന്റേയും വിവാഹത്തിന് അവർ സാക്ഷികളായി. കൈവിറയലോടെ സാക്ഷിപ്പട്ടികയിൽ ഒപ്പിട്ട വത്സല അവസാനം പ്രേമലതയുടെ തോളിൽ മുഖമമർത്തി കരഞ്ഞു.

പാലക്കാട്ടുവെച്ച് വത്സലയും പ്രേമലതയും വീണ്ടും വഴിപിരിഞ്ഞു. വീട്ടിൽ എത്തിയ അവൾ അരവിന്ദനോടു പറഞ്ഞു:

"എന്റെ വിധിയെ ഞാൻ സ്വീകരിക്കുന്നു. അംബികയുടെ ജീവിതത്തെ നിങ്ങൾ നശിപ്പിക്കരുത്. ഇനി മറ്റൊരു ദുരിതവും താങ്ങാൻ എനിക്കു കഴിയില്ല."

യാതൊന്നും സംഭവിക്കാത്തതുപോലെ വത്സല അടുക്കളയിൽ കയറി ചോറും കൂട്ടാനും വെച്ചു തുടങ്ങി. അംബിക അടുത്തുവന്നപ്പോൾ ഗർഭിണിയായ അവൾ പണി എടുക്കരുതെന്നു പറഞ്ഞ് വത്സല സ്നേഹത്തോടെ ശാസിച്ചു. തുടർന്ന് അവൾ അവർക്ക് മേശപ്പുറത്ത് ഭക്ഷണം ഒരുക്കിവെച്ചു.

വെറും വയറോടെയാണ് വത്സല ഉറങ്ങാൻ കിടന്നത്. അടുത്ത മുറിയിൽ അവളുടെ ഭർത്താവും അനുജത്തിയുമാണ്. ഉറക്കംവരാതെ കിടന്ന അവൾ തന്റെ ജീവിതത്തിലേക്ക് പിന്തിരിഞ്ഞുനോക്കി. അവൾ നടന്ന വഴിയിലെല്ലാം രക്തത്തുള്ളികൾ ചിതറികിടക്കുകയാണ്.

പിറ്റേന്ന് യാതൊരു പുതുമയും ഇല്ലാത്ത പ്രഭാതത്തെ വത്സല നെഞ്ചുനീറ്റലോടെ നോക്കിനിന്നു. അവൾ തന്റെ മനസ്സിനെ ആരുമറിയാതെ മറച്ചുപിടിച്ചു. ഭക്ഷണം ഒരുക്കിയ അവൾ പതിവു സമയത്തുതന്നെ കമ്പനിയിലേക്കു പുറപ്പെട്ടു. അവളുടെ ദയനീയതയെ കണ്ട് പ്രേമലത അതിശയിച്ചുനിന്നു.

പ്രേമലതയെ ആശ്വസിപ്പിക്കാനായി വത്സല പറഞ്ഞു:

"എന്റെ മുമ്പിൽ മറ്റൊരു വഴിയുണ്ടായിരുന്നു; അവളുടെ ഗർഭം അലസിപ്പിക്കുക. മക്കളില്ലാത്ത എനിക്കതിനു കഴിയില്ല. അതുചെയ്താലും ആ മനുഷ്യന്റെ കൂടെ ജീവിക്കാൻ എനിക്കു കഴിയില്ല. അപ്പോൾ ഇതാണ് കൂടുതൽ നല്ലതെന്നുതോന്നി."

ജീവിതത്തിന്റെ സ്വാഭാവികതയിലേക്ക് വത്സല വീണ്ടും മടങ്ങി. അവളുടെ പകലുകളും രാത്രികളും അടുക്കളയിൽ അടങ്ങി. എന്തുകൊണ്ടോ അംബികയ്ക്ക് അടുക്കള വിട്ടുകൊടുക്കാൻ വത്സല തയ്യാറായില്ല.

ഇനി നമ്മൾ വത്സലയുടെ മറ്റൊരു മുഖത്തെയാണ് നമ്മൾ കാണുന്നത്.

ഇപ്പോൾ വത്സലയുടെ നെഞ്ചിൽ അംബികയുടെ മകൻ ലാലുക്കുട്ടൻ മുഖംചായ്ച്ച് ഉറങ്ങുകയാണ്. അവനെ സ്നേഹിച്ചും ലാളിച്ചും കഴിയുന്ന വത്സല മാതൃത്വത്തിന്റെ അനുഭൂതികളെ അനുഭവിച്ചുതുടങ്ങി.

നെടുനിശ്വാസത്തോടെ ബാലസരസ്വതി കഥ പറഞ്ഞുനിർത്തി. വത്സലയുടെ ജീവിതത്തെ കുറിച്ചുകേട്ട് എല്ലാവരും ഒരുപോലെ ദു:ഖിച്ചു.

ബാലസരസ്വതിയുടെ സ്ത്രീപക്ഷ നിലപാടുകളെ അംഗീകരിക്കാൻ പ്രപഞ്ചവൻ തയ്യാറായില്ല. ഇനി തന്റെ ഊഴമാണെന്നു മനസ്സിലാക്കിയ അയാൾ പറഞ്ഞു:

കഥകൾ രസിപ്പിക്കണമെന്നും പൂർണ്ണമായും യാഥാർത്ഥ്യമാകണമെന്നും ഞാൻ വിശ്വസിക്കുന്നില്ല. രസിപ്പിക്കുന്ന കഥകൾ അല്പായുസ്സുക്കളാണ്. അതിന്റെ ആസ്വാദകർ ബുദ്ധിശൂന്യരാണ്. യഥാർത്ഥ കഥകളെ ഞാൻ ഭാഗികമായി അംഗീകരിക്കുന്നു. മനുഷ്യജീവിതത്തിന്റെ ഉപരിതലം മാത്രമാണ് യഥാർത്ഥ കഥകൾ. യഥാർത്ഥ വാദത്തിന് ഗുണപരമായ വശമുണ്ട്. ജീവിതത്തെ സംബന്ധിച്ച ആദ്യത്തെ തിരിച്ചറിവ് ലഭിക്കുക യാഥാർത്ഥ്യ ബോധത്തിൽ കൂടെയാണ്. വ്യക്തിയെ പരിസരബോധത്തിലേക്ക് എത്തിക്കുന്ന യഥാർത്ഥ്യത്തിന്റെ കഥകൾ ആസ്വാദനത്തിന്റെ ആദ്യപടിയാണ്.

എന്നെ സംബന്ധിച്ചിടത്തോളം കഥ ജീവിതത്തിന്റെ പകർപ്പോ അനുകരണമോ അല്ല. ജീവിതത്തോടും പ്രപഞ്ചത്തോടും കഥകളിൽ കൂടെ; പുതിയൊരു ജീവിതാവബോധത്തോടെ പ്രതികരിക്കുകയാണ് ഞാൻ ചെയ്യുന്നത്. അതുകൊണ്ട് എന്റെ കഥകൾ യാഥാർത്ഥ്യവും അയഥാർത്ഥ്യവും ആകാം. ഭ്രമാത്മകതയും പുരാവൃത്തവും ആകാം. പുതിയൊരു പുരാവൃത്തത്തെ കണ്ടെത്തലുമാകാം. പക്ഷേ ഒന്നുണ്ട് എന്റെ കഥകൾ ജനകീയമാകരുതെന്ന് എനിക്ക് നിർബ്ബന്ധമുണ്ട്. കാരണം എന്റെ നിഗമനങ്ങളേയും ജീവിതാവബോധത്തേയും സ്വീകരിക്കാൻ കഴിയുക വ്യക്തികൾക്കു മാത്രമാണ്.

എന്റെ കഥകളിൽ പല തരത്തിലുള്ള സാങ്കേതികതയും കാണാം. വായനക്കാർക്ക് എന്നിലേക്ക് എത്തിച്ചേരാൻ എളുപ്പവഴികളില്ല. എന്റെ വഴികളിൽ കൂടെ നടക്കാൻ അവർ തയ്യാറാവണം. വാക്കുകൾ ചോരപ്പാത്തികൾ ഒഴുക്കാനുള്ളതല്ല; മനുഷ്യ മനസ്സുകളെ മാനുഷികതയിലേക്ക് എത്തിക്കാനുള്ളതാണ്. നല്ല ആസ്വാദകനാകുക നല്ല മനുഷ്യനാകുകയാണ്. നല്ല മനുഷ്യൻ സ്വാർത്ഥനല്ല നിസ്വാർത്ഥനാണ്. അവൻ ഒന്നും നശിപ്പിക്കുന്നില്ല; പ്രപഞ്ചത്തെ സംരക്ഷിക്കുന്നവനാണ്.

എന്റെ കഥകൾ പ്രപഞ്ചത്തിലെ സർവ്വതിനേയും സംരക്ഷിക്കാനുള്ളതാണ്. സൃഷ്ടിയെയാണ് ഞാൻ ജീവസത്തയായി കാണുന്നത്; നാശത്തെയല്ല.

പ്രപഞ്ചവൻ കഥ പറഞ്ഞുതുടങ്ങി.

# എൻ.ദാമോദരന്റെ കത്തുകൾ

**എൻ.ദാമോദരൻ**
വളാഞ്ചേരി

57

2.1.12

പ്രിയപ്പെട്ട ഹരിദാസന്,

കഴിഞ്ഞ ലക്കം വാക്കറിവിൽ താങ്കളുടെ ലേഖനത്തിൽ "ശാസ്ത്രമാകട്ടെ മഹാവിസ്ഫോടനത്തിൽ നിന്നാണ് പ്രപഞ്ചമുണ്ടായത്" എന്നു പറയുന്നു. ഞാനിപ്പൊഴൊന്നും വായിക്കാറില്ല. അതുകൊണ്ട് താങ്കൾ എഴുതിയതിനെപ്പറ്റി സംശയംതോന്നി. ആധുനികശാസ്ത്രം എനിക്ക് മനസ്സിലാക്കാൻ കഴിഞ്ഞേടത്തോളം, പരമാണുക്കളുടെ സംയുക്തതയാണ് പ്രപഞ്ചമെന്നു കാണുന്നു. വിസ്ഫോടനം ഉണ്ടാവണമെങ്കിൽ പ്രപഞ്ചത്തിനുമുമ്പ് ഒരു മഹാസ്ഫോടക വസ്തു ഉണ്ടാവണമല്ലൊ. ആ വസ്തു ഹിന്ദുശാസ്ത്രത്തിലെ ആദിനാരായണൻ, ആദിമൂലം എന്നിവയാവില്ലേ?

എം.എൻ.റോയ് അദ്ദേഹത്തിന്റെ ഒരു ഗ്രന്ഥത്തിൽ 'Science and Philosophy' ആണെന്നാണ് ഓർമ്മ – പറയുന്നത് Microcosm in to Macrocosm' എന്നാണ്. പരമാണുവിന്റെ വ്യാപനമാണ് പ്രപഞ്ചമെന്നും അത് ഒരു സങ്കല്പമല്ല യാഥാർത്ഥ്യമാണെന്നും അദ്ദേഹം സ്ഥാപിക്കുന്നു. ഇതിൽനിന്ന് വ്യത്യസ്തമായി പുതിയ ശാസ്ത്ര കണ്ടുപിടുത്തം വല്ലതും ഉണ്ടായൊ? എനിക്കറിയില്ല.

ചിന്ത, സങ്കല്പം, പരീക്ഷണം എന്നിവ മനുഷ്യനുണ്ടായ കാലം മുതൽ തുടങ്ങിയതാണ്. അതിനാൽ പ്രാചീന ചിന്തകൾ ഇന്ന് തെറ്റായി കാണുമെങ്കിലും മനുഷ്യന്റെ ആദ്യകാല സംഭാവനയാണ്. വേദകാലത്തേതിൽനിന്നു പുരോഗമിച്ചതാണ് ഉപനിഷദ്കാലത്തേത്. ഉപനിഷദ്കാലത്തെ ഇന്ത്യയുടെ ധൈഷണിക കാലം എന്നു വിശേഷിപ്പിച്ചിട്ടുണ്ട്. ഉപനിഷത്തുകളിൽ 13 എണ്ണം നിരീശ്വരവാദപരമാണെന്നു വായിച്ചതായി ഓർക്കുന്നു.

പ്രപഞ്ചം ഭൂമിയും സൗരയൂഥവും മാത്രമല്ലെന്നു ശാസ്ത്രം കണ്ടുപിടിച്ചു. നാമിന്നു ഭൂമിയിൽനിന്നു കാണുന്ന നക്ഷത്രമണ്ഡലത്തിന്നു പുറമെ മറ്റ് ഏഴ് നക്ഷത്രമണ്ഡലങ്ങൾ കൂടി കണ്ടുപിടിച്ചതായി 'നാസ'യുടെ ശാസ്ത്ര–സാങ്കേതികവിദഗ്ദ്ധർ അവകാശപ്പെടുന്നു. അവ ഓരോന്നും കോടികോടി നാഴിക അകലമുള്ളതായും പറയുന്നു. അപ്പോൾ ബ്രഹ്മാണ്ഡം അനന്തമാണ്. മനുഷ്യനുള്ളത്രയും കാലം ചിന്തയും, സങ്കല്പവും, അന്വേഷണവും തുടരും. നാം പലതും മനസ്സിലാക്കി. ഇനിയും എത്രയോ മനസ്സിലാക്കാനുണ്ട്. പാശ്ചാത്യർ, ചിന്തക്ക് പൂർണ്ണവിരാമമിട്ടില്ല; ഭാരതീയർ

നാം എല്ലാം അറിയുന്നവർ എന്ന നാട്യത്തിലും കഴിയുന്നു. അതിനാൽ ഭൗതികശാസ്ത്രം ഭാരതത്തിന് അന്യമായി. വല്ലവരുമുണ്ടെങ്കിൽ അവരെ പാശ്ചാത്യപക്ഷപാതികൾ എന്നു മുദ്രയടിച്ചുവിട്ടു. ഏതാനും കൊല്ലങ്ങൾക്ക് മുമ്പ് കേരളത്തിലെ ഒരു സർവ്വകലാശാല ശാസ്ത്രവിദഗ്ദ്ധൻ പറഞ്ഞു: 'നമുക്ക് പാശ്ചാത്യരുടെ സാങ്കേതികവിദ്യ സ്വീകരിക്കാം. എന്നാൽ അവരുടെ തത്വശാസ്ത്രം സ്വീകാര്യമല്ല'. ചുരുക്കത്തിൽ പാശ്ചാത്യരുടെ എല്ലാം നമുക്കനുസൃതമായി സ്വീകരിക്കാം. തത്വശാസ്ത്രം മാത്രം വേണ്ട. ഈ മനസ്ഥിതി നമ്മെ വിചാരവിപ്ലവത്തിൽനിന്നകറ്റി നിർത്തുന്നു.

58 — 16.01.2012

കത്തുകിട്ടി. വായിച്ച് കേട്ടു. താങ്കൾ ശാസ്ത്രത്തിന്റെ ആധുനിക കണ്ടുപിടുത്തമായി കരുതുന്ന കാര്യങ്ങൾ അത്രയൊന്നും ആധുനികമല്ല. 17–18–ാം നൂറ്റാണ്ടുകളിലെ ചില ശാസ്ത്രജ്ഞരുടെ അഭിപ്രായം ലോകത്തിൽ (പ്രപഞ്ചം) ഒരജ്ഞാതവസ്തു കിടപ്പുണ്ടെന്നും അതു മനസ്സിലായിട്ടില്ലെന്നും പറഞ്ഞിരുന്നു. ആധുനിക ശാസ്ത്രജ്ഞരിൽപെട്ട വൈറ്റ് ഹെഡ്, ജീൻസ് തുടങ്ങിയവർക്കും ഈ അഭിപ്രായമുണ്ടായിരുന്നതായി മനസ്സിലാവുന്നു. ഞാൻ ശാസ്ത്രജ്ഞനൊ, തത്വശാസ്ത്രജ്ഞനൊ അല്ല. അത്തരക്കാരിൽ ചിലരുടെ അഭിപ്രായങ്ങൾ മനസ്സിലാക്കിയപ്പോൾ അവയിൽ യുക്തിസഹമെന്നു തോന്നിയത് സ്വീകരിച്ചു. അങ്ങനെയാണ് ഞാനൊരു ഭൗതികവാദിയായത്.

പ്രപഞ്ചം അമേയമാണ് (infinite); മനുഷ്യൻ മേയനും (finite). പ്രപഞ്ചത്തിൽ അടങ്ങിയ വസ്തുക്കളിൽ പൊട്ടിത്തെറികളും മഹാപ്രളയവുമുണ്ടാവാം. അത് പ്രപഞ്ചത്തിന്റെ സ്വഭാവമാണ്. മഹാപൊട്ടിത്തെറിയും മഹാ പ്രളയവും ശാസ്ത്രജ്ഞൻ പറഞ്ഞാലും എനിക്ക് യുക്തിസഹമായി തോന്നുന്നില്ല. രണ്ടും ഭൗതികാതീത ശക്തിയിൽ ചെന്നെത്തുന്നു. അതിനുള്ള ന്യായീകരണങ്ങൾ അവർ ഉന്നയിച്ചിരിക്കും. അത് സ്വാഭാവികം.

അമേയമായ പ്രപഞ്ചത്തിലെ ഒരു ജീവിമാത്രമാണ് മനുഷ്യൻ. അവന് പരിമിതികളുണ്ട്. പ്രപഞ്ചത്തിന് പരിമിതികളില്ല. അതിനാൽ പൂർണ്ണത്വം എന്നൊന്നവകാശപ്പെടാൻ മനുഷ്യവിജ്ഞാനത്തിന് സാദ്ധ്യമല്ല. അത് ശാസ്ത്രകാരനും ബാധകമാണ്. ഈ പ്രപഞ്ചം ഒരു ഭൗതിക യഥാർത്ഥ്യമാണെന്ന് ശാസ്ത്രവും തത്വശാസ്ത്രത്തിലെ ഒരു പുത്തൻ വിഭാഗവും കരുതുന്നു. അമേയമായ പ്രപഞ്ചത്തിൽ ഒരു പൊട്ടിത്തെറിയും സർവ്വനാശവും അതിനുശേഷം മറ്റൊരു പ്രപഞ്ചോൽപത്തിയും യുക്തിസഹമല്ല. ഭൗതികവാദത്തിന് നിരക്കുന്നതുമല്ലന്നാണ് എന്റെ അഭിപ്രായം. ഞാൻ താങ്കളുടെ ലേഖനം കാണാൻ കാത്തിരിക്കുന്നു.

എനിക്ക് സംസ്കൃതം അറിയില്ല. 217 ഉപനിഷത്തുകൾ ഉണ്ടെന്നും

അത് ഭാരതത്തിന്റെ ഉൽബുദ്ധതയുടെ കാലമായിരുന്നെന്നും അതിൽ 13 ഉപനിഷത്തുകൾ ദൈവവിശ്വാസത്തെ ചോദ്യം ചെയ്തിരുന്നെന്നും മറ്റു ചില പണ്ഡിതന്മാരുടെ എഴുത്തിൽനിന്ന് മനസ്സിലാക്കിയതാണ്. അതിൽനിന്ന് ഉദ്ധരിക്കാനും വിശദീകരിക്കാനും എനിക്കാവില്ല. ബൃഹസ്പതിയും ബുദ്ധനും ചാർവാകന്മാരും നിരീശ്വരവാദികളിൽപെടുന്നു. ചാർവാകൻ പഞ്ചഭൂതങ്ങളില്ല; ചതുർഭൂതങ്ങളെ ഉള്ളൂ എന്നു പറഞ്ഞിട്ടുണ്ട്. അത് ശരിയല്ല. അതിനാൽ അദ്ദേഹത്തിന്റെ ആദ്യകാല പ്രസ്താവങ്ങൾ മുഴുവൻ തെറ്റെന്നു പറയാനും പറ്റില്ല. സ്പർശിക്കാനൊ ദർശിക്കാനൊ പറ്റാത്ത വസ്തുക്കൾ ഭൂതമല്ലെന്ന് അദ്ദേഹം പറഞ്ഞു. അത് ശരിയല്ല. അത്തരം ധാരാളം ഭൂതങ്ങൾ പ്രപഞ്ചത്തിലുണ്ടെന്നു പിൽക്കാലത്ത് മനസ്സിലായിട്ടുണ്ട്. എന്നിരുന്നാലും മാധവാചാര്യർ ചാർവാകനെ രത്നക്കല്ലായി പരിഗണിച്ചിട്ടുള്ളതായി വായിച്ചിട്ടുണ്ട്. ശങ്കരാചാര്യരുടെ അദ്വൈതം അവസാനം ബ്രഹ്മത്തിൽ ചെന്നുനിന്നു. ബ്രഹ്മമെന്നാൽ പ്രപഞ്ചമാണെന്ന് (universe) സുകുമാർ അഴീക്കോട് എന്നോടുപറഞ്ഞിട്ടുണ്ട്-എന്റെ ചോദ്യത്തിന് ഉത്തരമായി. വിദ്യാവാചസ്പതി പരമേശ്വരൻ മൂസ്സതിന്റെ അനന്തിരവൻ പണ്ഡിറ്റ് വാസുദേവശർമ്മയും ഒരു സംഭാഷണത്തിനിടെ (50 കൊല്ലംമുമ്പ്) എന്റെ കുസൃതി ചോദ്യത്തിനുത്തരമായി അവസാനം ചെന്നെത്തുക നിഷേധത്തിലാണെന്നു പറഞ്ഞിരുന്നു. എന്നാൽ ഇവരൊന്നും നിഷേധികളായിട്ടല്ല ജീവിച്ചത്.

പ്രപഞ്ചത്തിന് അതിർവരമ്പുകളൊ നാശമോ ഉണ്ടെന്നു എനിക്ക് തോന്നുന്നില്ല. നശിച്ച പ്രപഞ്ചം വീണ്ടും പിറവി എടുക്കുമെന്നും എനിക്ക് വിശ്വസിക്കാൻ കഴിയുന്നില്ല.

ഐൻസ്റ്റീൻ അവസാനഘട്ടത്തിൽ മനസ്സിലാക്കാൻ കഴിയാത്ത ഒരജ്ഞാതശക്തിയെപ്പറ്റി പറഞ്ഞിരുന്നെന്നും അത് ചോദ്യംചെയ്ത് വിശദീകരിക്കാൻ ആവശ്യപ്പെട്ട് എം.എൻ.റോയ് എഴുതിയ കത്തിന് അദ്ദേഹം (ഐൻസ്റ്റീൻ) മറുപടി അയച്ചില്ലെന്നും എഴുതി കണ്ടിട്ടുണ്ട്; ശിവനാരായൺറായിയുടെ പുസ്തകത്തിൽ. കണ്ണിന്റെ കാഴ്ചകുറയുമ്പോൾ കണ്ണടക്കു കുറ്റം പറയുന്നപോലെ നമുക്ക് മനസ്സിലാക്കാൻ കഴിയാത്തവയെപ്പറ്റി നാം എന്തെങ്കിലുമൊക്കെ പേരിടുന്നു. ഞാൻ വാദിക്കുകയല്ല, ഉള്ളിലുള്ളത് തുറന്നുപറയുകയാണ്. എഴുതാൻ വിഷമിച്ച് മന:പ്രേരണയാൽ എഴുതുന്നു. പ്രപഞ്ചത്തിന്റെ അമേയ സ്വഭാവത്തിൽ മനുഷ്യപ്രതിഭ എല്ലായ്പോഴും വിജയിക്കുമെന്നു കരുതികൂടാ.

460 കോടി വർഷംമുമ്പ് സൂര്യനിലുണ്ടായ പൊട്ടിത്തെറിയാണ് ഭൂമിയുടെതെന്നു ശാസ്ത്രജ്ഞർ അനുമാനിക്കുന്നു. അങ്ങനെ ശാസ്ത്രത്തിന്ന് പരിമിതികളുണ്ട്. അന്വേഷണം മനുഷ്യന്റെ യുക്തിസ്വഭാവമാണ്. അത് മനുഷ്യമസ്തിഷ്കം പ്രവർത്തനക്ഷമമാകുന്നിടത്തോളം കാലം തുടരും.

ബൗദ്ധികമായ പ്രവർത്തനങ്ങൾക്ക് ഞാൻ ഇപ്പോൾ തികച്ചും അശക്തനാണ്. എന്നാലും താങ്കളുടെ ലേഖനം വായിച്ചപ്പോൾ ചിലതെഴുതാൻ ഒരുൾപ്രേരണ. ആ ലേഖനം – മഹാവിസ്ഫോടനവും പ്രപഞ്ചോൽപത്തിയും – വായനക്കാരിൽ ഒരുവിധം confusion, contradiction എന്ന അവസ്ഥ സൃഷ്ടിച്ചേക്കും. അത് നല്ലതാണ്; അതേ അവസരത്തിൽ പ്രതിലോമവുമാണ്.

പൗരാണികകാലംതൊട്ട് പ്രപഞ്ചത്തെ ദൈവസൃഷ്ടിയായി എല്ലാവരും അംഗീകരിച്ചതാണ്. പിന്നീട് മനുഷ്യവികാസത്തോടൊപ്പം വളർന്ന ബൗദ്ധികവികാസം വാദങ്ങൾ സൃഷ്ടിച്ചു. ഈ വാദങ്ങളുടെ ആദ്യഘട്ടം ഇന്ത്യൻ തത്വശാസ്ത്രങ്ങളിലും ഗ്രീക്ക് വിചാരധാരയിലും പ്രത്യക്ഷപ്പെട്ടതായി കാണാവുന്നതാണ്. പുസ്തകങ്ങൾ നിരത്തിവെച്ച് ഉദാഹരിക്കാനൊന്നും എനിക്കാവതല്ല. സ്വന്തമായി മനസ്സിലുള്ള കാര്യങ്ങൾ എഴുതുന്നു എന്നുമാത്രം. സോക്രട്ടീസിന് സംഭവിച്ചതും ബുദ്ധനെത്തന്നെ ഈശ്വരാവതാരമാക്കിയതുമൊക്കെ നമ്മുടെ മുന്നിലുള്ള സത്യമാണ്.

പിന്നീട് റിനൈസൻസ് കാലത്ത് ഗലീലിയോവിനും കോപ്പർനിക്കസ്സിനും സംഭവിച്ചതും നമുക്കറിയാവുന്നതാണ്. അതുകൊണ്ട് ഞാനുദ്ദേശിക്കുന്നത് നമുക്ക് മനസ്സിലാക്കാനും എത്തിച്ചേരാനും കഴിയാത്തതെല്ലാം ഭൗതികാതീത ശക്തിയുടെ പ്രവർത്തനമായിട്ടാണ്. അങ്ങനെ പ്രപഞ്ചസൃഷ്ടിക്ക് മഹാവൃഷ്ടിയും ഇപ്പോൾ ഒരു 'ബിന്ദു'വും കണ്ടെത്തി. രണ്ടിന്റെയും പശ്ചാത്തലം കാണപ്പെടാത്ത ഈശ്വര പ്രവർത്തനം!

പ്രപഞ്ചോൽപ്പത്തിയെപ്പറ്റിയുള്ള വാദം മനുഷ്യചിന്ത ഉദയംചെയ്തതു മുതൽക്കുള്ളതാണ്. ഈശ്വരാധീന–ദൈവാധീനമാണ് എല്ലാത്തിനും കാരണമെന്ന അഭിപ്രായം പരിഗണിക്കാത്തവർ പ്രാചീനകാലംമുതൽ ശിക്ഷാർഹരായി ഭവിച്ചു. അതിനൊരു മാറ്റം സംഭവിക്കാനാരംഭിച്ചത് 15–ാം നൂറ്റാണ്ടിൽ ആരംഭിച്ച യൂറോപ്യൻ നവോത്ഥാനത്തോടെയാണ്. 15–ാം നൂറ്റാണ്ടിൽ ഇറ്റാലിയൻ സാമൂഹ്യശാസ്ത്രജ്ഞനായ മാക്കിയവെല്ലിയുടെ ആശയവും പ്രവർത്തനവും യൂറോപ്പിലെ ആദ്യത്തെ സെക്യൂലർ സ്റ്റേറ്റിന് കളമൊരുക്കി. പള്ളിമേധാവിത്വത്തിലെ ആചാര്യനായ മാർപ്പാപ്പയിൽനിന്ന് ഇറ്റാലിയൻ രാഷ്ട്രം മോചനം നേടിയത് ആദ്യത്തെ സെക്യൂലറിസത്തിന്റെ നേട്ടമാണ്. അത് പൂർത്തീകരിച്ചത് ഫ്രഞ്ച് വിപ്ലവത്തോടുകൂടിയാണ്. അതാണ് ഫ്രഞ്ച് വിപ്ലവത്തിന്റെ ചരിത്രപ്രാധാന്യം. ഈ സെക്യുലർ സ്റ്റേറ്റുകൾ ഉത്ഭവിച്ചെങ്കിലും അത് മറ്റൊരാപത്ത് സൃഷ്ടിച്ചു. അതായത് സ്റ്റേറ്റിന്റെ പരമാധികാരം; വ്യക്തിസ്വാതന്ത്ര്യത്തിന്റെ നിഷേധം. എന്നിരുന്നാലും ദൈവതത്വം അംഗീകരിക്കാത്തവർക്ക് തല നഷ്ടപ്പെടില്ലെന്നുവന്നു. അത് ഭൗതികവാദത്തിന്റെ വളർച്ചയെ സഹായിച്ചു. മാനവ സമൂഹത്തിലെ

മഹാഭൂരിപക്ഷവും ഈശ്വരവിശ്വാസികളാണ്. എങ്കിലും പാശ്ചാത്യ നവോത്ഥാനം യൂറോപ്പിൽ ഒരു പുത്തൻ നാഗരികത സൃഷ്ടിച്ചു. ഏത് വ്യത്യസ്താഭിപ്രായക്കാർക്കും ഒന്നിച്ച് ജീവിക്കാനും പ്രവർത്തിക്കാനും സ്നേഹിക്കാനുമുള്ള ഒരന്തരീക്ഷം സൃഷ്ടിച്ചു. വിശ്വാസം വ്യക്തിഗതം മാത്രമായി പരിഗണിച്ചു. തന്മൂലം ഐൻസ്റ്റീനും ഹക്സിലിയും, വൈറ്റ്ഹെഡും, ജീൻസും, മഹാവിസ്ഫോടനത്തിന്റെ ബിന്ദുവെ കണ്ടെത്തി എന്നവകാശപ്പെടുന്ന കത്തോലിക്കാസഭയും ശാസ്ത്രജ്ഞരും ഇന്ന് ഒന്നിച്ച് ജീവിക്കുന്നു.

യൂറോപ്യൻ നവോത്ഥാനത്തിന്റെ മറ്റൊരു ചിന്താധാരയാണ് 15–ാം നൂറ്റാണ്ടിലെ തോമസ് മൂറിന്റെ സോഷ്യലിസ്റ്റ് ചിന്തകൾ. “ഉട്ടോപ്യൻ സോഷ്യലിസം” എന്നറിയപ്പെടുന്ന സ്വത്ത് ആരുടെയും സ്വന്തമല്ലെന്നും അത് പ്രകൃതിയുടെ വരദാനമാണെന്നും എല്ലാം എല്ലാ മനുഷ്യർക്കും അതവകാശപ്പെട്ടതാണെന്നുമുള്ള ആശയം അവതരിപ്പിച്ച മൂർ സോഷ്യലിസ്റ്റ് ആശയത്തിന്റെ ആദ്യ വക്താവാണ്. അത് യൂറോപ്പിൽ ഫ്യൂഡൽ വ്യവസ്ഥ അവസാനിപ്പിക്കാനുള്ള ആശയത്തിന് പ്രേരണ നൽകി. പൗരോഹിത്യത്തിന്റെ ആശിർവാദത്തോടെ നിലനിന്നിരുന്ന ‘രാജാവ് കാണപ്പെട്ട ദൈവ’മെന്ന ചിന്തയിൽ മാറ്റംവരുത്തി. ഫ്രഞ്ച് വിപ്ലവത്തിന്റെ പരിസമാപ്തിയോടെ അത് യൂറോപ്പിൽ വിജയിച്ചു. ഇതിനൊരപവാദമാണ് ബ്രിട്ടീഷ് രാജകുടുംബമെന്ന വാദം പൊള്ളയാണ്. 1215ൽ അന്നത്തെ ബ്രിട്ടീഷ് രാജാവായിരുന്ന ജോൺ റണ്ണിമേടിൽവെച്ച് ചെയ്ത പൗരാവകാശ പ്രഖ്യാപനം – “മാഗ്നാകാർട്ട” – വ്യക്തി സ്വാതന്ത്ര്യവും രാഷ്ട്രീയ സ്വാതന്ത്ര്യവും പൂർണ്ണമായും പാലിക്കപ്പെടുമെന്നതായിരുന്നു.

പ്രാർത്ഥനകൊണ്ടും, അപദാനങ്ങൾകൊണ്ടും, സ്തുതിപാഠക വൃന്ദത്തിന് ഈശ്വരൻ വരദാനവും പാപവിമോചനവും നൽകുമെന്ന അന്ധവിശ്വാസത്തിനും ഒട്ടൊക്കെ കോട്ടം സംഭവിച്ചു. ഈശ്വരപ്രീതിക്ക് വഴിപാട് നൽകി പാപം കഴുകികളയാമെന്ന വ്യാമോഹം ഏഷ്യൻ നാടുകളിൽ പ്രത്യേകിച്ചും ഭാരതത്തിൽ ഇന്നും നിലനിൽക്കുന്നുണ്ട്.

യൂറോപ്യൻ നവോത്ഥാനത്തിന്റെ സൽഫലങ്ങളാണ് പിൻകാലങ്ങളിലുണ്ടായ വിപ്ലവങ്ങൾ, വിപ്ലവചിന്തകൾ, ഭൗതികവാദം എന്നിവ. അമേരിക്കയിലെ 13 സ്റ്റേറ്റുകൾ ഒന്നിച്ച് ബ്രിട്ടീഷ് ആധിപത്യത്തിൽനിന്ന് സ്വാതന്ത്ര്യം പ്രഖ്യാപിച്ചത് 1771ലാണ്. ഇതിനെതുടർന്ന് 1789ൽ ഫ്രാൻസിലെ രാജവാഴ്ച അവസാനിപ്പിച്ചുകൊണ്ടുള്ള ഫ്രഞ്ച് വിപ്ലവം വിജയിച്ചു. ഇത് യൂറോപ്പിന്റെ മുഖച്ഛായതന്നെ മാറ്റി. മാക്കിയവെല്ലിയെപോലെ ഫ്രാൻസിലെ റൂസ്സോവും വ്യക്തി സ്റ്റേറ്റിന് വിധേയമായേ പ്രവർത്തിക്കാവൂ എന്ന വാദക്കാരനായിരുന്നെങ്കിലും വോൾട്ടയർ ശക്തനായ വ്യക്തിവാദിയായി വർത്തിച്ചു. വ്യക്തിസ്വാതന്ത്ര്യം, സ്വകാര്യ സ്വത്തിനോടുള്ള എതിർപ്പ്, ഭൗതികാതീത ശക്തിയോടുള്ള വിധേയത്വം എന്നിവയിൽ ഫ്രഞ്ച്

വിപ്ലവത്തോടുകൂടി സാരമായ മാറ്റം സംഭവിച്ചു. ഇതിന്നൊരപവാദമായി ബ്രിട്ടീഷ് രാജവംശത്തിന്റെ നിലനില്പ് ചൂണ്ടിക്കാട്ടിയേക്കാം. എന്നാൽ ഗാന്ധിജി ഒരിക്കൽ പറയുകയുണ്ടായി: "മാടപ്രാവിനെപോലുള്ള നിരുപദ്രവകാരികളായ കമ്യൂണിസ്റ്റുകൾ ഉണ്ട്" എന്ന്. ബ്രിട്ടീഷ് രാജവംശത്തെ സംബന്ധിച്ചും ഈ യാഥാർത്ഥ്യം നിലനിൽക്കുന്നു. അതിനൊരു ഉദാഹരണമാണ്. 1688ൽ ബ്രിട്ടനിലെ ജെയിംസ് രണ്ടാമനെ പുറത്താക്കി വില്യം രണ്ടാമനേയും മേരിരാജ്ഞിയേയും രാജ്യത്തിന്റെ വ്യവസ്ഥാപിത രാജവാഴ്ച നിലനിർത്തിയത്.

ഹിറ്റ്ലർ, അദ്ദേഹത്തിന്റെ ആത്മകഥയിൽ പറഞ്ഞതായി എം.എൻ.റോയ് തന്റെ ഫാസിസത്തിന്റെ തത്വശാസ്ത്രം എന്ന ഗ്രന്ഥത്തിൽ പറയുന്നു. "പാശ്ചാത്യ റിനൈസൻസും ലിബറലിസവും ക്രിസ്ത്യാനിറ്റിയെ നശിപ്പിക്കാൻ കാരണമായി; അതിനാൽ ക്രിസ്ത്യാനിറ്റിയെ പുനഃരുജ്ജീവിപ്പിക്കലാണ് നമ്മുടെ ലക്ഷ്യം" എന്ന്. ഈ മതാവേശം ഇന്നും നിലനിൽക്കുന്നു. അതിന്റെ അടിസ്ഥാനം ഭൗതികാതീതശക്തിയാണ്. അത് സ്ഥാപിക്കാൻ കിട്ടുന്ന അവസരം മതസംഘടനകളും അതിന്റെ വരുതിയിലുള്ള ശാസ്ത്രജ്ഞരും പ്രയോജനപ്പെടുത്തും.

പ്രപഞ്ചം ഒരു യാഥാർത്ഥ്യമാണ്. അതാരുടെയും സൃഷ്ടിയല്ല. 1300 കോടി വർഷം എത്തിച്ചേരാൻ പ്രയാസമുള്ളതാണ്. അന്നത്തെ ബിന്ദു ഈശ്വരനെ ചാരിനിന്നതാവാം പൊട്ടിത്തെറിച്ച് പ്രപഞ്ചോൽപ്പത്തി നടത്തിയതെന്ന വാദം യുക്തിസഹമല്ല. പ്രപഞ്ചം വലുതാവുകയും ചെറുതാവുകയും ചെയ്യുന്ന ഒരു ബലൂൺ അല്ല. ഭൗതികവാദത്തിനും ചിന്തകൾക്കും എതിരായ ഒരു പുത്തൻ നീക്കം, ഇത് എക്കാലത്തും ഉണ്ടായിട്ടുണ്ടെന്ന് നാം മനസ്സിലാക്കുക.

60 10.03.2012

പാശ്ചാത്യ നവോത്ഥാനം മനുഷ്യനിൽ ചിന്താപരമായും, പ്രാവർത്തികമായും ശാസ്ത്രീയമായും പുരോഗതി സൃഷ്ടിച്ചു. അത്തരം ഒരു സാമൂഹ്യനേട്ടത്തിൽനിന്ന് ഇന്ത്യ മുഖംതിരിച്ചു: നമ്മുക്കെല്ലാം ഉണ്ട്; എല്ലാം അറിയാം എന്ന ധാർഷ്ട്യത്തിൽ. ശങ്കരാചാര്യർക്ക് ശേഷം ആദ്ധ്യാത്മികചിന്തക്കും കാര്യമായ ഒരു സംഭാവനയും ഉണ്ടായില്ല. മാത്രമല്ല, യഥാസ്ഥിതികഗതിക്ക് ഊക്ക് കൂടിവന്നു. ദേശീയത അതിനെ സഹായിക്കുംവിധമായിരുന്നു. യൂറോപ്പിൽ നവോത്ഥാനത്തിന്റെ സന്തതികളായി സെക്യൂലറിസം, സോഷ്യലിസം എന്നിവക്ക് പുറമെ സാമൂഹ്യചിന്തയിൽ പല ഉൾചേരികളും സൃഷ്ടിച്ച അരാജകവാദം (Anarchism), സിണ്ടിക്കലിസം, സോഷ്യലിസ്റ്റ് സിണ്ടിക്കലിസം എന്നീ ചിന്താധാരകൾ. ഗോഡ്‌വിൽ, പ്രുഥൻ, ബകുനിൻ തുടങ്ങിയ പ്രമുഖർ ഇതിൽപ്പെടുന്നുണ്ട്. ചിന്താവൈവിധ്യം സമൂഹത്തിൽ സ്വാതന്ത്ര്യത്തിന്റെ പുതിയ ചലനങ്ങൾ സൃഷ്ടിച്ചു.

മാർക്സിനും വളരെമുമ്പു ജീവിച്ചിരുന്ന ഗോഡ്‌വിൻ, ബ്രിട്ടീഷ് പാർലമെന്ററി ഡെമോക്രസിയെ പരിഹസിച്ചു. അദ്ദേഹം പ്രസ്താവിച്ചു: 'തലയെണ്ണി സത്യം തീരുമാനിക്കുന്ന രീതിയാണ് പ്രജാപ്രഭുത്വ ജനാധിപത്യം'. അത്രയുമല്ല, 'എന്നെ ആർ ഭരിക്കാൻ വരുന്നുവോ അവനെ എന്റെ ശത്രുവായി ഞാൻ പരിഗണിക്കും'. ഇന്നും ഈ അഭിപ്രായത്തിലെ സത്യം നിലനിൽക്കുന്നുണ്ട്. പ്രൂധൻ മാർക്സിന്റെ സമകാലീനനാണ്. ഒന്നാം ഇന്റർനാഷണലിൽ രണ്ടുപേരും ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ വലിയ കണ്ടുപിടുത്തമായിരുന്നു. 'സ്വത്തു മോഷണമാണ്' (property is theft). അദ്ദേഹം ആ വാക്കിൽ ഊറ്റംകൊണ്ടു. മറ്റൊരരാജകവാദിയായിരുന്നു ബകുനിൻ എന്ന റഷ്യൻ ചിന്തകൻ. അദ്ദേഹം ഈശ്വരനെതിരെ നേരെ പടവാളോങ്ങി. 'സ്വർഗ്ഗത്തിലെ ദൈവത്തെ തട്ടിയിട്ടാൽ ഭൂമിയിലെ അദ്ദേഹത്തിന്റെ കിങ്കരൻമാരെ നിലയ്ക്ക് നിർത്താം'. 'ദൃഢവ്രതന്യൂനപക്ഷം' എന്ന ആശയം അദ്ദേഹത്തിന്റേതാണ്. ആ ന്യൂനപക്ഷത്തിനു വിപ്ലവം ജയിക്കാം. 1917ൽ റഷ്യയിൽ ലെനിൻ ഈ ആശയം പരീക്ഷിച്ച് വിജയിച്ചു. ബകുനിന്റെ പേർ പറയാതെ ഒരു determined minority ക്ക് അധികാരം പിടിച്ചെടുക്കാമെന്നു തെളിയിച്ചു. ശാസ്ത്രം ചിലപ്പോൾ അന്ധവിശ്വാസവുമായി കൂട്ടുകൂടുന്നതിന്റെ ഉദാഹരണമായി എം.എൻ.റോയ് ജ്യോതിഷത്തെ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. അദ്ദേഹം പ്രസ്താവിച്ചു: ശാസ്ത്രവും അന്ധവിശ്വാസവും തമ്മിലുണ്ടായ അവിഹിതബന്ധത്തിന്റെ സന്തതിയാണ് ജ്യോതിഷം (Astrology). ആദ്ധ്യാത്മികതയുടെ പെറ്റമ്മയായി കരുതുന്ന ഭാരതം അന്ധവിശ്വാസത്തിന്റെ കളിതൊട്ടിലുമാണ്. സ്വാതന്ത്ര്യത്തിനുശേഷം ഇത് വർദ്ധിച്ചതേയുള്ളൂ. ഇന്ത്യയിലെ ഭരണക്കാർ സത്യപ്രതിജ്ഞ ചെയ്യാൻ സമയം നിശ്ചയിക്കാനും മറ്റും കേരളത്തിലെ ജ്യോത്സ്യൻമാരെപോലും കൊണ്ടുപോകുന്നുണ്ട്. ഇതിനൊരപവാദം മുൻ ഇന്ത്യാ പ്രസിഡന്റ് ഡോക്ടർ കലാം മാത്രമാണ്. പത്രക്കാരുടെ ചോദ്യത്തിന് അദ്ദേഹം പറഞ്ഞ മറുപടി 'എനിക്ക് എല്ലാ സമയവും നല്ലതാണ്.'

അടുത്തകാലത്തായി പൊട്ടിമുളയ്ക്കുന്ന ക്ഷേത്രങ്ങളുടേയും ദൈവങ്ങളുടേയും എണ്ണം എണ്ണമറ്റതാണ്. സ്കൂൾ കച്ചവടംപോലെ ക്ഷേത്രങ്ങളും ഒരു ധനാഗമമാർഗ്ഗമായി കരുതിപ്പോരുന്നുണ്ട്. ഭാരതത്തിലെ രണ്ടു ജ്യോതിശാസ്ത്രജ്ഞൻമാരായിരുന്നു ആര്യഭട്ടനും വരാഹമിഹിരനും. ആര്യഭട്ടൻ ജ്യോതിശാസ്ത്രജ്ഞനായി മാത്രം പ്രവർത്തിച്ചു. വരാഹമിഹിരൻ സപ്തഗ്രഹങ്ങളുടെ കൂടെ രാഹു - കേതുകളെക്കൂടി സൃഷ്ടിച്ച് നവഗ്രഹങ്ങളും അവയുടെയൊക്കെ ഫലാഫലങ്ങൾ മനുഷ്യനെ ബാധിക്കുന്ന ജ്യോതിഷവും പടച്ചുവിട്ടു. നമ്മുടെ പഞ്ചാംഗങ്ങളിൽ മാത്രമല്ല, പ്രസിദ്ധ പത്രങ്ങൾ അച്ചടിച്ചിറക്കുന്ന കലണ്ടറുകളിൽകൂടി രാഹു, കേതു, ഗുളിക, യമകണ്ടകാലങ്ങൾ അച്ചടിച്ചുവിടുന്നു. ജനപ്രീതിയാണല്ലോ പത്രധർമ്മം.

എഴുതാൻ വിഷമിക്കുന്ന ഞാൻ ഒരാവേശത്തിൽ വളരെ എഴുതി. എഴുതിയത് വായിച്ചില്ല. അക്ഷര-വാചക തെറ്റുകളുണ്ടാകാം. തിരുത്തി വായിക്കുക.

# ബലാബലം

സുകേതു

- ഗോർക്കിയുടെ 'അമ്മ' ഒന്നുകൂടി വായിച്ചു. കൃത്യം ഒരുമാസം വേണ്ടിവന്നു അത് തീരാൻ. 24 മണിക്കൂറും ടി.വി. കലപില കൂട്ടുന്നതിന്റെ ഇടയിലിരുന്ന് ഒരു പുസ്തകം വായിച്ചുതീർക്കുക എന്നത് അതിസാഹസികമാണ്.
- ഞാൻ : 'കണ്ടതുതന്നെ പിന്നേം പിന്നേം കാണുമ്പം മടക്ക്ന്നില്ലേ മക്കളേ....?'

  മക്കൾ : 'വായിച്ചതുതന്നെ പിന്നേം പിന്നേം വായിക്കുമ്പം അച്ഛന് മടുപ്പില്ലേ?'

  ആയതുകൊണ്ട് ഞാനിപ്പോ ഒന്നും ചോദിക്കാറുമില്ല. പറയാറുമില്ല.
- കൊറച്ച് കൊല്ലം മുമ്പുവരെ, മുറ്റത്തെ ചെടികൾക്ക് ഓസ് പിടിച്ച് വെള്ളം നനയ്ക്കുന്ന വീട്ടമ്മമാരുണ്ടായിരുന്നു. വീടിന്റെ ചുറ്റുവട്ടം ആഴ്ചയിലൊരിക്കലെങ്കിലും അടിച്ചുവാരി കുപ്പകൂട്ടി കത്തിക്കുമായിരുന്നു. ജനലും വാതിലും ഗ്രിൽസും ഫാനുമൊക്കെ തുടക്കാറുണ്ടായിരുന്നു. ഫർണീച്ചറുകളുടെ അടിഭാഗത്ത് – ചൂലെത്താറുണ്ടോ? എന്തിന്, കണ്ടുകൊണ്ടേയിരിക്കുന്ന ടി.വി. സ്റ്റാന്റില്ലേ... അതൊന്നു ലേശം നീക്കിനോക്ക്യേ... എന്റമ്മോ...! എന്തായിത്?
- മതി. എത്രപറഞ്ഞിട്ടും പ്രയോജനമില്ലാത്തത് പറഞ്ഞ്പറഞ്ഞ് ഞാനെന്തിന് നേരം കളയണം? ഇതാ... എസ്.കെ.യുടെ വിഷകന്യക മേശപ്പുറത്ത്. ഏതായാലും അടുത്ത വായന അതാകട്ടെ. ഒരു പൊറ്റെക്കാടൻ വായന. ഞാൻ പുസ്തകം തുറന്നു. ദേ... കണ്ടോ... കരുതിക്കൂട്ടിയെന്നപോലെ മക്കൾ ടി.വി.യും തുറന്നു.

  'നിർത്തെടാ... ഒടുക്കത്തെ ടി.വി.!' ഞാൻ അലറി.

  "അച്ഛനും നിർത്ത് ഒടുക്കത്തെയൊരു വായന!"

  കെട്ട്യോളും മക്കളും ഒറ്റക്കെട്ടായ് പൊട്ടിത്തെറിച്ചു.

●

കവിത – വീണ്ടെടുക്കൽ

# സുദർശനം

ഗ്രന്ഥകർത്താ: എസ്.എം.ഡി.

*രാഗം - തോടി - താളം - രൂപകം*
*ഓരടിയാലുലകളന്ന എന്ന മട്ട്.*

അന്യന്റെ സ്വത്തെയപഹരിച്ചീടുകിൽ
അന്യായമായി നശിക്കുമെല്ലാം
വൃത്തിയോടുംകൂടെ നടപ്പിനെല്ലാരും
വൃത്തികേടുകൊണ്ടു വന്നതല്ലോ.
ധർമ്മമൊന്നല്ലൊ സഹായിക്കുമാപത്തിൽ
ധർമ്മഹീനരായി മേവീടൊല്ലെ
മോഷണം ചെയ്തുപജീവനത്തെത്താട്ടും
പാഷണ്ഡന്മാർക്കു നരകംതന്നെ.
അങ്ങിനെയുള്ളൊരു മോഷണവൃത്തിയെ
ഭംഗിയാണെന്നു നിനക്കരുതെ!
പരദൂഷണംചെയ്യും പാപികൾക്കയ്യൊ
പരഗതിയുണ്ടൊ? ചൊല്ലീടുവിൻ.
കള്ളസ്സാക്ഷികളും കള്ളസ്സത്യങ്ങളും
മുള്ളിൻമുനപോലെയോർത്തീടേണം.
പരദാരഗമനത്തെ ചെയ്തീടൊല്ലെ
പരംജ്യോതിയെത്താനോർത്തീടുവിൻ.
ആശകളാകുന്ന പാശത്താൽ ബന്ധിച്ചാൽ
കാശിനുകൊള്ളുവാൻ തഞ്ചമില്ല.
ആശകളില്ലെങ്കിൽ പാശമുണ്ടൊ? നൃണാം
ആശാപാശങ്ങളെ വെക്കരുതെ!
കൃതഘ്നനെപ്പോലെ പാപികളില്ലാരും
കൃതഘ്നതയാരും ചെയ്യരുതേ!
ഗായത്രിമന്ത്രത്തെ ഗാനംചെയ്യുന്നോർക്കു
ന്യായവിധികളെ പേടിക്കേണ്ട.
ഭക്തിവിശ്വാസങ്ങളീശനിലുണ്ടാകിൻ
ഭക്തിയും മുക്തിയും സാദ്ധ്യമെല്ലാം

*രാഗം - യമുനകല്യാണി - താളം - ചായ്പ*
*പാഹിപരശുരാമ എന്ന വർണ്ണമട്ട*

സത്യത്തെയോർത്തുനടന്നീടുവിൻനിങ്ങൾ
സത്യമല്ലൊനിജ ആത്മരൂപം.
യജ്ഞത്തേയും പിന്നെ സത്യത്തേയുംകൂടി
യജ്ഞശാലയിൽ തുലനംചെയ്തു.
തൂങ്ങിയല്ലൊജാസ്തി സത്യമെന്നുള്ളത
പൊങ്ങിയല്ലൊയജ്ഞത്തട്ടുടനെ.
സത്യത്തെ മുഖ്യമായി ചിന്തിച്ചുകൊൾവിൻ
സത്യമല്ലൊനമ്മെ രക്ഷിക്കുന്നു.
സത്യംവിട്ടു നടന്നീടുകൊല്ലെ നിങ്ങൾ
സത്യസന്ധനായിരിക്കനല്ലും.
മൂലാധാരത്തിൽനിന്നല്ലൊ കുണ്ഡലിനി
കോലാഹരമായ് തുടങ്ങുന്നിതും
ആരോഹണംചെയ്തു നേരെസുഷുമ്നയാൽ
ചേരുംസുഷപ്തിസ്ഥനായി പ്രാണൻ
ആരോഹണംചെയ്തിട്ടാധാരമാറിലും
പാരിച്ചമോദത്താൽ മെല്ലെമെല്ലെ.
തങ്ങിസഹസ്രാരപത്മത്തിൽ നിന്നല്ലൊ
പൊങ്ങിയധൊ മാർഗ്ഗസർപ്പചക്രെ.
ചെന്നിറങ്ങിതുലോം നിദ്രചെയ്യുന്നിതു
ചെന്നിറമുള്ള കാമേശ്വരിയാം.
അങ്ങിനെഭദ്രമായ് സൂക്ഷിച്ചുനോക്കുന്നു
മംഗലാത്മാവാം യമികളുണ്ട്.

തിരുമുട്ടടം.

*രാഗം - നാഥനാമക്രിയ - താളം - ചായ്പ*
*ശരവണഭവനെ നീർവരുവായി എന്ന മട്ട്*

മുക്കൊണമദ്ധ്യത്തിൽ ബിന്ദുവെസ്ഥാപിച്ചു
മുക്കൊണത്തിൽതാൻ മനസ്സുനിർത്തി
വാഴുന്ന ഹംസന്മാർ ദുർല്ലഭമല്ലിതിൽ

താഴുന്നവരല്ലവരൊന്നിലും.
രാജയോഗികളുണ്ടല്ലൊ സമുദായെ
രാജപദവിയിൽ വാണീടുന്നു.
നിജബോധമറ്റു ജപിച്ചിടുന്നിതു
അജപമന്ത്രമനുദിനവും
അറിയുന്നവർക്കതു "സോഹ"മാകയാൽ
അറിവായിടും "ഹംസ"ഭാവനം
അജപമന്ത്രത്തെ ജപിക്കുന്നു ചിലർ
നിജപദപ്രാപ്തി ഇച്ഛിച്ചിട്ടു
നാദാനുസന്ധാനമെ നിണക്കായ്ക്കൊണ്ട
മോദേന ചെയ്യുന്നെൻ നമസ്കാരം.
ജ്ഞാനഭൂമികളേഴുണ്ടെന്നറിയുവിൻ
ജ്ഞാനമേറീടുന്ന സോദരരെ!
ഏഴുഭൂമികളിൽ വിഹരിക്കുന്നവർ
ഈഴവരിലുണ്ടു സത്യംചൊന്നേൻ,
ജീവന്മുക്തരായിട്ടുള്ള ജനങ്ങളെ
ജീവദശയിൽ വളരെ കാണാം.
ഇങ്ങിനെയുള്ളോരു യോഗികളെത്രയോ
തിങ്ങിയ മോദേന വാണീടുന്നു.

*രാഗം - യദുകുലകാംബോദി - താളം - ആദി*
*യെന്തിചെയ്യും എന്നമട്ട്*

നേതിനേതിചെയ്തു ശേഷിക്കും ബ്രഹ്മത്തെ
കാതിലോതിടുന്നു ജ്ഞാനികളും
ഉപനിഷദ്ദേവിയെ ആലിംഗനത്താൽ
ഉപവേശിക്കുന്നു ഭർത്താക്കന്മാർ.
അങ്ങിനെയുള്ള ജ്ഞാനികളുമുണ്ടു
തിങ്ങിയമോദേന വാണീടുന്നു.
ഉത്തമഭക്തന്റെ ലക്ഷണമുള്ളൊരു
സത്തമനല്ലൊ ശ്രീനന്തനാര
അവരെപോലുള്ള ഭക്തശിരോമണി
അവശ്യംനോക്കിലിതിലുമുണ്ടു.

*രംഗം - ശങ്കരാഭരണം - താളം - ആദി*
*നാദബിന്ദുകലാദി നമോനമ എന്ന മട്ട്*

പ്രാണങ്ങളാകുന്ന അഗ്നികൾ തന്നെയാം
പ്രാണിപുരത്തിൽ ജാഗരിക്കുന്നു.
ഗാർഹപത്യമെന്നഗ്നി തന്നെയാണല്ലൊ
ദേഹത്തിലുള്ളൊരപാനനാകും.
ഗാർഹപത്യാഗ്നിയിൽ നിന്നല്ലൊ നയിക്കും
ആഹവനീയമെന്നുള്ളഗ്നിയാം.
ആഹവനീയസ്ഥാനം തൻപ്രാണനാകും
ഹാഹന്തചൊല്ലുന്നുവിദ്വജ്ജനം.
വ്യാനനെന്നുള്ള തന്വാഹാര്യമാകുന്നു
സ്ഥാനങ്ങളിങ്ങിനെ ചൊല്ലുന്നല്ലൊ.
യാതൊന്നു ഹേതുവാൽ ഉച്ഛ്വാസനിശ്വാസം
വീതിച്ചു തുല്യമായിനിന്നീടുന്ന
ആഹുതികളെ ഹോതാവെന്നു ചൊല്ലുന്നു
ആഹിതാഗ്നികൾ സമാനനെത്താൻ.
മാനസംതന്നെയല്ലൊ ഉദാനനാകും
ദീനമെന്യെ ബ്രഹ്മത്തിൽ ലയിപ്പാൻ.
കാരണമാകുന്നതുകൊണ്ടു തന്നെയാം
സാരതരമാം പ്രാണാഗ്നിഹോത്രം
ഇങ്ങിനെയാണല്ലൊ പ്രാണാഗ്നിഹോത്രത്തെ
മംഗലവേദങ്ങൾ ചൊല്ലീടുന്നു.
ഇങ്ങിനെയുള്ളൊരഗ്നിഹോത്രികളും
തിങ്ങിയ മോദേന വാണീടുന്നു.